# കലാകൗമുദി

വില: 1 രൂപ 80 പൈസ

മാർച്ച് 10, 1985

495



Editor:
M.S. Mani

Assistant Editors:
S. Jayachandran Nair
N.R.S. Babu

Chief Sub-Editors:
Kallikkadu Ramachandran
E.V. Sreedharan

Sub-Editors:
Kusuma kumari
Prasad Lekshmanan
S. Ashok Kumar

Special Correspondents:
P. Faziluddin
P.K. Sreenivasan
P.K. Kunhanandan Nair
P.J. Mathew

Correspondents:
K. Velappan
E.M. Ashraf
S. Sundar Das
K.K. Sreedevi

Artist:
Namboothiri

Lay-out Artist:
S. Rajendran

Calligraphist:
Narayana Bhattathiri

Photographer;
N. Sankaran Kutty

Production Supervisor:
N.V. Rajagopal

Advertisement Manager;
V. Salim Kumar

Circulation Manager;
K. Sreekumar

Printer & Publisher; M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

Journals of the Kala Kaumudi Group of Publications:

1. **Kala Kaumudi** (Weekly)
2. **Film Magazine** (Weekly)
3. **Katha** (Fortnightly)
4. **Trial** (Weekly)


### കവർ സ്റ്റോറി



### സ്പെഷ്യൽ റിപ്പോർട്ട്



### ഒരു നിമിഷം



### ആത്മകഥ



### ലേഖനം



### നോവൽ



### നോവലെററ്



### കഥ



### കവിത



### സിനിമ



### കല



### മീഡിയ



മുഖചിത്രം

കളർ ട്രാൻസ്പേറൻസി:
ശ്രീ. എൻ. ശങ്കരൻകുട്ടി

ഡിസൈൻ:
ശ്രീ. എസ്. രാജേന്ദ്രൻ



## സി. ഐ. എ.

490, 491 ലക്കങ്ങളിൽ കുമർ നാരായൺ പ്രധാന വില്ലനായുണ്ടായിരുന്ന ചാരവലയത്തെക്കുറിച്ചുള്ള റിപ്പോർട്ടുകളാണ് ഈ കുറിപ്പെഴുതുവാൻ പ്രേരിപ്പിക്കുന്നതു്.

ഇന്ത്യയിലെ വിടെയെങ്കിലും ചാരവൃത്തി മണത്താൽ സി. ഐ. എ. എന്ന മൂന്നക്ഷരം മന്ത്രംപോലെ ഉരുവിടാൻ തുടങ്ങും. വാർത്താമാദ്ധ്യമങ്ങളും അധികാരത്തിൻെറ ചക്കാൻ പിടിക്കുന്നവരും ഇൻറലിജൻസ് കാര്യത്തിൽ ഇന്ത്യ കാണിക്കുന്ന ക്രൂരമായ പിടിപ്പുകേടല്ലേ ഈയ്യിടെ പുറത്തായ സംഭവങ്ങൾ വിളിച്ചറിയിക്കുന്നതു്?

കുമർ നാരായൺ സംഭവത്തിൽ പുറത്തുവന്ന റിപ്പോർട്ടുകളിലൊന്നും തന്നെ ഇതുവരെ ഒരു യു. എസ്. പൗരനിലും കുററമാരോപിച്ചിട്ടില്ല. സോഷ്യലിസ്ററു ഫ്രാൻസിൻെറ ഇൻറലിജൻസ് ശേഖരണം സി. ഐ. എ. ചെയ്തു കൊടുക്കുന്നുവെന്നാരോപിച്ചാൽ വിശ്വസിക്കുവാൻ പ്രയാസമുണ്ടു്,

യു. എസ്. എ. പോലെ തന്നെ സോവിയററു യൂണിയനും കിഴക്കൻ യൂറോപ്യൻ സിൽബന്തികളും ഇന്ത്യയിൽ ചാരവൃത്തി നടത്തുന്നുവെന്ന തെളിവുകൾ തിരമാലകൾ പോലെ പുറത്തുവന്നാലും സമ്മതിച്ചു കൊടുക്കാതിരിക്കുന്ന മനഃസ്ഥിതി ക്ഷന്തവ്യമാണോ?

മധു നായർ,
ന്യൂയോർക്ക്.

## കമ്മ്യൂണിസ്റ്റ് സംസ്കാരം

അജിതയുടെ 'പുനർവിചിന്തന'വും പാന്ഥരിൻെറ 'ഹാ! നക്സൽബാരി' എന്ന ലേഖനവും ചേർത്തുവച്ച് ഒരു കുറിപ്പ് എഴുതുകയാണ്.

കമ്മ്യൂണിസ്റ്റ് പാർട്ടിയെയും നക്സൽ പ്രസ്ഥാനത്തെയും വിലയിരുത്തുമ്പോൾ അതിൻെറ ഘടനാപരമായ വികലതയെ ചൂണ്ടിക്കാണിക്കാതെ, ഏതോ ഒരു ഉരുൾപൊട്ടലിൽ കീഴ്മേൽ മറിഞ്ഞ പ്രസ്ഥാനങ്ങളായാണ് പലരും നോക്കിക്കാണുന്നതു്. മർദ്ദനങ്ങളും പീഡനങ്ങളും സഹിച്ച് രക്തം ചിന്താൻവരെ തയ്യാറായ ചാവേർ പട എന്ന ഒരു സെൻറിമെൻറൽ പുതപ്പിൽ നാം പഴയ കമ്മ്യൂണിസ്ററ് പാർട്ടിയെ പൊതിയുകയല്ലേ ചെയ്യുന്നതു്? സ്വാതന്ത്ര്യസമരവും അതുയർത്തിക്കൊണ്ടുവന്ന ആവേശവും ചൈതന്യവും മാററിനിറുത്തി അവിഭക്ത കമ്മ്യൂണിസ്റ്റ്പാർട്ടിയെ സങ്കല്പിക്കാൻപോലും കഴിയില്ല. സമരവീര്യത്തെ പുരുഷത്വത്തിൻേറയും വിവേകത്തിൻേറയും ചോദ്യംചെയ്യപ്പെടാനാവാത്ത ഒരു ഗുണമായിക്കരുതി ജീവൻപോലും ബലിയർപ്പിച്ച് രണാങ്കണത്തിലേക്കെടുത്തുചാടാൻ വെമ്പിയിരുന്ന ഒരു കാലത്തിലാണ് കമ്മ്യൂണിസ്ററ്പാർട്ടി ജനിക്കുന്നതു്. റഷ്യയിലെ ഐതിഹാസികമായ വിപ്ലവ വിജയത്തിനു ശേഷം അലയടിച്ച ആവേശതരംഗത്തിൽ കോൺഗ്രസ് സോഷ്യലിസ്റ്റ് പാർട്ടി പ്രവർത്തകർ മാർക്സിസ്റ്റ് തത്ത്വശാസ്ത്രങ്ങളിലൂടെ ഒരു ഓട്ടപ്രദക്ഷിണം നടത്തി ഇവിടെ കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിന് ജന്മം കൊടുക്കുകയാണല്ലൊ ചെയ്തതു്. പഴയ പാർട്ടിയുടെ ചിന്താരീതിയും അതു ജനിപ്പിച്ച മെൻറൽ കോംപ്ലെക്സുകളും പ്രതിക്കൂട്ടിൽ നിർത്തി നിരന്തരമായ ആന്തരിക സംഘർഷത്തിലൂടെ മാർക്സിസം ഉയർത്തിപ്പിടിക്കുന്ന ഉന്നതമായ മാനസിക നിലവാരവും സാംസ്കാരിക ചൈതന്യവും സ്വായത്തമാക്കാനുള്ള അനിവാര്യമായ ഒരു സമരത്തിനു് അവർ വിത്തുപാകിയിരുന്നില്ല. എ. കെ. ജി. യെപ്പോലുള്ള നേതാക്കളെ വിസ്മരിച്ചുകൊണ്ടല്ല ഇതെഴുതുന്നതു്. ചോദ്യംചെയ്യാനും ചിന്തിപ്പിക്കാനും അങ്ങനെ ഉന്നതമായ സാമൂഹികബോധം നേടിയെടുക്കാനും അംഗങ്ങളെ പരിശീലിപ്പിക്കുന്ന ഒരു ഘടന പുതിയ പാർട്ടിക്കുണ്ടായിരുന്നില്ല.

വസ്തുതകളെ യുക്തിപൂർവ്വം പരിശോധിക്കാനാവശ്യപ്പെടുന്ന മാർക്സിസം ബുദ്ധിപരമായ തലത്തിൽ മാത്രം ഉറംക്കൊണ്ടതുകൊണ്ടാണ് പ്രത്യയശാസ്ത്രപരവും പ്രായോഗികവുമായി വിഭിന്നതലങ്ങളിൽ സംഘടിച്ച വിഭിന്ന ഗ്രൂപ്പുകളുടെ സമാഹാരമായി പിന്നീടു് അതിനു നിലനില്ക്കേണ്ടിവന്നതു്. ഈ വൈരുദ്ധ്യം തന്നെയാണ് പിന്നീടു് പാർട്ടിയെ ഛിന്നഭിന്നമാക്കി സി. പി. ഐ. എന്നും സി. പി. എം. എന്നും സി. പി. ഐ. (എം. എൽ) എന്നുമുള്ള വ്യത്യസ്ത പദാവലികളിൽ കൊണ്ടുചെന്നെത്തിച്ചതു്. സ്വയം വിമർശനവും തെററുതിരുത്തലും പിളർപ്പുകളുമായി പഴയ കുപ്പിയിൽനിന്നു പുതിയ കുപ്പിയിലോട്ട് വീണ്ടും വീണ്ടും പ്രേഷണം ചെയ്തിട്ടും വൈകല്യങ്ങൾ വീണ്ടും വീണ്ടും അവയെ ആക്രമിച്ചതു് അടിത്തറയിൽത്തന്നെ പതിയിരുന്ന ഈ ദുരന്തത്തെ പിഴുതെറിയാത്തതുകൊണ്ടായിരുന്നു.

വ്യത്യസ്ത തലങ്ങളിൽ നിന്നു് ചിന്തിക്കാനും ആശയസംഘർഷങ്ങൾ നടത്തുന്നതോടൊപ്പം യൂണിററി നിലനിർത്തി ഏകമുഖമായ അഭിപ്രായം സ്വരൂപിച്ചെടുക്കാനുമുള്ള 'Unity—Struggle—Unity' എന്ന തത്ത്വം ഈ പാർട്ടികളുടെ സങ്കല്പത്തിൽപ്പോലും ഉരുത്തിരിഞ്ഞിട്ടില്ല. ഈ യൂണിററി നിലനിർത്തണമെങ്കിൽ സ്വകാര്യസ്വത്തും സ്വകാര്യ താല്പര്യങ്ങളും സ്വാർത്ഥമോഹങ്ങളും ഈഗോയും നീണ്ട സമരങ്ങളിലൂടെ വലിച്ചെറിഞ്ഞു് ഉന്നതമായ കമ്മ്യൂണിസ്റ്റ് സംസ്കാരം ആർജ്ജിക്കാൻ കഴിവുള്ള ഒരു നേതൃത്വം സൃഷ്ടിക്കേണ്ടിയിരിക്കുന്നു. പുതിയ സാമൂഹിക വ്യവസ്ഥിതിക്കു വേണ്ടി വാഗ്‌വിലാസങ്ങൾ നടത്തുമ്പോൾ അതുയർത്തിപ്പിടിക്കുന്ന സംസ്കാരവും സ്വഭാവവും നേടിയെടുക്കാൻ അണികളെ പരിശീലിപ്പിക്കുന്ന ഒരു സ്ട്രക്ചർ ഈ വിഭിന്ന ഗ്രൂപ്പുകൾക്കൊന്നിനും ഉണ്ടായിരുന്നില്ല. അട്ടരിൻെറ 'മുഖാമുഖ'ത്തിലെ സഖാവിനെപ്പോലെ ആന്തരിക ബാഹ്യ വൈരുദ്ധ്യങ്ങൾ നിലനിറുത്തിപ്പോന്ന ഈ ഘടന തന്നെയാണ് ഈ നൂററാണ്ടുകണ്ട മഹത്തായ ദർശനത്തെ ഇത്രകണ്ടു വികലമാക്കിയതു്.

പാന്ഥർ കനു സന്യാലിനെയും മജുംദാറിനെയും ചൂണ്ടിക്കാണിച്ചതുപോലെ ഓർഗനൈസേഴ്സും തിയററിഷൻസും തമ്മിൽ പ്രകാശവർഷങ്ങളുടെ ദൂരമുണ്ടായിരുന്നു എന്നുള്ളതു് അവിഭക്ത പാർട്ടിയെക്കുറിച്ചും ഒരു യാഥാർത്ഥ്യമായിരുന്നു. പ്രായോഗിക രംഗങ്ങളിൽ യാതൊരു ബന്ധവുമില്ലാതെ തത്ത്വശാസ്ത്രങ്ങളുടെ ഇടയിൽ തപസ്സുചെയ്തു് വന്ധ്യമായ ആശയങ്ങൾ തുന്നിപ്പിടിപ്പിക്കുന്ന താത്ത്വികരും ഒരാവേശത്തിൻെറ ലഹരിയിൽ അന്ധമായി പ്രവർത്തിക്കുന്ന സംഘാടകരും തമ്മിലുള്ള വൈരുദ്ധ്യമാണ് വിപ്ലവത്തിനു മുമ്പും പിമ്പുമുള്ള ഉദ്യോഗസ്ഥവല്ക്കരണത്തിൻേറയും മതവല്ക്കരണത്തിൻേറയും കാരണങ്ങളുടെ പിറകിൽ. ഇതുതന്നെയാണ്, ഒരു ശക്തിയായ സമരത്തിനുപോലും സജ്ജമാകുന്നതിനുള്ള ബോധ നിലവാരം പടുത്തുയർത്തുന്നതിനുമുമ്പ് തെലുങ്കാനയും നക്സൽബാരിയും സൃഷ്ടിച്ച് പ്രവർത്തകരെ കുരുതികൊടുക്കാൻ ഈ താത്ത്വികരെ പ്രേരിപ്പിച്ചതു്.

എം. സി. ഇസത്താലി,
ടി. കെ. എം.
എൻജിനീയറിങ്കോളേജ്,
കൊല്ലം.

## ഇരട്ടകൾ

ഉണ്ണികൃഷ്ണൻ തിരുവാഴിയോടിൻെറ പണം എന്ന നോവലിൽ ചില ചില്ലറ പിശകുകൾ കണ്ടു. ഒരു ഉദാഹരണം പറയാം. 486-ാം ലക്കത്തിൽ— ഒരണ്ഡത്തിൻെറ വിശാല മനസ്കതമൂലം രണ്ടു പുരുഷബീജങ്ങളുമായി സംശ്ലേഷിതമായപ്പോഴുണ്ടായ ദുരൂഹമായ വിശ്ലേഷണത്തിൻെറ ഫലമായി ഒന്നിൽനിന്നു് രണ്ടു് ജീവൽകണികകൾ''... എന്നെഴുതിയിരിക്കുന്നു. രണ്ടു അണ്ഡങ്ങളുമായി രണ്ടു പുരുഷബീജാണുക്കൾ സംയോജിക്കുമ്പോഴാണ് ഇരട്ടകൾ ഉണ്ടാകുന്നതെന്നാണ് എൻെറ എളിയ അറിവ്. ഏതാണ് ശരി?

കെ. എം. പ്രതാപ്,
ബോംബെ.

## ജ്യോതിസ്സ്

493-ാം ലക്കത്തിൽ ഡോ. എം. രവീന്ദ്രൻ എഴുതിയ ലേഖനമാണ് ഇതെഴുതാൻ കാരണം. അബദ്ധജടിലമായ അയ്യപ്പകഥ പറഞ്ഞതിൽപ്പിന്നെ ലേഖനം അവസാനിപ്പിക്കുന്നതുവായിച്ചാൽ കുട്ടികളുടെ ചോദ്യത്തിനെന്നല്ല മുതിർന്നവരുടെ ചോദ്യത്തിനുപോലും മറുപടി പറയാൻ കഴിയില്ല. ''മനോഹരമായി നിർമ്മിക്കപ്പെട്ട ക്ഷേത്രത്തിലെ പ്രതിഷ്ഠയിൽ അയ്യപ്പൻ ജ്യോതിസ്സായി അലിഞ്ഞുചേർന്നു'' എന്നാണ് അദ്ദേഹം പറയുന്നതു്. ജീവനുള്ള മനുഷ്യൻ ജ്യോതിസ്സായി അലിഞ്ഞുചേരുന്നതെങ്ങനെ? ഇനി അങ്ങനെ ഒരു വിദ്യ ഉണ്ടെന്നുതന്നെവയ്ക്കുക. ഒരു 'ദൈവ'വിഗ്രഹത്തിൽ മനുഷ്യൻെറ ജ്യോതിസ്സ് അലിഞ്ഞുചേരുമെന്നാണോ യുക്തി?

സുബ്രു,
ചെറുവണ്ണൂർ.

II

യുക്തിക്കും ബുദ്ധിക്കും നിരക്കുന്ന തരത്തിൽ ശബരിമല ക്ഷേത്രത്തിനെയും അതിനെ ചുററിപ്പററിനില്ക്കുന്ന ഐതിഹ്യങ്ങളേയും കുറിച്ച് ശാസ്ത്രീയമായ മറെറാരു കാഴ്ചപ്പാടുണ്ടാവുന്നതല്ലേ ഭംഗി?

ശബരിമലക്ഷേത്രം ഒരു ബുദ്ധവിഹാരമായിരുന്നു വെന്നും അയ്യപ്പപ്രതിഷ്ഠ ബുദ്ധ ഭഗവാൻേറതാവാനാണ് സാദ്ധ്യതയെന്നും വിശ്വസിക്കുന്നവർ കേരളത്തിലുണ്ടു്. ഈ വിശ്വാസം പ്രചരിക്കപ്പെട്ടാൽ ഹിന്ദുമതത്തിന് എന്തെങ്കിലും സംഭവിക്കുമെന്നു വിശ്വസിക്കുന്നതു് മൗഢ്യമാണ്. ശ്രീ മഹാഭാഗവതം കിളിപ്പാട്ടിൽ

> ദേവദേവേശൻ പിന്നെ
> കേവലം കലിയിങ്കൽ,
> ബുദ്ധനാംജിനസുതനാ–
> യതും ജഗന്നാഥൻ

എന്ന വരികളിൽ ബുദ്ധനെ അവതാരപുരുഷനാണെന്നു് അംഗീകരിക്കുകയാണല്ലോ?

നമ്പൂതിരിമാരുടെ ആധിപത്യകാലത്തു് തച്ചുടയ്ക്കപ്പെട്ട ബുദ്ധവിഹാരങ്ങളിൽ നിന്നു് പലായനംചെയ്ത ബൗദ്ധർ ഒരു സുരക്ഷിതസ്ഥാനം കണ്ടെത്തിയതു് ശബരിമലയിലായിരുന്നെന്നും, ശബരിമല ഭക്തന്മാരുടെ ''ശരണം''വിളികളും, ബുദ്ധദർശനത്തിലെ ''ബുദ്ധം ശരണം ഗച്ഛാമി, ധർമ്മം ശരണം ഗച്ഛാമി, സംഘം ശരണം ഗച്ഛാമി'' എന്നതും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു.

കെ. എം. നാരായണൻ
നായർ,
കോട്ടയം.

## ഐ. ആർ. ഡി. പി.

ലേഖനത്തിൽ ഒരിടത്തു് ഐ. ആർ. ഡി. പി. എന്നതിനു് ബ്രാക്കററിൽ സമസ്ത ഗ്രാമവികസന പദ്ധതി എന്നു് കൊടുത്തതു് 'സംയോജിത ഗ്രാമവികസന പദ്ധതി' എന്നു് തിരുത്തി വായിക്കാൻ വായനക്കാരോടു് അപേക്ഷിക്കുന്നു. തെററു് സംഭവിച്ചതിൽ ഖേദിക്കുന്നു.

എം. ടി. ആർ.

## ഊഞ്ഞാൽ

വിലാസിനിയുടെ കത്തു് (491-ാം ലക്കം) വായിച്ചപ്പോഴാണ് കൊച്ചുബാവയുടെ ഫീച്ചർ വിലാസിനിയും വേണ്ടത്ര ശ്രദ്ധിച്ചു വായിച്ചിട്ടില്ല എന്നു മനസ്സിലാകുന്നതു്. കൊച്ചുബാവയുടെ ഫീച്ചറിൽ താഴെ ചേർത്ത വരികൾ ശ്രദ്ധിക്കുക: ''ഇണങ്ങാത്ത കണ്ണികൾ എഴുതുമ്പോൾത്തന്നെ ഊഞ്ഞാലിലെ രാജനും ഉമയും 'പുണ്യാഹം തളിക്കുന്ന നോട്ടവുമായി' മേനോനു മുമ്പിൽ വന്നു നിരന്നു കഴിഞ്ഞിരുന്നു. അമാന്തിച്ചില്ല. എഴുതി. എം. പി. പോൾ അവാർഡ് ഊഞ്ഞാലിനു് കിട്ടുകയും ചെയ്തു.''

കെ. ഗോപാലൻ,
ദുബായ്.

## പത്മരാജൻ

494-ാം ലക്കത്തിൽ പത്മരാജനുമായി നടത്തിയ ഇൻർവ്യൂ വളരെ നന്നായിരുന്നു. നമ്മുടെ നിരൂപകരെക്കുറിച്ച് പത്മരാജൻ പറഞ്ഞ കാര്യങ്ങൾ അതീവ ഗുരുതരമായ ഒരു കുററാരോപണമായി നില്ക്കുന്നു.

ററി. രാജേന്ദ്രൻ,
കോട്ടയം.

## മാർക്സ്

487-ാംലക്കത്തിൽ മണമ്പൂർ സുരേഷ്, കടമ്മനിട്ട രാമകൃഷ്ണൻെറ ലണ്ടൻ സന്ദർശനത്തെപ്പററി എഴുതിയ റിപ്പോർട്ടിൽ, മാർക്സിൻെറ ശവകുടീരം കണ്ടതിനെപ്പററി നടത്തിയ പരാമർശത്തിൽ ഒരു പിശകുണ്ടു്. ''മാർക്സിനോടൊപ്പം സഹധർമ്മിണി ജെന്നിയും പുത്രി ഹെലനയും പൗത്രൻ ഹാരിലാസ്കൊററും ഇവിടെ അന്ത്യവിശ്രമംകൊള്ളുന്നു.'' എന്ന ഭാഗം നോക്കുക. ഹെലന പുത്രിയല്ല; വീട്ടുവേലക്കാരിയാണ്. ഹെലന ദെസ്മത്ത്. ഈയമ്മയിലാണ് മാർക്സിനു് ഒരു മകനുണ്ടായതത്രേ. സഹധർമ്മിണിയും ഹെലനയും മാർക്സും— മൂവരുടെയും ശവകുടീരം തൊട്ടുതൊട്ടായിരുന്നു. ഹാരിലാസ്കൊററ് പിന്നെ വന്നുപെട്ടതാണ്. ഏംഗൽസ് മൂന്നു പേരെക്കുറിച്ചാണ് ചരമപ്രസംഗം ചെയ്തതു്—ജെന്നി, മാർക്സ്, ഹെലന. ഹെലന വെറും വീട്ടുനോട്ടക്കാരി ആയിരുന്നില്ല. സാമ്പത്തിക–രാഷ്ട്രീയ കാര്യങ്ങളിലൊക്കെ മാർക്സിനെ അവർ സഹായിച്ചിട്ടുണ്ട് എന്നും മററും അന്നു് ഏംഗൽസ് പറഞ്ഞിട്ടുണ്ടു്.

സി. പി. ശങ്കരൻ,
ആവടി.

## പണ്ഡിതന്മാർ

എം. എച്ച്, ശാസ്ത്രികൾ എന്ന മഹാപണ്ഡിതനെപ്പററി എം. കൃഷ്ണൻനായർ (ലക്കം 494) പരാമർശിച്ചു കണ്ടു. ശാസ്ത്രികളെക്കുറിച്ച് കേട്ടിട്ടുമാത്രമുള്ള എന്നെപ്പോലെ അനേകരുണ്ടു്. അവർക്കു വേണ്ടി ശാസ്ത്രികളെപ്പററി ഒരു ലേഖനം പ്രതീക്ഷിക്കാമോ?

ആർ. വിനയകുമാർ,
കൊല്ലം.

## ഇടശ്ശേരിയെപ്പററി

നാലഞ്ചുവർഷമായി മഹാകവി ഇടശ്ശേരിയുടെ കവിതകളെക്കുറിച്ച് ഗവേഷണം നടത്തിവരികയാണ് ഞാൻ. അദ്ദേഹത്തിൻെറ കുടുംബാംഗങ്ങളിൽ നിന്നും സ്നേഹിതന്മാരിൽനിന്നും നിർലോഭമായ സഹകരണം ലഭിച്ചെങ്കിലും ഏതാനും വിവരങ്ങൾ ഇനിയും കിട്ടാനുണ്ടു്. എന്തെങ്കിലും വിധത്തിൽ സഹായിക്കാൻ കഴിവും സന്നദ്ധതയുമുള്ള സഹൃദയ സുഹൃജ്ജനങ്ങളുടെ ശ്രദ്ധയ്ക്കായി ചില പ്രത്യേക സംഗതികൾ താഴെക്കൊടുക്കുന്നു.

1. 1951-ൽ തവനൂർ ദേശസേവിനി വായനശാല പ്രസിദ്ധപ്പെടുത്തിയ വാർഷികപ്പതിപ്പിൽ 'കല്യാണപ്പുടവ' എന്ന കവിത ചേർത്തിട്ടുണ്ടു്. ആ വാർഷികപ്പതിപ്പ് ഒന്നു കാണാൻപററുമോ?

2. ആത്മവിദ്യാകാഹളം, ജനരഞ്ജിനി, നവസാഹിതി, ചൈതന്യം, ഉദ്ബുദ്ധകേരളം, പ്രഭാതം (കൊല്ലം), ചന്ദ്രിക (1952–54) തുടങ്ങിയ പഴയ ആനുകാലികങ്ങളുടെ ലക്കങ്ങൾ ഒന്നു മറിച്ചുനോക്കാൻ കിട്ടുമോ?

3. അമ്പാടിയിലേക്കു വീണ്ടും, തത്ത്വശാസ്ത്രങ്ങൾ ഉറങ്ങുമ്പോൾ, ബുദ്ധനും ഞാനും നരിയും, ഋഷിയുടെ ധേനു, ചിത്രത്തുണ്ടുകൾ, അന്താഴരൂട്ട്, ആപാദപാദങ്ങളിൽ ആശ്വാസം. പ്രസ്താവന, മുഹമ്മദ്അബ്ദുറഹിമാൻ, സങ്കല്പത്തിലെ പെൺകിടാവു്, ഗൃഹച്ഛിദ്രം, നാളത്തെപ്പാട്ട്, നിൻെറാ തറവാടിത്തം, മറേറമുണ്ട്, യുദ്ധകാലത്തെ ഓണം, ഊർച്ചയും വിത്തുന്നലും, ഐകരൂപ്യം, കത്തിയും കൊഴുവും, കേരളമേ കേരളമെൻനാട്ട്, കർഷകനൃത്തം, പൂവേപോൽപൂവേ, ഉപരിപഠനത്തിന്, പട്ടുകുപ്പായം, പുരപ്പണി, പോക്കുഭിക്ഷ, വഴിക്കുളം, സ്തുതിയും ശകാരവും, ഹിമാലയം നമ്മുടെകോട്ട, റിപ്പബ്ലിക്, ഉറങ്ങണം, കുമാരി സവിതയും കവിതയും, മുദ്ധാഭിലാഷങ്ങൾ, സുഖപ്രസവം, സുപർണ്ണദ്വയം, ഹോട്ടൽക്കാരികൾ ചങ്ങാതിമാരെപ്പററി എന്നീ ഇടശ്ശേരിക്കവിതകൾ' ആദ്യം പ്രസിദ്ധപ്പെടുത്തിയ ആനുകാലികങ്ങളുടെയോ സ്മാരക ഗ്രന്ഥങ്ങളുടെയോ വിവരം (വാല്യം, ലക്കം, തീയതി, പേജ്–ഇത്രയേ വേണ്ടു; കവിതകൾ കൈവശമുണ്ടു്.)

(4) ഇടശ്ശേരിയുടെ വ്യക്തിത്വത്തിലേക്കോ സാഹിത്യത്തിലേക്കോ വെളിച്ചം വീശുന്ന പ്രത്യേക വിവരങ്ങൾ എന്തെങ്കിലുമുണ്ടെങ്കിൽ അവ.

രേഖകൾ കൈമാററം ചെയ്യേണ്ടതില്ല. വിവരം കിട്ടിയാൽ നേരിൽ വന്നു് ആവശ്യമുള്ളതു് അവിടെവച്ചുതന്നെ കുറിച്ചെടുത്തുകൊള്ളാം. സഹൃദയ സുഹൃത്തുക്കളുടെ അകമഴിഞ്ഞ സഹായ സഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊള്ളുന്നു.

പ്രൊ: കെ. ഗോപാലകൃഷ്ണൻ,
22/113 ശാന്തി,
തിരുവണ്ണൂർ പോസ്റ്റ്,
കോഴിക്കോട്–673029

**കേരളസർക്കാരിൻെറ ഖജനാവ് തകർന്നിരിക്കുന്നു. ഇതിനെച്ചൊല്ലി ഭരണകക്ഷിക്കാർ തന്നെ അന്യോന്യം പോരാട്ടവുമായി. ഒരു വശത്ത് ആരോപണം. മറുവശത്ത് അതു നിഷേധിക്കലും പ്രത്യാരോപണവും. ഇതിനിടയിൽക്കൂടി ഇരുകൂട്ടരും ആവേശത്തോടെ കെട്ടിപ്പിടിത്തം! വിചിത്രമായ ഈ ഭരണക്കളിയിൽപ്പെട്ട് ജനങ്ങൾ കഷ്ടത്തിലായിക്കൊണ്ടിരിക്കുന്നു. കേരളത്തിലെ ഇന്നത്തെ സാമ്പത്തിക പ്രതിസന്ധി എങ്ങനെ വന്നു എന്ന് അന്വേഷിക്കാൻ നിയുക്തനായ സ്പെഷ്യൽ കറസ്പോണ്ടൻറ് പി. ഫസിലുദ്ദീൻ കണ്ടെത്തിയതു്, പൊതുഖജനാവ് ചോർത്തിക്കൊണ്ട്, സ്വകാര്യ ധനസാമ്രാജ്യങ്ങൾ കെട്ടിപ്പൊക്കുന്നതിൽ മാത്രം വ്യഗ്രത പൂണ്ട് കഴിയുന്ന അധികാരികളെയാണ്. അദ്ദേഹത്തിൻെറ റിപ്പോർട്ട്:**



**പി. ഫസിലുദ്ദീൻ**

# ഭരണക്കാർ കെട്ടിപ്പൊക്കിയ സമാന്തര ധനസാമ്രാജ്യങ്ങൾ

മന്ത്രിമാരുടെ അഴിമതിക്കഥകൾ എത്രയോ തവണ കേട്ടിട്ടുള്ളവരാണ് മലയാളികൾ. എന്തെല്ലാം പേരുകളിൽ എത്രയെത്ര കഥകൾ. അഞ്ചേരലക്ഷത്തിൻെറ കഥ. ആന്ധ്രാ അരിയുടെ കഥ. വൈരമാലയുടെ കഥ. വെല്ലിംഗ്ടണിൽനിന്നാരംഭിച്ച അഴിമതി അന്വേഷണ തുടർക്കഥകൾ. പിന്നെ അടുത്ത കാലത്തെ സ്പിരിററ് കുംഭകോണം, കക്കി, സിമൻറ്, വൈദ്യുതിബോർഡ് കരാറുകൾ, ആരോഗ്യവകുപ്പിലെ മരുന്നു വാങ്ങൽ, ശുദ്ധജലവിതരണക്കുഴലുകൾ, സ്ലൂയിസ് വാൽവ് വാങ്ങൽ—അങ്ങനെ എന്തെല്ലാം. എന്നാൽ അവ ഓരോന്നും സംസ്ഥാന ഗവണ്മെൻറിൻെറ ഏതെങ്കിലും ഒരു വകുപ്പിനെ മാത്രം സംബന്ധിക്കുന്നവയായിരുന്നു. ബന്ധപ്പെട്ട വകുപ്പിനേയും ബന്ധപ്പെട്ട മന്ത്രിയേയും മാത്രം സ്പർശിക്കുന്നവ. ഇപ്പോൾ ആ സ്ഥിതി പാടെ മാറിയിരിക്കുന്നു. ഏതെങ്കിലും ഒരു വകുപ്പിൽ അല്ല കുംഭകോണം. എല്ലാ വകുപ്പുകളുംചേർന്ന ഖജനാവിൽത്തന്നെ ഭയങ്കര വെട്ടിപ്പ് നടന്നിരിക്കുന്നു. ഖജനാവിൽ വന്നുചേരേണ്ടിയിരുന്ന 320 കോടി രൂപയോളം കാണാനില്ല. അതു കാരണം, ദൈനംദിന ചെലവുകൾ നടത്താൻവേണ്ടിപ്പോലും ഗവണ്മെൻറ് കടം വാങ്ങിക്കേണ്ടിവരുന്നു. ജീവനക്കാർക്കു് ശമ്പളം കൊടുക്കുന്നതുതന്നെ തട്ടിയും മുട്ടിയും. എവിടെപ്പോയി ഈ പണം?

തർക്കമായി. കുററാരോപണമായി. ഗവണ്മെൻറിന് നേതൃത്വംനല്കുന്ന മുഖ്യമന്ത്രിയുടെ വിശ്വസ്ത ഉപദേശകരും അനുചരരും തന്നെ പരസ്യമായി കുററാരോപണങ്ങളുമായി മുന്നോട്ടു വന്നു. അവർ ആവർത്തിച്ച് പറയുന്നു: ''ഭയങ്കരമായ ഈ ഖജനാവുചോർച്ചയ്ക്കു് ഉത്തരവാദി ധനകാര്യമന്ത്രിതന്നെ.''

ഇതിനുള്ള ധനകാര്യമന്ത്രിയുടെ മറുപടിയാണ് കൂടുതൽ രസകരം. തൻെറപേരിലുള്ള കുററാരോപണം നിഷേധിക്കുമ്പോഴൊക്കെ ഒരു വാചകംകൂടി ധനകാര്യമന്ത്രി ചേർക്കുന്നു: ''ധനകാര്യവകുപ്പു മാത്രം വിചാരിച്ചാൽ, ഗവണ്മെൻറിൻെറ ഖജനാവ് നേരെയാക്കാൻ കഴിയുകയില്ല.'' അതായതു്, മററാരെല്ലാമോ കൂടി ശ്രമിക്കണം എന്നർത്ഥം.

ആരാണ് അവർ? എന്തുകൊണ്ടോ അവരുടെ പേരു് ധനകാര്യമന്ത്രി വെളിപ്പെടുത്തുന്നില്ല! അതിനുള്ള കാരണം എന്തുതന്നെയായാലും, ഖജനാവിൽനിന്ന് 320 കോടി രൂപ ചോർന്നുപോയതിൽ, തന്നെപ്പോലെയോ, തന്നെക്കാൾ കൂടുതലായോ മററു മന്ത്രിപ്രമുഖന്മാർക്കും പങ്കുണ്ടെന്നാണ് ധനകാര്യ വകുപ്പു മന്ത്രിയുടെ വാക്കുകൾ വ്യക്തമാക്കുന്നതു്. അതാണ് ഈ കുംഭകോണത്തിൻെറ പ്രത്യേകതയും.

ഈ 'സംയുക്ത കുംഭകോണം' ആദ്യം തുറന്നുകാണിച്ചതു് ഈ ഗവൺമെൻറിൻെറ എതിരാളികളാരും ആയിരുന്നില്ലെന്നതാണ് മറെറാരു പ്രത്യേകത. ഖജനാവും ഖജനാവുഭരണവും കൈകാര്യം ചെയ്യുന്ന സെക്രട്ടേറിയററ് ജീവനക്കാരായിരുന്നു അതു് ആദ്യം ചെയ്തതു്; 1983–ഫെബ്രുവരിയിൽ. ജീവനക്കാർക്കു് ലീവ്സറണ്ടർ ആനുകൂല്യം നല്കുവാൻ പണമില്ലെന്ന് പ്രഖ്യാപിച്ചപ്പോഴായിരുന്നു അവർ ക്ഷുഭിതരായതു്. മററാർക്കും കൊടുത്തില്ലെങ്കിലും, സെക്രട്ടേറിയററ് പ്രവർത്തിപ്പിക്കുന്ന തങ്ങൾക്കെങ്കിലും കിട്ടണമെന്ന് അവർ വാശിപിടിച്ചു. ഗവണ്മെൻറ് വഴങ്ങിയില്ല. പ്രക്ഷോഭണമായി. പ്രക്ഷോഭണത്തിൻെറ ഭാഗമായി ലഘുലേഖകളും പ്രസ്താവനകളും. ധൂർത്തു്, അനാവശ്യച്ചെലവ്, ധാരാളിത്തം, ഇഷ്ടജനങ്ങൾക്കുള്ള നിയമാതീതമായ സാമ്പത്തിക സഹായം; നിരന്തരമായ യാത്രകൾ, വിദേശ കാറുവാങ്ങൽ, ചായസല്ക്കാരങ്ങൾ ഇങ്ങനെ ഒട്ടേറെ മാർഗ്ഗങ്ങളിലൂടെ മന്ത്രിമാർ ഖജനാവ് കാലിയാക്കി എന്ന് അവർ പരസ്യമായി—തുറന്നു പറഞ്ഞു.

ഖജനാവ് കൊള്ളയെപ്പററി വീണ്ടും ഗുരുതരമായ വിവാദം ഉയർന്നതു് ഏകദേശം ഒന്നരവർഷത്തിന് ശേഷമായിരുന്നു, 1984 ഒക്ടോബറിൽ. അതിന്നിടയിൽ മുഖ്യമന്ത്രി ഉൾപ്പെടെയുള്ള മിക്ക മന്ത്രിമാർക്കെതിരായും നിരന്തരമായി അഴിമതി ആരോപണങ്ങൾ ഉയർന്നുവന്നകാര്യം തല്ക്കാലം മാററിവയ്ക്കാം. ധനകാര്യവകുപ്പു മന്ത്രിയുടേയും റവന്യൂവകുപ്പുമന്ത്രിയുടേയും പാർട്ടി നേതാക്കൾ തമ്മിലായിരുന്നു ഇത്തവണത്തെ തർക്കം. ധനകാര്യമന്ത്രിക്കെതിരെ ജോസഫ് ഗ്രൂപ്പു നേതാക്കൾ വിളിച്ചു പറഞ്ഞു: ''കഴിഞ്ഞ അഞ്ചു വർഷമായി കെ. എം. മാണി ധനകാര്യ വകുപ്പിൽ നടത്തുന്ന ദുർഭരണത്തിൻെറ ഫലമായി ഖജനാവിന് 320 കോടി രൂപയുടെ കമ്മിയുണ്ടായി. വൻകിടക്കാരിൽനിന്നും അദ്ദേഹം നികുതി പിരിക്കുന്നില്ല. ഒരുകോടി പിരിച്ചെടുക്കേണ്ട സ്ഥാനത്തു് അഞ്ചുലക്ഷമേ പിരിക്കുന്നുള്ളൂ. നികുതി അടയ്ക്കേണ്ടവർക്കെല്ലാം സ്റ്റേ നൽകുന്നു.'' ഇതാണ് ജോസഫ് ഗ്രൂപ്പു നേതാക്കൾ ഉന്നയിച്ച ആരോപണങ്ങളുടെ കാതൽ.

മന്ത്രി മാണിയുടെ പാർട്ടിനേതാക്കൾ തിരിച്ചടിച്ചു: ''റവന്യൂമന്ത്രി ജോസഫ് ഇതുവരെ 125 കോടി രൂപയുടെ നികുതി പിരിവ് സ്റ്റേ ചെയ്തിട്ടുണ്ട്. അതിൽ 25 കോടിരൂപയുടേതും നിയമവിരുദ്ധമായിട്ടാണ്. ഒരു ലക്ഷത്തിലധികം തുകയ്ക്കു് സ്റേറ നൽകുമ്പോൾ മുഖ്യമന്ത്രിയുടെ അനുവാദം വാങ്ങണമെങ്കിലും റവന്യൂമന്ത്രി അതിന് തയ്യാറാകുന്നില്ല. സ്റ്റേ ഉത്തരവുകൾ അടങ്ങിയ പച്ച കാർഡുകൾ മന്ത്രി നേരിട്ടുതന്നെ ജില്ലാകളക്ടർമാർക്കു് അയയ്ക്കുന്നു.''

തർക്കം മൂത്തപ്പോൾ മന്ത്രിസഭാ യോഗത്തിലും ബഹളമായി. നികുതി പിരിവിനേയും ഖജനാവിനേയും സംബന്ധിച്ച മന്ത്രിസഭാ യോഗ രഹസ്യങ്ങൾപോലും ഇരുകൂട്ടരും പുറത്തുവിടുന്നുവെന്ന് മന്ത്രിസഭായോഗത്തിൽത്തന്നെ തർക്കമായി. സ്കൂൾ കുട്ടികളുടെ ശൈലിയിൽ കേരളാ കോൺഗ്രസ് വിഭാഗങ്ങൾക്കിടയിൽ നടന്ന ഈ വഴക്ക്, അവരുടെ ഹെഡ്മാസ്റ്റർ ചൂരൽ വീശിക്കാട്ടിയതുകൊണ്ടാകണം, പൊടുന്നനേ കെട്ടടങ്ങുകയും ചെയ്തു. എങ്കിലും, സെക്രട്ടേറിയററ് ജീവനക്കാർ ചൂണ്ടിക്കാണിച്ച ആ സത്യം ഒരിക്കൽ കൂടി വ്യക്തമായി—ഖജനാവിൽനിന്ന് ഭയങ്കരമായ ചോർച്ച. കാരണക്കാർ ധനകാര്യവകുപ്പും റവന്യൂവകുപ്പും. ഈ തർക്കത്തിൽ മററാരും കക്ഷിചേരാതിരുന്നതുകൊണ്ടാകണം, മററു മന്ത്രിമാരുടെ പങ്കിനെപ്പററി പരാമർശം ഉണ്ടായതുമില്ല.

ഏതായാലും ഗവൺമെൻറിൻെറ ഖജനാവ് പൊള്ളയാണെന്ന് ഈ തർക്കം തെളിയിച്ചു. ബുദ്ധിമാനായ ധനകാര്യ മന്ത്രിക്ക്, ഒരുകാര്യം ബോദ്ധ്യമായി. ഖജനാവു ചോർച്ചയുടെ കാരണങ്ങളെപ്പററിയുള്ള ചർച്ച, തനിക്കും സഹമന്ത്രിമാർക്കും മാത്രമല്ല, മന്ത്രിസഭയുടെതന്നെ നിലനില്പിനുതന്നെ ഹാനികരമാണ്. അദ്ദേഹം പെട്ടെന്ന് ചുവടു മാററിവച്ചു. യഥാർത്ഥ കാരണങ്ങൾ ആരും അറിയേണ്ട. കുഴപ്പം പരിഹരിക്കണമല്ലോ. പരിഹാരമാർഗ്ഗങ്ങളെക്കുറിച്ചാകാം ചർച്ച. അതിനുവേണ്ടി അദ്ദേഹംതന്നെ മുൻകൈ എടുത്തു. സംസ്ഥാനത്തിൻെറ സാമ്പത്തിക സ്ഥിതിയെപ്പററി ഒരു ധവളപത്രം കഴിഞ്ഞ ഒക്ടോബറിൽത്തന്നെ അദ്ദേഹം പുറപ്പെടുവിച്ചു. കേന്ദ്രം അവഗണിക്കുന്നു. കേന്ദ്രം സഹായിച്ചാൽ സാമ്പത്തികക്കുഴപ്പം പരിഹരിക്കാം എന്ന തൻെറ പഴയ സിദ്ധാന്തത്തിൻെറ ആവർത്തനമായിരുന്നു അതു്.



ഗുരുവായൂരമ്പലനടയിൽ

കേന്ദ്രഗവണ്മെൻറിനെ കുററം പറയുകയോ? കാൺഗ്രസ്–ഐ നേതൃത്വത്തിന് അതു പിടിച്ചില്ല. അവരുടെ സാമ്പത്തിക വിദഗ്ദ്ധന്മാർ രംഗത്തിറങ്ങി. അങ്ങനെയാണ് ഇക്കാര്യത്തെപ്പററി കേരളാ കോൺഗ്രസ്സുകാരും കോൺഗ്രസ്–ഐക്കാരും തമ്മിലുള്ള ഇപ്പോഴത്തെ തർക്കം ആരംഭിച്ചതു്. നികുതി പിരിക്കുന്നില്ലെന്ന തനിക്കെതിരേയുള്ള ആരോപണത്തിന് ഫലപ്രദമായ മറുപടി പറയാൻ കഴിഞ്ഞില്ലെന്നു തോന്നീട്ടാകണം, ഇക്കഴിഞ്ഞ 18–ാംതീയതി തിങ്കളാഴ്ച തലസ്ഥാനത്തെ പത്രപ്രതിനിധികളോട് മന്ത്രി മാണി സൂചിപ്പിച്ചു: ''ഗവണ്മെൻറിൻെറ വരുമാന മാർഗ്ഗങ്ങളെല്ലാം ധനകാര്യവകുപ്പല്ല കൈകാര്യം ചെയ്യുന്നതു്. വരുമാനം കൈകാര്യം ചെയ്യുന്ന വകുപ്പുകളെല്ലാം ഏകോപിച്ചു പ്രവർത്തിച്ചാലേ, ഖജനാവ് നന്നാകുകയുള്ളൂ. ചെലവുകൾ ചുരുക്കി സാമ്പത്തിക സ്ഥിതി മെച്ചപ്പെടുത്തും.''

മന്ത്രി മാണി നേരത്തേ എഴുതി തയ്യാറാക്കിക്കൊണ്ടുവന്നതായിരുന്നു ആ പ്രസ്താവന. വളരെ മിതമായ ഭാഷയിലുള്ള ആ വാചകങ്ങളിൽ പരോക്ഷമായ ഒരു ആരോപണമില്ലേ? മററു ചില വകുപ്പുകളിൽ നിന്നുള്ള വരുമാനം ശരിയായി കിട്ടുന്നില്ലെന്ന്. അഥവാ അവിടേയും ചോർച്ച നടക്കുന്നുവെന്ന്. സൗഹൃദഭാവത്തിൽ പൊതിഞ്ഞ ഒരു ഭീഷണിയും ആ വാചകങ്ങളിൽ നിഴലിച്ചിരുന്നു: 'വേണ്ടിവന്നാൽ അതെല്ലാം ഞാൻ തുറന്നു പറയും. വെറുതെ അതൊന്നും എന്നെക്കൊണ്ട് ചെയ്യിപ്പിക്കരുതു്.' മറെറാരു പരോക്ഷ 'സന്ദേശം'കൂടി ആ വാക്കുകളിലുണ്ട്. ചുരുക്കാവുന്ന ചെലവുകൾ പലതും ഇപ്പോഴും നടക്കുന്നുണ്ടെന്ന് മുമ്പും ചെലവ് ചുരുക്കുമെന്ന് അദ്ദേഹം പ്രഖ്യാപിച്ചിരുന്നതാണ്. അതു് നടന്നില്ലെന്നല്ലേ ഈ പുതിയ പ്രസ്താവനയുടെ പൊരുൾ?

●

ഈ ഖജനാവു ചോർത്തലിൻെറ തുടക്കം കണ്ടെത്തുക അത്ര എളുപ്പമല്ല. അത്ര സങ്കീർണ്ണമാണതു്. എങ്കിലും, ഇതേവരെ വെളിച്ചത്തായ കഥാഭാഗങ്ങൾ വച്ചു നോക്കുമ്പോൾ ധനകാര്യമന്ത്രി മാണി തന്നെയാണ് പ്രധാന വില്ലൻ. ഡോ. കെ. എൻ. രാജിനെപ്പോലുള്ള സാമ്പത്തികവിദഗ്ദ്ധന്മാർ, കേരള കോൺഗ്രസ്സ് ജോസഫ് ഗ്രൂപ്പുകാർ, കോൺഗ്രസ്സ് ഐയുടെ സാമ്പത്തിക വിദഗ്ദ്ധനായ ഡോ. പി. കെ. ഗോപാലകൃഷ്ണൻ, കെ. പി. സി. സി. ഐ. പ്രസിഡൻറ് സി. വി. പത്മരാജൻ, യൂത്ത് കാൺഗ്രസ്സ് ഐ. പ്രസിഡൻറ്. ജി. കാർത്തികേയൻ എന്നിവരാണ് ധനകാര്യമന്ത്രിക്കെതിരേ ഇതുവരെ പരസ്യമായി മൊഴി നല്കിയിട്ടുള്ളതു്. ഇവരിൽ പലരും



പരസ്യമായും മററുള്ളവർ പരോക്ഷമായും രണ്ടു് ആരോപണങ്ങളാണു് ഉന്നയിച്ചിട്ടുള്ളതു്. ഒന്നു്, നികുതി വേണ്ട രീതിയിൽ പിരിക്കുന്നില്ല. രണ്ടു്, മന്ത്രി മാണി ഒരു പ്രത്യേക വിഭാഗത്തിനു് (അതായതു്, കേരള കോൺഗ്രസ്സിനു് പിൻബലം നല്കുന്ന മദ്ധ്യതിരുവിതാംകൂറിലെ ജനവിഭാഗത്തിനു്) വിവേചനാപരമായി സൗജന്യങ്ങളും ആനുകൂല്യങ്ങളും നല്കുന്നു.

നികുതിപിരിവു് ശരിയായ രീതിയിൽ നടക്കുന്നില്ലെന്ന ആരോപണം ഉന്നയിക്കുന്നതിൽ മറെറാരു കൂട്ടർ കൂടി പങ്കാളികളാണു്. വില്പന നികുതി—കാർഷികാദായ നികുതിവകുപ്പു് ജീവനക്കാരാണവർ. എല്ലാരാഷ്ട്രീയസംഘടനാ വ്യത്യാസങ്ങളും മറന്നു് നികുതിവകുപ്പു് ജീവനക്കാർപോലും പരസ്യമായി ഉന്നയിക്കുന്ന ഈ ആരോപണം ഒട്ടും ശരിയല്ലെന്നാണു് മന്ത്രി മാണിയുടെ വാദം. വില്പന നികുതി പിരിവിൽ പ്രതിവർഷം ശരാശരി പതിനഞ്ചു ശതമാനത്തോളം വർദ്ധനവു് ഉണ്ടാകുന്നു. അയൽ സംസ്ഥാനങ്ങളെക്കാൾ ഇവിടെ പ്രതിശീർഷ നികുതി പിരിവു് കൂടുതലാണു്. എന്നിങ്ങനെയാണു് അദ്ദേഹത്തിൻെറ വാദഗതി. ''പ്രതിവർഷ ശരാശരി'' ''പ്രതിശീർഷ ശരാശരി'' എന്നും മററും ശരാശരിക്കണക്കുകൾമാത്രം ആശ്രയിച്ചുകൊണ്ടുള്ള ഒരു ഞാണിന്മേൽ കളിയാണു് അദ്ദേഹം നടത്തുന്നതെന്നു് കാണാൻ വിഷമമില്ല. യാഥാർത്ഥ സ്ഥിതിവിവരക്കണക്കുകൾ ഉദ്ധരിച്ചാൽ അദ്ദേഹത്തിൻെറ കള്ളി പൊളിയുമെന്നു് അദ്ദേഹത്തിനു തന്നെയാണു് ഏററവും നന്നായി അറിയുന്നതും. കഴിഞ്ഞ അഞ്ചു വർഷമായി അദ്ദേഹമാണു് ധനകാര്യ മന്ത്രി.

1979–80–ൽ 161 കോടി രൂപയായിരുന്നു വില്പനനികുതിയായി ലഭിച്ചതു്. 1980–81–ൽ, മന്ത്രി മാണി ധനകാര്യവകുപ്പുഭരണമാരംഭിച്ചവർഷത്തിൽ അതു 202 കോടിരൂപയായി വർദ്ധിച്ചു. 41 കോടി രൂപയുടെ, അതായതു് ഇരുപത്തിയഞ്ചുശതമാനം വർദ്ധനവു്. പിന്നീടുള്ള വർഷങ്ങളിലൊന്നും ഈ തോതിലുള്ള വർദ്ധനവു് ഉണ്ടായിട്ടില്ല. പുതിയ നികുതികളും വർദ്ധിച്ചനികുതി നിരക്കുകളും ഏർപ്പെടുത്തിയിട്ടും. അതിനു് കാരണമുണ്ടു്. അതും മന്ത്രിമാണിയുടെ പരിഷ്കാരംതന്നെയായിരുന്നു. പ്രൊവിഷണൽഅസസ്സ്മെൻറ് എന്ന നികുതി പിരിവു സമ്പ്രദായം അദ്ദേഹം നിറുത്തലാക്കി. ഓരോ വ്യാപാരിയും എത്ര തുകയാണു് അടയ്ക്കേണ്ടതെന്നു് നികുതിവകുപ്പു് ഉദ്യോഗസ്ഥന്മാർ നിശ്ചയിച്ചു് മുൻകൂട്ടി അറിയിക്കുകയും ഈടാക്കുകയും ചെയ്യുന്ന സമ്പ്രദായമായിരുന്നു അതു്. മാണി ആ സമ്പ്രദായം മാററി. ഓരോ മാസവും അടയ്ക്കേണ്ട തുക ഉദ്യോഗസ്ഥന്മാർക്കു പകരം വ്യാപാരിതന്നെ സ്വയമേവ നിശ്ചയിക്കുന്ന തലതിരിഞ്ഞ മാററമാണു് അദ്ദേഹം ഏർപ്പെടുത്തിയതു്. വ്യാപാരി സത്യസന്ധമായി തുക അടച്ചില്ലെങ്കിൽ, അതു് പരിശോധിച്ചു കണ്ടുപിടിക്കാൻ വർഷം പലതു കഴിയും. ഏതെല്ലാം വ്യാപാരികളിലാണു് മന്ത്രിമാർക്കും നേതാക്കന്മാർക്കും താൽപര്യമുള്ളതെന്നു് വ്യക്തമായാൽ, ഉദ്യോഗസ്ഥന്മാർ അവരുടെ അടുത്തേയ്ക്കു് പോകുമോ? 1982 മുതൽ സംഭവിച്ചതു് അതായിരുന്നു. 1981–82–ൽ നികുതി പിരിവിലുള്ള വർദ്ധന 25 ശതമാനത്തിൽനിന്നു് 21 ശതമാനമായി താണു. 1982–83–ൽ വർദ്ധനയുടെ തോതു് 12 ശതമാനമായി കുറഞ്ഞു. 1983–84–ൽ അതു് പതിമ്മൂന്നു ശതമാനമായി താണുതന്നെ നിന്നു. 84–85 ലും അതുതന്നെയാണു് സ്ഥിതി. അഞ്ചുവർഷത്തേക്കു് മൊത്തം വർദ്ധനവു് കണക്കിലെടുത്താൽ പറ



ബഡ്ജററവതരണം എന്ന തുടക്കം—മന്ത്രി മാണി

ഞ്ഞതുപോലെ ശരാശരി പതിനഞ്ചു ശതമാനം വർദ്ധനവു് ഉണ്ടായതായി കാണാം. എന്നാൽ, യഥാർത്ഥത്തിൽ പ്രൊവിഷണൽ അസ്സസ്മെൻറ് നിറുത്തിയില്ലായിരുന്നെങ്കിൽ 1980–81 ചെയ്തുപോലെ തുടർന്നുള്ള ഓരോ വർഷവും ശരാശരി ഇരുപത്തിയഞ്ചു ശതമാനം വർദ്ധനവു് ഉണ്ടാകുമായിരുന്നില്ലേ?

ഓരോ വർഷവും ഇരുപത്തിയഞ്ചു ശതമാനം വർദ്ധനവു് ഉണ്ടാകുമായിരുന്നുവെന്നതിനു് നികുതി വകുപ്പിൻെറ രേഖകളിൽത്തന്നെ മതിയായ തെളിവുകൾ ഉണ്ടു്. അങ്ങനെ 1981–82–ൽ 252 കോടിയും (എന്നാൽ പിരിച്ചതു് 244 കോടി) 1982–83–ൽ 315 കോടിയും (പിരിച്ചതു് 274 കോടി) പിരിക്കാൻ കഴിയുമായിരുന്നു. 1982–83–ൽ ഉദ്യോഗസ്ഥന്മാർ പിരിച്ചെടുക്കാൻ അവസാനമായി തീരുമാനിച്ചതു് 315 കോടിയല്ല 325 കോടിയായിരുന്നു. അതായതു്, ആ കൊല്ലം നിലവിൽവന്ന പുതിയ നികുതികൾവഴി പത്തുകോടി രൂപയെങ്കിലും കൂടുതൽ പിരിച്ചെടുക്കാൻകഴിയുമെന്നു് അവർ തീരുമാനിച്ചിരുന്നു. ഡി 2 6111/83/ററി എക്സ് എന്ന നമ്പരിലുള്ള നികുതിവകുപ്പു് സെക്രട്ടറിയുടെ ഉത്തരവിൽ ആ തീരുമാനം കാണാം. ഏററവും കുടുത്ത വരൾച്ചയ്ക്കിടയിലും 325 കോടി പിരിക്കാമെന്നു് ഉദ്യോഗസ്ഥന്മാർ തീരുമാനിച്ചെങ്കിലും അതു നടക്കാതെ പോയതിനു് മന്ത്രിമാരുടെ സ്റ്റേ ഉത്തരവുകളുടെ ബാഹുല്യമായിരുന്നു കാരണം. അങ്ങനെ, തുടർന്നുള്ള വർഷങ്ങളിലും ഇരുപത്തിയഞ്ചു ശതമാനം വർദ്ധനവു് വച്ചു കൂട്ടിനോക്കിയാൽ ഈ മാർച്ചു് അവസാനിക്കുമ്പോൾ വില്പന നികുതിപിരിവു് 507 കോടിയായി വർദ്ധിക്കേണ്ടതായിരുന്നു. എന്നാൽ 370 കോടി പിരിക്കാൻ മാത്രമേ ഗവണ്മെൻറും തീരുമാനിച്ചിട്ടുള്ളൂ. 135 കോടി

വ്യാപാരികൾ ജനങ്ങളിൽനിന്നു് ഈടാക്കിയെങ്കിലും ഗവണ്മെൻറിനു് നല്കാത്ത 135 കോടി രൂപ യഥാർത്ഥത്തിൽ വ്യാപാരികളുടെപക്കൽത്തതന്നെയുണ്ടോ? അവിടെയാണു് രാഷ്ട്രീയം കടന്നുവരുന്നതു്. ഖജനാവിലേക്കുള്ള വരുമാനച്ചോർച്ച സംയുക്ത കുംഭകോണമേളയായി മാറുന്നതും അവിടെയാണു്. അതിലേക്കു് പിന്നീടു് കടക്കാം.

ധനകാര്യമന്ത്രിക്കെതിരേ മറെറാരു ആരോപണമുണ്ടല്ലോ. ഇടുക്കി, കോട്ടയം തുടങ്ങിയ ജില്ലകളിൽനിന്നും കാർഷികാദായനികുതി മതിയായ തോതിൽ പിരിക്കുന്നില്ലെന്നതാണു് ആ ആരോപണം. കാർഷികാദായ പിരിവു സംബന്ധിച്ച സ്ഥിതിവിവരക്കണക്കുകളും മന്ത്രിക്കെതിരായിത്തന്നെയാണു് വിരൽ ചൂണ്ടുന്നതു്. 1980–81–ൽ പതിനൊന്നു കോടി ഇരുപത്തിയൊമ്പതു് ലക്ഷമായിരുന്ന കാർഷികാദായനികുതി 81–82–ൽ എട്ടുകോടി എൺപത്തിയഞ്ചു ലക്ഷമായും, 82–83–ൽ പത്തുകോടി എൺപത്തിയേഴുലക്ഷമായും, 83–84–ൽ പതിനൊന്നു കോടി രൂപയായും കുറഞ്ഞു. കാർഷികാദായ നികുതിയുടെ നാല്പതുശതമാനം റബ്ബറിൽനിന്നും ഇരുപത്തിരണ്ടു ശതമാനം ഏലത്തിൽനിന്നും, പതിനാലു ശതമാനം തേയിലയിൽനിന്നും പതിനൊന്നു ശതമാനം കാഫിയിൽനിന്നുമാണു് ലഭിക്കുന്നതു്. ഈ തോട്ടവിളകളുടെ ഉല്പാദനത്തിലുണ്ടായ വർദ്ധനവു് പോയിട്ടു്, അവയുടെ വിലയിലുണ്ടായ വർദ്ധനവുപോലും നികുതി പിരിവിൽ നിഴലിക്കുന്നില്ലെന്നതു് വിചിത്രമല്ലേ? തോട്ടവിളകൾക്കു് ഇത്രയൊന്നും പ്രോൽസാഹനം ഗവൺമെൻറ് നൽകാതിരുന്ന കാലത്തുപോലും ഇതിനെക്കാൾ ഉയർന്നതോതിൽ കാർഷികാദായ നികുതി ലഭിച്ചിരുന്നു.

ഇതോടു ബന്ധപ്പെട്ടതാണു് വില്പന നികുതിയെ സംബന്ധിക്കുന്ന മറെറാരു കാര്യം. സംസ്ഥാനത്തിൻെറ മൊത്തം വില്പന നകുതിപിരിവിൻെറ എഴുപതു ശതമാനവും കോട്ടയം, എറണാകുളം, ഇടുക്കി. തൃശ്ശൂർ ജില്ലകൾ ഉൾപ്പെടുന്ന മദ്ധ്യമേഖലയിൽനിന്നാണു് ലഭിച്ചുകൊണ്ടിരുന്നതു്. കെ. എം., മാണി ധനകാര്യമന്ത്രി പദം ഏറെറടുക്കുമ്പോൾ അതായിരുന്നു സ്ഥിതി. എന്നാൽ കഴിഞ്ഞ ചില വർഷങ്ങളായി മദ്ധ്യമേഖലയിലെ ചില ഭാഗങ്ങളിൽ വില്പന നികുതി പിരിവു് തീരെ മോശം. ആ വ്യത്യാസം മനസ്സിലാക്കാതിരിക്കാൻ അദ്ദേഹം ഈയിടെ ഒരു കാര്യം ചെയ്തു. മേഖലാടിസ്ഥാനത്തിലുള്ള നികുതി പിരിവു് നിറുത്തലാക്കി. കെ. എം. മാണിയുടെ ധനകാര്യ ഭരണത്തിൻകീഴിൽ മദ്ധ്യതിരുവിതാംകൂറിനു ലഭിക്കുന്ന സൗഭാഗ്യങ്ങളുടെ പട്ടിക അങ്ങിനെ നീണ്ടുപോകുന്നു.

കെ. എം. മാണി ഇതെല്ലാം അബദ്ധവശാൽചെയ്യുതാണോ? അല്ലെന്നു കാണിന്ന അദ്ദേഹത്തിൻെറ ഒരു പ്രധാന നടപടിയുണ്ടു്. 1980–ൽ നായനാർ ഗവണ്മെൻറിലെധനകാര്യമന്ത്രിയായി കെ. എം. മാണി ചാർജ്ജെടുത്ത സമയം. ഇടതുപക്ഷ ഗവണ്മെൻറല്ലേ, പുരോഗമനപരമായ സാമ്പത്തിക നടപടികൾ ആവിഷ്ക്കരിക്കുന്നതായി ഇടതുപക്ഷ ജനാധിപത്യമുന്നണി നേതൃത്വം തീരുമാനിച്ചു. ഡാ. കെ. എൻ. രാജ്, ഐ. എസ്. ഗുലാത്തി, സ: പി. കെ. ഗോപാലകൃഷ്ണൻ എന്നീ വിദഗ്ദ്ധന്മാരടങ്ങിയ ഒരു സാമ്പത്തിക ഉപദേശകസമിതിയുണ്ടാക്കി. വർഷത്തിൽ രണ്ടു പ്രാവശ്യമെങ്കിലും ഇ. എം. എസ്. ഈ സമിതിയുടെ ചർച്ചകളിൽ പങ്കെടുക്കുമെന്നും ധാരണയായി. സമിതി യോഗം ചേർന്നു് പല നല്ല നിർദ്ദേശങ്ങളും മുന്നോട്ടു വച്ചു. ആ നിർദ്ദേശങ്ങൾ ബഡ്ജററിൽ ഉൾക്കൊള്ളിക്കാൻ തീരുമാനമായി. ബഡ്ജററിനു് അന്തിമരൂപം നല്കുന്ന ദിവസമായി. മുഖ്യമന്ത്രി ധനകാര്യമന്ത്രിയോടു് വിവരം തിരക്കി. മാണി പറഞ്ഞു: 'ബഡ്ജററ് ഒരു രഹസ്യരേഖയാണു്. മുഖ്യമന്ത്രിയെപ്പോലും അതു് കാണിക്കാൻ പാടില്ല. തലേന്നു് രാത്രി വായിച്ചു കേൾപ്പിച്ചുതരാം. പോരെ?'' അങ്ങനെ അന്നുമുതൽ കെ. എം. മാണി ധനകാര്യഭരണത്തിൽ മററാരുടെയും ഉപദേശം സ്വീകരിക്കാതെയായി. ഫലമോ? ഉപദേശക സമിതിക്കു് പ്രസക്തി ഇല്ലാതായി. സമിതി സ്വയം പിരിഞ്ഞുപോയി. എട്ടു് എം. എൽ. എ. മാർ മാത്രമുണ്ടായിരുന്ന ഒരു പാർട്ടിയുടെ നേതാവായ കെ. എം. മാണിയെ കൂട്ടായ പ്രവർത്തനത്തിൽ യഥാർത്ഥ പങ്കാളിയാക്കുവാൻ അതിനുശേഷം ഇടതുപക്ഷ ജനാധിപത്യ മുന്നണിക്കോ, നായനാർ ഗവണ്മെൻറിനോ കഴിഞ്ഞില്ല. അങ്ങനെ മാണി സ്വയം എടുക്കുന്ന തീരുമാനങ്ങൾ കേരളത്തിൻെറ സാമ്പത്തിക നയമായി ത്തീർന്നു. ധനകാര്യങ്ങൾ അദ്ദേഹത്തിൻെറ സ്വന്തം സാമ്രാജ്യവും അദ്ദേഹം അതിൻെറ സമ്രാട്ടും. നായനാർ ഗവണ്മെൻറു പോയി കരുണാകരൻ വന്നതു് ആദ്യം കാസ്റ്റിങ്ങ് വോട്ടിൻെറ മാത്രം പിൻബലത്തോടെയായിരുന്നല്ലോ! ആ സാഹചര്യത്തിൽ തൻെറ സ്വകാര്യ സാമ്രാജ്യത്വസിദ്ധാന്തവും സമാന്തര സമ്പദ്ഘടനാമോഹവും തുടർന്നുകൊണ്ടുപോകാൻ ആരെയെങ്കിലും ഭയപ്പെടണമോ? പിന്നീടു് നടന്ന തിരഞ്ഞെടുപ്പിൽ മാണിയുടെ പാർട്ടിയുടെ അംഗസംഖ്യ ആറായി കുറഞ്ഞെങ്കിലും, സ്വന്തം വകുപ്പിൽ മറെറാരാളുടെ സ്വാധീനം അനുവദിച്ചുകൊടുക്കേണ്ടിവന്നില്ല. മാത്രമല്ലേ, തന്നിഷ്ടം നടപ്പിലാക്കുവാൻ കൂടുതൽ അവസരം ലഭിക്കുകയും ചെയ്തു. അതെങ്ങനെയന്നല്ലേ? അതാണു്, ഖജനാവു് ശൂന്യമായതിൻെറ യഥാർത്ഥ ചിത്രം.

320 കോടി രൂപയുടെ മൊത്തം കമ്മിയിൽ 135 കോടി രൂപ വില്പന നികുതി ഇനത്തിലും 10കോടി രൂപയോളം കാർഷികാദായ നികുതിയിനത്തിലും. നികത്താമെന്നുകണ്ടല്ലോ. വില്പന നികുതിയിനത്തിലുണ്ടായകുറവു് എങ്ങനെ ഉണ്ടായി എന്നതിനു് ഭരണമുന്നണി വൃത്തങ്ങളിൽനിന്നുതന്നെ പല വിശദീകരണങ്ങളും വന്നിട്ടുണ്ടു്. ധനകാര്യമന്ത്രി മാണികൊടുത്ത സ്റ്റേ, റവന്യൂമന്ത്രി നല്കിയ സ്റ്റേ, സ്റ്റേ ചെയ്ത തുകകളെല്ലാംകൂടി 27 കോടിയോളമേ ഉള്ളൂവെന്നു് മന്ത്രി മാണിയുടെ വിമർശകരായ കോൺഗ്രസ്–ഐക്കാർ



ഇപ്പോൾ മിണ്ടാട്ടമേയില്ല—മന്ത്രി ജോസഫ്

തന്നെ സമ്മതിക്കുന്നു. ബാക്കി തുകയ്ക്കു് എന്തു സംഭവിച്ചു? അവിടെയാണു് പുതൻ രാഷ്ട്രീയ പ്രവണതകൾ കടന്നുവരുന്നതു്.

വ്യാപാരികളുടെ സംഘടന കേരള രാഷ്ട്രീയത്തിലെ ഒരു പ്രധാന ശക്തിയായി ഉയർന്നുവന്നതു് സമീപകാലത്താണു്. നായനാർ ഭരണകാലത്തെ 'ചുമട്ടുതൊഴിലാളി കുഴപ്പങ്ങൾ' പെരുപ്പിച്ചു കാണിക്കാൻ വ്യാപാരികളുടെ സംഘടന ഇപ്പോഴത്തെ ഭരണമുന്നണിയുടെ പ്രധാന ആയുധമായിരുന്നു. പിന്നീടു് ഭരണം കിട്ടിയപ്പോഴും ഭരണമുന്നണി നേതൃത്വം അവരെ പലതരത്തിൽ സഹായിച്ചുപോകുന്നു. ദൈനംദിനം കോടിക്കണക്കിനു രൂപ കൈകാര്യം ചെയ്യുന്ന വമ്പന്മാർ അക്കൂട്ടത്തിലുണ്ടു്. വില്പന നികുതിദായകരിൽ നാലു ശതമാനംപേർ വർഷം പ്രതി പത്തുലക്ഷത്തിനുമേൽ വില്പന നികുതി നല്കുന്നവരാണു്. മറെറാരു അഞ്ചു ശതമാനംപേർ അഞ്ചുലക്ഷംമുതൽ പത്തുലക്ഷംവരെ വില്പന നികുതി നൽകുന്നു. ഒരു ലക്ഷത്തിനുമേൽ അഞ്ചുലക്ഷംവരെ വില്പന നികുതി നല്കുന്നവരുടെ എണ്ണം പതിന്നാലു ശതമാനമാണു്. ഇരുപതു ശതമാനത്തോളംവരുന്ന ഈ സമ്പന്ന വിഭാഗം കരുണാകര ഗവൺമെൻറുമായി വളരെയേറെയടുത്തു. 'രാഷ്ട്രീയമല്ലേ' അങ്ങോട്ടും ഇങ്ങോട്ടും സഹായം വേണമല്ലോ. നൽകുന്ന ഓരോ സംഭാവനയ്ക്കും അവർക്കു് പ്രത്യുപകാരം കിട്ടണം. പ്രത്യുപകാരം വില്പന നികുതി പിരിവിലുള്ള സൗജന്യമാകുന്നതാണു് എളുപ്പവഴിയും. അങ്ങനെ ഓരോ ഘടകകക്ഷിക്കും ഓരോ മന്ത്രിക്കും പ്രത്യേകം സ്വാധീന വലയമായി. കക്ഷിയുടേയും മന്ത്രിയുടേയും പ്രാമുഖ്യമനുസരിച്ചു് സ്വാധീന വലയത്തിൻേറയും വ്യാപ്തിയേറി. ഫലമോ? വില്പന നികുതിപിരിക്കുന്നതിൽ പല പുതിയ അടവുകളും നിലവിൽവന്നു. തൻെറ പ്രദേശത്തു് തൻെറ ആൾ തന്നെ വില്പന നികുതി പിരിവിനു് ചുമതലപ്പെട്ട ഉദ്യോഗസ്ഥനായി നിയമിക്കപ്പെടണമെന്നു് പല മന്ത്രി പ്രമുഖന്മാർക്കും നിർബ്ബന്ധമായി. അതോടെ കളിയും കൊഴുത്തു. മാണി നേരത്തേ വരുത്തിയ പരിഷ്കാരം അനുസരിച്ചു് വ്യാപാരികൾ സ്വയമേവയാണല്ലോ വില്പനനികുതി റിട്ടേണുകൾ നല്കേണ്ടതു്. ഓരോ മാസവും ഇരുപതാം തീയതി. മുകളിൽ സ്വാധീനമുണ്ടല്ലോ പിന്നെന്തിനു് റിട്ടേൺ കൊടുക്കണം. മാസങ്ങളോളം, വേണമെങ്കിൽ വർഷങ്ങളോളംതന്നെ ആരും ചോദിക്കുകയില്ല. ചിലർ റിട്ടേൺ കൊടുക്കും. എന്നാൽ യഥാർത്ഥത്തിൽ കൊടുക്കേണ്ട തുകയുടെ ചെറിയൊരു ഭാഗംമാത്രം നല്കും. ചോദ്യമില്ല. ചോദിക്കുവാൻ വരുന്ന ഉദ്യോഗസ്ഥനു് നേരം വെളുക്കുംമുമ്പ് സ്ഥലംമാററം ആയിരിക്കും കിട്ടുന്ന പാരിതോഷികം.

ഏതെല്ലാം വ്യാപാരികൾ എന്തുമാത്രം കുടിശ്ശിക വരുത്തിയിട്ടുണ്ടു് എന്നതിൻെറ വിശദമായ കണക്കു് ഈ ലേഖകൻെറ പക്കലുണ്ടു്. അതെല്ലാം ഇവിടെ തല്ക്കാലം കൊടുക്കുന്നില്ലെന്നു മാത്രം.

●

പൊതു ഖജനാവിൽ ചെല്ലേണ്ട പണം, പ്രത്യേകിച്ചു് വില്പനനികുതി, വെട്ടിക്കുന്നതിൽ ഒന്നിലധികം മന്ത്രിമാരും പാർട്ടികളും അന്യോന്യം യോജിച്ചു് പ്രവർത്തിക്കുന്നു എന്നതിൻെറ ഏററവും നല്ല ഉദാഹരണമാണു് സമീപകാലത്തു നടന്ന സംസ്ഥാനാന്തര സിമൻറ് കള്ളക്കടത്തു്. ഈ സിമൻറ്കടത്തലിൻെറ മാതൃകയിൽ, ഭരണനേതൃത്വത്തിൻെറ അറിവോടെ തന്നെ രണ്ടു് വമ്പിച്ച കള്ളക്കടത്തുകൾ ഇപ്പോൾ നമ്മുടെ സംസ്ഥാനത്തു് നടക്കുന്നു. അതിലൊന്നു്, ഇന്ത്യൻ നിർമ്മിത വിദേശമദ്യ കള്ളക്കടത്താണു്. പൊതുമേഖലാ സ്ഥാപനമായ ബീവറേജസ് കോർപ്പറേഷനു മാത്രമേ കേരളത്തിലേക്കു മദ്യം കൊണ്ടുവരാൻ അനുവാദമുള്ളൂ. ഓരോ ലോറി മദ്യം വരുന്നതിനും എക്സൈസ് വകുപ്പു് പ്രത്യേകം പെർമിററ് കൊടുക്കും, നാലു പകർപ്പുകളുള്ളതാണു് ഈ പെർമിററ്. അതിൻെറ ഒന്നാമത്തെ പകർപ്പ് മദ്യം കൊണ്ടുവരുന്ന ലോറിയിൽത്തന്നെ ഉണ്ടായിരിക്കണം. രണ്ടാമത്തെ പകർപ്പ്

(ശേഷം 50–ാം പേജിൽ)



എം. പി. നാരായണപിള്ള

# ദേശവൽക്കരണത്തിൽ ഒരു സോദ്ദേശ്യസാഹിത്യം കൂടി

നമ്മുടെ സംസ്ഥാന ഗവൺമെൻറ് സാമ്പത്തികമായി വളരെ ബുദ്ധിമുട്ടിലാണെന്ന് കേൾക്കുന്നു. സർക്കാരിൻെറ ആവശ്യം വലിയ തുകകളായതുകൊണ്ട് സഹായിക്കാനാഗ്രഹമുണ്ടെങ്കിൽത്തന്നെ നമുക്കതിനുള്ള ചുററുപാടില്ല. കാശുകൊടുക്കാൻ കഴിഞ്ഞില്ലെങ്കിലും അല്പം സാരോപദേശമെങ്കിലും കൊടുത്തു സഹായിക്കണം—പ്രത്യേകിച്ചും നമുക്കൊക്കെ വളരെ വേണ്ടപ്പെട്ട ധനകാര്യമന്ത്രിക്ക്. (അദ്ദേഹം വല്ലാത്തൊരു വെട്ടിലാണ് വീണിരിക്കുന്നതു്: ''ബജററിൽ പറഞ്ഞിരുന്ന നികുതി എന്തുകൊണ്ട് പിരിച്ചില്ല? കോട്ടയം ഇടുക്കി ജില്ലകളിൽ കടിശ്ശികയെത്ര, എത്ര സ്റ്റേ കൊടുത്തു? ഇങ്ങനെ ചോദ്യങ്ങൾ വന്നാൽ മറുപടി പറയാൻ വാ തുറക്കുന്നതിനുമുമ്പ് ഉപ ചോദ്യങ്ങൾ വരും. സ്റ്റേ കൊടുത്തവരുടെ ജാതിതിരിച്ചുള്ള കണക്കുവരട്ടെ.'')

നികുതി പിരിയാത്തതിൻെറ കഥയറിയാൻ കുറെ ചോദ്യവും അല്പം ഫ്ളാഷ്ബാക്കും വേണം.

നികുതിയിനത്തിൽ ഏററവും വലിയ ഘടകം സെയിൽസ് ടാക്സ് ആണോ? എക്സൈസ് തുടങ്ങി മനുഷ്യരെ ലഹരി പിടിപ്പിച്ചു കൊല്ലുന്ന കലാപരിപാടികളിൽനിന്നും വരുന്ന തുക മൊത്തം നികുതിയുടെ എത്ര ശതമാനം?

മറുപടിക്കു മുമ്പ് ഫ്ളാഷ്ബാക്കിലേക്ക് തിരിയാം.

പണ്ടൊരു സുപ്രഭാതത്തിൽ കുററ്യാനി കോൺഗ്രസ് ഉണ്ടായതോർക്കുന്നുണ്ടോ? ഒരു വർഷത്തിലല്പമധികമേ ആയിട്ടുള്ളൂ. കുററ്യാനിസെററിനെ ഭരണമുന്നണിയിൽ നിന്ന് മാററാൻ കാരണക്കാരായ ചില മദ്യരാജാക്കന്മാരെ അല്പം 'പ്രത്യുപകാരം' ചെയ്തു ചെയ്തു് ഒരു പാഠം പഠിപ്പിക്കണമെന്ന് ഭരണമുന്നണി നിശ്ചയിക്കുന്നു. ആയതിലേക്ക് ഇന്ത്യൻ നിർമ്മിതമായ വിദേശ മദ്യത്തിൻെറ കുത്തകരായ്ക്കരാമാനം ദേശവൽക്കരിക്കാൻ നിശ്ചയമാകുന്നു. (ഇതെപ്പററിയായിരിക്കും ഈയിടെ വയലാർ രവി പരോക്ഷമായി പരാമർശിച്ചതു്—സാമ്പത്തിക പ്രതിസന്ധിക്കിടയാക്കിയ തീരുമാനങ്ങൾ ഭരണമുന്നണി കൂട്ടായി എടുത്തതാണെന്നും മാണിയെ മാത്രം പറഞ്ഞിട്ടു കാര്യമില്ലെന്നും.) ഹോൾസെയിൽസ് മദ്യവ്യാപാരം ദേശവല്ക്കരിച്ച ഇനത്തിൽ കുററ്യാനി കോൺഗ്രസ്സിനു് നിദാനക്കാരായവരിലെ പ്രമുഖനായ മദ്യരാജാവിനു് അറുപതുലക്ഷംരൂപ പോയി. മററുചിലർക്ക് അതിൽ കുറവുപോയി. മനസാ വാചാ കർമ്മണാ ഇതിലൊന്നുംപെടാതിരുന്ന ചില മദ്യരാജാക്കന്മാർക്ക് അതിലേറെ പോയി. ''നമുക്കിട്ടു വേലവച്ചവർക്ക് നമ്മളും വേലവച്ചു''—മനുഷ്യസഹജമല്ലേ ഭരണമുന്നണിയുടെ ഈ വികാരം?

അങ്ങനെ ബീവറേജസ് കോർപ്പറേഷൻ നിലവിൽ വന്നു. മഹാത്മാഗാന്ധി കീ ജയ് എന്നു് നമ്മൾ ഒരുമിച്ചു വിളിച്ചു. കോൺഗ്രസ്സുകാരെക്കാൾ സന്തോഷം എസ്. ആർ. പി. ക്കാർക്ക്. പോരെ!

വിസ്കി, ബ്രാൻറി, റം എന്നു തുടങ്ങിയ പേരുകളിൽ വിഷങ്ങൾ ഇറക്കുന്ന വലിയ ബ്രൂവറിക്കാർ, അതായതു് മക്ഡവൽസ്, ഹെർബർട്ട്സൺ, ഷാവാലസ് മുതലായ പാർട്ടികൾ, ആദ്യം സന്തോഷിച്ചു, സർക്കാരിൻെറ കോർപ്പറേഷനല്ലെ വന്നിരിക്കുന്നതു്. ഡിമാൻറില്ലാത്ത ബ്രാൻറുകൾ കെട്ടിയേല്പിക്കാമല്ലോ! ആയതിലേക്ക് ചില നടപടിക്രമങ്ങളുണ്ട്—സ്റ്റിക്കർ ഒട്ടിക്കുന്നവനെവരെ അല്പറ ചില്ലറ കൊടുത്തു് കൈയിൽ വയ്ക്കണം. അവർ ആ കലാപരിപാടിയിലേക്ക് സ്വാഭാവികമായും തിരിഞ്ഞു.

അതിലും വിളഞ്ഞതല്ലെ നമ്മുടെ സക്കാർ? സാധനം കൈയിൽക്കിട്ടി നാല്പത്തഞ്ചുദിവസത്തിനകം കാശുകൊടുക്കാമെന്നുള്ള വ്യവസ്ഥ ആദ്യം തെററിച്ചു. ശമ്പളമല്ലാത്ത ഏതെങ്കിലുമൊരിനത്തിലെ പണം സക്കാർ സ്ഥാപനങ്ങൾ ഇന്നുവരെ സമയത്തിനു് കൊടുത്തിട്ടുണ്ടോ? ബ്രൂവറികളെ സംബന്ധിച്ചിടത്തോളം കോർപ്പറേഷനിൽനിന്നു് കിട്ടാനുള്ള കാശുപിരിക്കാനായി അടുത്ത റൗണ്ട് കൈക്കൂലി. സപ്ലൈ മുടക്കിയാൽ കടം കൊടുത്ത കാശും പോകാണു്. മാണി വീണതിനെക്കാൾ വലിയൊരു വെട്ടിൽ അങ്ങനെ അവരും വീണു.

അപ്പോഴേക്കും പട്ടയുടെ ക്ഷാമം വർദ്ധിച്ചു. പട്ട കിട്ടാത്തവർ, കൈയിൽ കാശുള്ളപ്പോഴെങ്കിലും, അല്പം വില കൂടിയ സാധനം തിരക്കി. ഡിമാൻറു വന്നപ്പോൾ കോർപ്പറേഷനിൽ പോയി സാധനം ചോദിച്ചു കടക്കാർക്ക് കൊടുക്കാൻ സാധനമില്ല. മദ്യത്തിൻെറ ഡിമാൻറ് കൂടുന്നതിനോടൊപ്പം കോർപ്പറേഷൻെറ 'സ്റ്റോക്കില്ല' മറുപടിയും ഉയർന്നു. ഇതിൻെറ ഉച്ചകോടിയെത്തുന്നതു് തിരഞ്ഞെടുപ്പ് പ്രഖ്യാപിച്ചതോടെയാണു്. നമ്മളൊക്കെ ശരിക്കും ഫിററാകുന്നതു് ഇലക്ഷൻകാലത്താണല്ലൊ? തിരഞ്ഞെടുപ്പിൻെറ ഒരുമാസം ശരാശരി വില്പന ഓരോ കടയിലും ഇരട്ടിയാണു്. തിരഞ്ഞെടുപ്പുവർഷങ്ങളിലെ വാർഷിക വർദ്ധനവ് 10–12 ശതമാനം ആണു്. പട്ടയുടെ ക്ഷാമം കൊണ്ടു വന്ന വർദ്ധനവ് മറെറാരു 15 ശതമാനം വയ്ക്കുക. ആണ്ടുതോറും നമ്മുടെ നാട്ടിലെ സ്വാഭാവികമായി വരുന്ന വർദ്ധനവ് 25 ശതമാനം. (ഇത്ര വേഗത്തിൽ വർദ്ധിക്കുന്ന ഒരു വ്യവസായവും വേറെയില്ല.) എല്ലാംകൂടി വിദേശമദ്യവില്പനയിൽ ചുരുങ്ങിയതു് 50 ശതമാനം വർദ്ധനവ് വരേണ്ടതാണു്.

കഴിഞ്ഞവർഷം സ്വകാര്യമേഖലക്കാർ ഹോൾസെയിൽസ് നടത്തിയപ്പോൾ വിററതു് 16 ലക്ഷം പെട്ടികളായിരുന്നു. (ഓരോ പെട്ടിയിലും പന്ത്രണ്ടുകുപ്പി) 1984–85–ൽ ഉണ്ടാകുമായിരുന്ന വില്പന 24 ലക്ഷം പെട്ടി എന്നു കണക്കുകൂട്ടാം.

എന്നാൽ ഈ സാമ്പത്തികവർഷത്തിൻെറ ആദ്യത്തെ പത്തു മാസങ്ങളിൽ സ്റ്റേററ് ബീവറേജസ് കോർപ്പറേഷൻ വരുത്തി വിററതു് 10 ലക്ഷം പെട്ടികളായിരുന്നു. തിരഞ്ഞെടുപ്പുകാലത്തു്, വേണ്ട പല സാധനങ്ങളും സ്റ്റോക്കില്ലായിരുന്നു. ഇനി ഏറിവന്നാൽ എത്ര പെട്ടി കൂടി വിൽക്കും? മാർക്കററിലെ ഡിമാൻറിൻെറ പകുതിപോലും കച്ചവടം ചെയ്യാൻ കോർപ്പറേഷനു് കൊടുക്കാൻ പററിയില്ല.

അതുകൊണ്ടാരും കുടിക്കാതിരുന്നിട്ടുമില്ല. ആവശ്യക്കാരനാവശ്യമുള്ള സാധനം ഏതു ബാറിലും മുമ്പത്തെപ്പോലെ തന്നെ കിട്ടിയിരുന്നു. അതിൻെറ അർത്ഥം കോർപ്പറേഷൻ വഴിയല്ലാതെ പന്ത്രണ്ടുലക്ഷം പെട്ടികളെങ്കിലും കേരളത്തിൽ ചെലവായിട്ടുണ്ടെന്നായിരിക്കണമല്ലോ!

അതെവിടെ നിന്നും വന്നു?

ഇവിടാണു് നികുതിനഷ്ടത്തിൻെറ പരിണാമഗുപ്തി കിടക്കുന്നതു്. 12 ലക്ഷം പെട്ടി നികുതി കൊടുക്കാതെ കടന്നുവന്ന ചരക്കാണു്. ഒരു പെട്ടിയുടെ ശരാശരി എക്സൈസ് ഡ്യൂട്ടി 95 രൂപ 50 പൈസയാണെന്നു തോന്നുന്നു. പാക്കിങ്ങ് മററീരിയലിൻേറതടക്കം കണക്കു കൂട്ടുന്ന സെയിൽസ് ടാക്സ് 165 രൂപയുമായിട്ടെടുത്താൽ തെററാനിടയില്ല. ഒരു പെട്ടിയിന്മേൽ ശരാശരി 260 രൂപ വച്ചു് നികുതി നഷ്ടം ഉണ്ടായിയെന്നു കൂട്ടിയാൽ 12 ലക്ഷം × 260 രൂ. അതായതു് 3120 ലക്ഷം എന്ന 31.20 കോടി രൂപ. പിന്നെ സർക്കാരായതുകൊണ്ട് ലേലത്തുകയില്ലല്ലൊ. ആ ഇനത്തിലൊരു പത്തുകോടി. (വേറെയുമുണ്ട് കിസ്സുകെട്ടേണ്ട ആവശ്യമില്ലാത്ത കടകൾ. സിവിൽസപ്ലൈസ് കോർപ്പറേഷൻ നടത്തുന്ന പതിനഞ്ചു് ഷാപ്പുകൾക്കു ലേലമില്ല. ഒരു ഷാപ്പിനു് ആറുലക്ഷം ശരാശരി കൊടുത്താൽത്തന്നെ തൊണ്ണൂറു ലക്ഷം വരും.) ഇപ്പോൾത്തന്നെ നമ്മുടെ കണക്ക് നാല്പത്തിരണ്ടുകോടി കഴിഞ്ഞിരിക്കുന്നു—നഷ്ടപ്പെട്ട നികുതിയിനത്തിൽ.

സർക്കാരിനു് നഷ്ടപ്പെട്ടാൽ വേറാർക്കെങ്കിലും ആ കാശു കിട്ടണ്ടേ? സർക്കാരിൻെറ കോർപ്പറേഷൻ ചെയർമാന്മാർക്ക് പെട്രോളൊഴിക്കാതെ കാറോടിക്കാനുള്ള ചെലവായി ലേലത്തുക പത്തുകോടി മാററിയാൽത്തന്നെ 33 കോടി രൂപ കള്ളക്കടത്തുകാർക്കുണ്ടായി. (നമ്മൾ കുടിക്കാർക്ക് വിലയിനത്തിൽ മെച്ചമുണ്ടായിട്ടില്ല എന്നോർക്കണം.)

നമ്മൾ ഈ നാട്ടുകാരല്ലെ? 31 കോടി രൂപ കള്ളക്കടത്തു കാർ വെറുതെയുണ്ടാക്കിക്കൊണ്ടുപോകുമോ? നമ്മുടെ ഗവൺമെൻറ് സമർത്ഥമായി ഭരിക്കാനുള്ള ഒരു സംവിധാനമാണു്. ഓരോരുത്തരുടെയും വരുമാനം ഖജനാവ് മണത്തറിയും. ഒരു അഴിമതികൊണ്ട് ഒരു സർക്കാരുദ്യോഗസ്ഥനും കോടീശ്വരനാകില്ല. അതിനുമുമ്പ് ആ തുള അടയ്ക്കും. അടച്ചില്ലെങ്കിൽ അതിൻറർത്ഥം വേണ്ടപ്പെട്ടവർക്കുവേണ്ടി കണ്ണടച്ചിട്ടുണ്ടെന്നാണു്. ഇത്ര വലിയ കോടികൾ കിടക്കുന്ന കളിയിൽ നമ്മളാരെങ്കിലും സ്വന്തം സഹോദരങ്ങൾക്കു വേണ്ടിപ്പോലും കണ്ണടയ്ക്കുമോ? പ്രത്യേകിച്ചും കാശിനിത്ര ഞെരുക്കമുണ്ടായിരുന്ന, ഒരു പ്രമാദമായ തിരഞ്ഞെടുപ്പുനടന്ന വർഷത്തിൽ!

അപ്പോൾ സ്വാഭാവികമായും വരുന്ന സംശയം ബീവറേജസ് കോർപ്പറേഷനിൽ മദ്യം ഇല്ലാതായതു് മുൻകൂട്ടി പ്ളാനിട്ട ഒരു സോദ്ദേശസാഹിത്യത്തിൻെറ ഭാഗമായിട്ടായിരുന്നോ? ഇതെല്ലാം മുന്നിൽ കണ്ടിട്ടായിരിക്കുമോ മുൻപറഞ്ഞ ദേശവൽക്കരണം തന്നെ നടന്നിരിക്കാവുന്നതു്. (എന്തിനു് നമ്മൾ ആ പാവങ്ങൾ കുററ്യാനികോൺഗ്രസ്സിനെ ഇതിൽ വലിച്ചിഴയ്ക്കുന്നു!)

ഇതെല്ലാം മുന്നിൽ കണ്ടിട്ടായിരുന്നെങ്കിൽ, ഇവിടെയാണാദ്യം സോദ്ദേശ സാഹിത്യം നോബൽ പ്രൈസ് അർഹിക്കുന്ന നിലവാരത്തിലേക്കുയരുന്നതു്.

ഇതിൻെറ മുഴുവൻ ഗുട്ടൻസും കഴിഞ്ഞവർഷം മാണിക്ക് പിടികിട്ടിയിരിക്കില്ല. അതാണു് ബജററിലെ പിരിയാവുന്ന നികുതിത്തുകയും സത്യത്തിൽ പിരിയുന്നതുമായ തുകയും തമ്മിലുള്ള വ്യത്യാസത്തിലൊന്നു്.

ബീവറേജസ് കോർപ്പറേഷൻ സ്ഥാപിച്ചതുതന്നെ അവരെക്കൊണ്ടുള്ള സപ്ലൈ കമ്മിയാക്കി, കടക്കാർക്ക് സാധനം കിട്ടാത്ത നിലവരുത്തിയിട്ടു്, പ്രസ്തുതകടകളിൽ ആവശ്യമുള്ള സാധനം വിൽക്കാനുള്ള സംവിധാനം നമുക്ക് വേണ്ടപ്പെട്ട ചിലരുടെ കള്ളക്കടത്തിലൂടെയുണ്ടാക്കി, അതിൽ നിന്നുകിട്ടുന്ന വീതം നമ്മുടെ പാർട്ടിയുടെ തിരഞ്ഞെടുപ്പു ചെലവുകളിൽ കൊള്ളിക്കാനും മററുമുള്ള കടന്നു കടന്നാലോചിക്കുന്ന ബുദ്ധി. അതു് മാണിക്കുണ്ടോയെന്നു് സംശയമാണു്.

ഇതുപോലെത്രയെത്ര പൈങ്കിളിക്കഥകൾ വേറെ കാണും? അതു മുഴുവൻ വെളിയിൽ വന്നാലല്ലെ നമുക്കൊക്കെ വളരെ വേണ്ടപ്പെട്ട, ഇനിയും വളരെനാൾ ഫൈനാൻസ് മിനിസ്ററായിരിക്കേണ്ട, മലയാളികൾക്കുവേണ്ടി ചരിത്രത്തിലാദ്യമായി ഒരു സാമ്പത്തിക മാനിഫെസ്റ്റോ ധവളപത്രരൂപത്തിൽ തയ്യാറാക്കിയ കുഞ്ഞുമാണിയെപ്പോലൊരാളുടെ സൽപ്പേരു് നിലനിറുത്താൻ പററൂ!

ദീപികയിൽ ഖണ്ഡശ്ശ മുഖപ്രസംഗം എഴുതിയതുകൊണ്ടോ പുലയനെ ചാരി പോത്തിനെ തല്ലുമ്പോലെ ആ സാധുക്കളായ ഡോ: കെ.എൻ. രാജിനെയും ഡോ: ഗോപാലകൃഷ്ണനെയും റാസ്പുട്ടിന്മാർ ആക്കിയതുകൊണ്ടോ പ്രശ്നം പരിഹരിക്കില്ല. നമുക്ക് കണക്കുകളെ കണക്കുകൾകൊണ്ട് നേരിടണം. സ്റ്റേകൊടുത്ത കേസുകളുടെ ജാതിതിരിച്ചുള്ള പട്ടിക, അതിൽ ശുപാർശ ചെയ്തവരുടെ പാർട്ടിതിരിച്ചുള്ള കണക്ക്, തുടങ്ങിയവചേർത്തു് ഒരു ധവളപത്രംകൂടി ഉടനെ കൊണ്ടുവരണം. അപ്പോൾ കാണാം വാദി പ്രതിയാകുന്നതു്.






















## പി. ജെ. മാത്യു

# ഹെഗ്ഡേ തിരിച്ചുവരുമോ?

**കർണ്ണാടകത്തിൽ മാച്ച് ആദ്യം തിരഞ്ഞെടുപ്പാണ്. കുളിച്ച് ശുദ്ധിയായ മട്ടിൽ കോൺഗ്രസ്സും, ശുദ്ധിസ്വരൂപംപോലെ ഹെഗ്ഡേയുടെ ജനതയും ബലാബലം നോക്കുകയാണ്.**

കർണ്ണാടകത്തിൽ കോൺഗ്രസ്—ഐ ഒരു ക്ലീൻ ഇമേജിനു വേണ്ടിയുള്ള ശ്രമത്തിലാണ്. ലോക്സഭാ തിരഞ്ഞെടുപ്പിലെ 'തരംഗരാഷ്ട്രീയ' വിജയത്തെ ആശ്രയിക്കാതെ, 'അഴിമതിയില്ലാത്ത ഒരു സർക്കാർ' എന്ന മുദ്രാവാക്യവുമായിട്ടാണ് അവർ തിരഞ്ഞെടുപ്പു പ്രചരണത്തിനു് ഇറങ്ങിയിരിക്കുന്നതു്. മന്ത്രിസഭയുടെ രണ്ടുവർഷത്തെ സൽഭരണത്തേയും ഹെഗ്ഡേയുടെ വ്യക്തിപരമായ വിശുദ്ധിയേയും അടിസ്ഥാനമാക്കി പ്രചരണത്തിന്നിറങ്ങിയ ജനതാപാർട്ടിയെ നേരിടാനാണ് കോൺഗ്രസ്—ഐ യുടെ ക്ലീൻ ഭരണമെന്ന മുദ്രാവാക്യം.

കോൺഗ്രസ്—ഐ യുടെ ഈ രാഷ്ട്രീയ തന്ത്രത്തിനു് ആദ്യമായി ബലിയാടായതു് മുൻ മുഖ്യമന്ത്രി ഗുണ്ടുറാവുവാണ്. കർണ്ണാടക രാഷ്ട്രീയത്തിലെ വിവാദപുരുഷനായ ഗുണ്ടുറാവുവിനെ തിരഞ്ഞെടുപ്പിൽനിന്നും നിർദ്ദയം മാററിനിറുത്തി. സീററ കൊടുത്തില്ല. റാവുവിന്റെ അനുയായികൾക്കും സീററു കൊടുത്തില്ല.



രണ്ടും കല്പിച്ച്—
രാമകൃഷ്ണ ഹെഗ്ഡേ

തിരഞ്ഞെടുപ്പു പ്രചരണത്തിൽപ്പോലും ഗുണ്ടുറാവുവിനെ പങ്കെടുപ്പിച്ചതേയില്ല. എഫ്. എം. ഖാനെ പാർട്ടിയിൽനിന്നും പുറത്താക്കി. ജാഫർ ഷെറീഫിനേയും ശ്രീകണ്ഠയ്യയേയും ഒഴിച്ചുനിറുത്തി



ഹെഗ്ഡേയുടെ ക്ലീൻ ഇമേജിനെ തോല്പിക്കാനുള്ള ആദ്യശ്രമമായിട്ടാണ് ഗുണ്ടുറാവുവിനെയും അനുയായികളെയും ഒതുക്കിയതെന്ന വാർത്ത പ്രചരിച്ചതോടെ ജനതാപാർട്ടി മറെറാരു സജീവ മുദ്രാവാക്യം കണ്ടെത്താനുള്ള ശ്രമം തുടങ്ങി. ഗുണ്ടുറാവു മത്സര രംഗത്തുണ്ടെങ്കിൽ അവരുടെ പ്രചരണജോലി പകുതി കുറവുമായിരുന്നെന്നു് ഹെഗ്ഡേ തന്നെ ഒരു പൊതുയോഗത്തിൽ തുറന്നു പറഞ്ഞിരുന്നു. ഗുണ്ടുറാവു മന്ത്രിസഭയുടെ കൊള്ളരുതായ്മകളേയും നഗ്നമായ അഴിമതികളേയും വെളിച്ചത്തു കൊണ്ടുവരാൻ ജനതാ പാർട്ടിക്കു് പ്രയാസമില്ലായിരുന്നു.

ജനതാപാർട്ടിക്കു മാത്രമല്ല, ബി. ജെ. പി ക്കും ഗുണ്ടുറാവുവിനെ കോൺഗ്രസ്-ഐ തിരഞ്ഞെടുപ്പുരംഗത്തുനിന്നും നീക്കിയതു് വലിയ ആഘാതമായി. എതിർക്കാനുള്ള ആയുധം നഷ്ടപ്പെട്ടുവെന്നു് അവർക്കു തോന്നിത്തുടങ്ങി. ഇന്ദിരാഗാന്ധിയുടെ രക്തസാക്ഷിത്വവും രാജീവ്ഗാന്ധിയുടെ യുവത്വമാർന്ന ഇമേജും നിയമസഭാ തിരഞ്ഞെടുപ്പിൽ തങ്ങളെ കാര്യമായി സഹായിക്കുമെന്നു് കോൺഗ്രസ്-ഐക്കാർ ആണയിട്ടു വിശ്വസിക്കുന്നു. തരംഗ രാഷ്ട്രീയം ഇപ്പോഴും കർണ്ണാടകത്തിലെ ഗ്രാമങ്ങളിലെയും നഗരങ്ങളിലെയും സ്ത്രീവോട്ടർമാർക്കിടയിൽ അലയടിക്കുന്നുവെന്നും, ഇന്ദിരാ പ്രിയദർശിനിയുടെ വീരമൃത്യു ഓർമ്മിപ്പിച്ചുകൊണ്ട് അനുകമ്പാവോട്ടുകൾ നേടാൻ കഴിയുമെന്നും അവർ അവകാശപ്പെടുന്നു. ഗുണ്ടുറാവുമന്ത്രിസഭയുടെ അഴിമതിഭരണത്തെ ഇപ്പോൾ ഏററവും കൂടുതലായി വിമർശിക്കുന്നതു് പ്രതിപക്ഷമല്ല, കോൺഗ്രസ്—ഐക്കാർ തന്നെയാണ്. എന്നാൽ, ഗുണ്ടുറാവുപക്ഷത്തെ മാററിനിർത്തിയെങ്കിലും കോൺഗ്രസ്—ഐയിൽ സീററുകൾക്കു വേണ്ടിയുള്ള ആഭ്യന്തരയുദ്ധം മുറയ്ക്കു നടന്നു. കർണ്ണാടക കോൺഗ്രസ് അദ്ധ്യക്ഷൻ കെ. എച്ച്. പാട്ടീലും, പ്രതിപക്ഷ നേതാവു് വീരപ്പ മൊയ്‌ലിയും താന്താങ്ങളുടെ അനുയായികൾക്കു് സീററുകൾ ലഭിക്കാനായി വടംവലി നടത്തി. കേന്ദ്ര നേതൃത്വത്തിനു മുമ്പാകെ വാദിക്കാൻ പാട്ടീലിന്നുവേണ്ടി എ. കെ. ആൻറണിയും, മൊയ്‌ലിക്കുവേണ്ടി കരുണാകരനും ഉണ്ടായിരുന്നു.

ഒടുവിൽ സ്ഥാനാർത്ഥികളുടെ ലിസ്റ്റ് പുറത്തുവന്നപ്പോൾ, പാട്ടീൽ വിഭാഗത്തിനു് 63 സീററും, മൊയ്‌ലി വിഭാഗത്തിനു് 45 സീററും ലഭിച്ചു.

ക്ലീൻഭരണമെന്ന കോൺഗ്രസ്—ഐയുടെ മുദ്രാവാക്യത്തിനു് ജനതാപാർട്ടി നല്കുന്ന തിരിച്ചടി, കുപ്രസിദ്ധമായ

---

വീരപ്പ മൊയ്‌ലിയും (നടുക്ക്) ഗാർഡിയൻ കെ. കരുണാകരനും. ജയിച്ചാലും മൊയ്‌ലിക്കു് ഗുണ്ടുറാവുവിന്റെ ഗതിയാവുമെന്നാണ് സൂചന

---





മൊയ്‌ലിടേപ്പിന്റെ വിവരണമാണ്. കാലുമാററ രാഷ്ട്രീയത്തിൽ കർണ്ണാടകത്തിലെ ആചാര്യനായ മൊയ്‌ലിക്ക് സംശുദ്ധമായ ഭരണം എങ്ങനെ നടത്താനാവുമെന്ന് അവർ ചോദിക്കുന്നു.

ജനതാപാർട്ടിയുടെ ഏകപ്രചരണായുധം രണ്ടുവർഷത്തെ ഭരണനേട്ടമാണ്. ഗ്രാമങ്ങളിലെ ക്ഷേമ പരിപാടികളും വിധവാ പെൻഷനും പാവപ്പെട്ടവർക്കായുള്ള ധനസഹായവും ജനതാസർക്കാർ ജനങ്ങൾക്ക് നല്കിയ സേവനമായിട്ടാണ് പ്രചരണയോഗങ്ങളിൽ ചിത്രീകരിക്കുന്നത്. ഹെഗ്ഡേ മന്ത്രിസഭ തുടങ്ങിവച്ച ക്ഷേമപരിപാടികൾ തുടരണം; അതിനു ജനതാപാർട്ടിക്ക് വോട്ടുനല്കണം. ഇതാണ് അവരുടെ സന്ദേശം.

കർണ്ണാടകത്തിൽ ഭരിക്കാനുള്ള കേവല ഭൂരിപക്ഷം നിലനില്ക്കെ, ലോക്സഭാ തിരഞ്ഞെടുപ്പിലേററ കനത്ത തിരിച്ചടിയുടെ ധാർമ്മിക ഉത്തരവാദിത്വം ഏറെറടുത്തുകൊണ്ട് രാജി സമർപ്പിച്ച ഹെഗ്ഡേയുടെ ആദർശ ശുദ്ധിയേയും കാര്യക്ഷമതയേയും ജനതാനേതാക്കൾ പ്രചരണവേദികളിൽ പ്രകീർത്തിച്ചുകൊണ്ടിരിക്കുന്നു. ഘടക കക്ഷികളെ പ്രലോഭിപ്പിച്ചും അവരുടെ ഇംഗിതങ്ങൾക്ക് അടിമപ്പെട്ടും ഹെഗ്ഡേക്ക് അഞ്ചുവർഷം തികയ്ക്കാമായിരുന്നു. എന്നിട്ടും, ജനപിന്തുണ നഷ്ടപ്പെട്ടെന്ന ഒററക്കാരണം കൊണ്ടാണ് ജനതാ മന്ത്രിസഭ രാജി സമർപ്പിച്ചത്, അവർ ചൂണ്ടിക്കാണിക്കുന്നു.

എന്നാൽ ജനതാപാർട്ടിയുടെ ഈ ധാർമ്മികാഭിമുഖ്യം ജനങ്ങളെ എത്രത്തോളം സ്വാധീനിച്ചിട്ടുണ്ടെന്ന കാര്യം അറിയാനിരിക്കുന്നതേയുള്ളു. ഭരിക്കാനുള്ള ഭൂരിപക്ഷം ഉണ്ടായിട്ടും തങ്ങൾ ആവശ്യപ്പെടാതെ ഹെഗ്ഡേ, മന്ത്രിസഭ പിരിച്ചുവിട്ടത് 'അനാവശ്യവും അനുചിതവുമാണെന്ന് കഴിഞ്ഞദിവസം ബാംഗ്ളൂരിലെത്തിയ കേരള മുഖ്യമന്ത്രി കെ. കരുണാകരൻ ഒരു പത്രസമ്മേളനത്തിൽ കുററപ്പെടുത്തി. അഞ്ചുകൊല്ലം ഭരിക്കാനുള്ള അവകാശം ജനങ്ങൾ നല്കിയിട്ടും മന്ത്രിസഭ രാജിവച്ചത് ശരിയല്ലെന്നാണ് കരുണാകരൻ പറഞ്ഞത്.

ലോക്സഭാ തിരഞ്ഞെടുപ്പിൽ ജനവിശ്വാസം നഷ്ടപ്പെട്ട ജനതയ്ക്ക്, തിരഞ്ഞെടുപ്പ് ആവശ്യപ്പെടാൻ അവകാശമില്ലെന്നും കരുണാകരൻ പറഞ്ഞപ്പോൾ, പത്രലേഖകരോടൊപ്പം കരുണാകരന്റെ സമീപമിരുന്ന പ്രതിപക്ഷനേതാവ് വീരപ്പ മൊയ്‌ലിയും കണ്ണുമിഴിച്ചിട്ടുണ്ടാവണം.

കർണ്ണാടക തിരഞ്ഞെടുപ്പിന്റെ ചുമതല വഹിക്കുന്ന കരുണാകരന്റെ പ്രസ്താവന, ജനതാപാർട്ടിയുടെ ഇമേജിനെ ബാധിക്കുമെന്നുംഭയപ്പെടേണ്ടതില്ല. ബാംഗ്ളൂരിലെ ദിനപത്രങ്ങളൊക്കെ കരുണാകരനെ ഒരു കോമാളിയായിട്ടാണ് ചിത്രീകരിച്ചത്. ജനതാപാർട്ടിയുടെ വിജയത്തിനു പ്രതികൂലമായി നിൽക്കുന്ന ഘടകങ്ങളിൽ പ്രധാനമായിട്ടുള്ളത് ബി. ജെ. പി. യുമായുള്ള സഖ്യചർച്ച പരാജയപ്പെട്ടതാണ്. ഭരിക്കുമ്പോൾ പൂർണ്ണ പിന്തുണനല്കിയ ബി. ജെ. പി. യുമായി തിരഞ്ഞെടുപ്പു ധാരണയുണ്ടാകാൻ കഴിയാത്തത് ജനതാപാർട്ടിയുടെ അധികാരത്തിനുവേണ്ടിയുള്ള സ്വാർത്ഥമോഹമായിട്ടാണ് പൊതുവേ കരുതുന്നത്.

മാത്രവുമല്ല, എസ്. ബങ്കാരപ്പയും ചന്ദ്രപ്രഭാ അരസ്സും, അസീസ്‌സേട്ടും കോൺഗ്രസ്-ഐയിൽ ചേരുകയും ബി. ജെ. പി. യുടെ മുൻ സംസ്ഥാന പ്രസിഡന്റ് എ. കെ. സുബ്ബയ്യ കോൺഗ്രസ് ഐക്ക് പിന്തുണ പ്രഖ്യാപിക്കുകയും ചെയ്തത് ജനതാപാർട്ടിയെ ക്ഷീണിപ്പിച്ചിട്ടുണ്ട്.

ബാംഗ്ളൂർ സിററിയിൽ '83-ലെ തിരഞ്ഞെടുപ്പിൽ ജനതാപാട്ടിക്ക് പതിനൊന്ന് സീററ് കിട്ടിയിരുന്നു. എന്നാൽ, ഇക്കുറി എട്ട് സീററ്തന്നെ കിട്ടാൻ പ്രയാസമാണെന്ന് രാഷ്ട്രീയ നിരീക്ഷകർ കരുതുന്നു. വൈദ്യുതി ജലവിതരണത്തിലെ അപാകതയും, നഗരവികസനത്തിലേററ പരാജയവുമാണ് ശക്തികേന്ദ്രമായ ബാംഗ്ളൂരിൽപ്പോലും ജനതാപാർട്ടിക്ക് പിടിച്ചുനില്ക്കാൻ പ്രയാസമുണ്ടാക്കുന്നത്. ബി. ജെ. പി. യുമായുള്ള സഖ്യതകർച്ച ജനതാപർട്ടിയെ ഏററവുമധികം ബാധിക്കുന്നത് സൗത്ത്കനറ ജില്ലയിലാണ്. ബി. ജെ. പി. യുടെ പ്രധാന കേന്ദ്രമായ സൗത്ത്കനറയിൽ ത്രികോണമത്സരമാണ് നടക്കുന്നത്. ലോൺമേളവഴി പ്രസിദ്ധി നേടിയ ജനാർദ്ദൻ പൂജാരിയുടെ മേഖലയായ ദക്ഷിണ കന്നഡയിൽ, കോൺഗ്രസ്—ഐ ഇപ്രാവശ്യം ഏറെ സീററുകൾ നേടുമെന്ന് കരുതുന്നു. ബി. ജെ. പി. ഇനി ഇവിടെ ഒരു ശക്തിയേ അല്ലാതാവുമെന്നു നിരീക്ഷകർ കരുതുന്നു. മൈസൂറിലും, തെലുങ്ക് സംസാരിക്കുന്ന ബിടാർ ഉൾപ്പെടുന്ന വടക്കൻ ജില്ലകളിലും ജനതാ പാർട്ടിക്ക് ജനസ്വാധീനം കുറഞ്ഞിട്ടുണ്ട്. എന്നാൽ, കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിൽ ദയനീയമായ പരാജയമടഞ്ഞ മുൻകേന്ദ്രമന്ത്രി എസ്. എം. കൃഷ്ണ മത്സരിച്ച മാണ്ഡ്യ ജില്ലയിൽ ജനതാപാർട്ടിക്ക് കൂടുതൽ സീററുലഭിച്ചേക്കുമെന്നു കരുതുന്നു.

കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിൽ 174 നിയമസഭാ സീററിൽ കോൺഗ്രസ് ഐ-ക്ക് മൂവായിരംതൊട്ട് മുപ്പതിനായിരംവരെ വോട്ടിന്റെ ഭൂരിപക്ഷം ലഭിച്ചിരുന്നു. തരംഗ രാഷ്ട്രീയത്തിന്റെ ആകാശപ്പൊലിമ തോർന്നുവീണാലും, തങ്ങൾക്ക് ഇക്കുറി 150 സീററ് എങ്കിലും കിട്ടുമെന്ന് കോൺഗ്രസ് ഐ അവകാശപ്പെടുന്നു. എന്നാൽ ജനതാ പാർട്ടിയാവട്ടെ 130 സീററിൽ കൂടുതൽ കിട്ടുമെന്നു പ്രതീക്ഷിക്കുന്നില്ല.

കർണ്ണാടകരാഷ്ട്രീയത്തിൽ ജാതിക്ക് നിർണ്ണായക പങ്കുണ്ട്. ഇക്കുറി കോൺഗ്രസ്-ഐ, പിന്നോക്കവർഗ്ഗത്തിനു് അറുപത്തിയാറും പട്ടികജാതിക്ക് മുപ്പത്തഞ്ചും സീററ് നീക്കിവച്ചു. എന്നാൽ ജനതാ പാർട്ടി, സ്ഥാനാർത്ഥികളിൽ ബ്രാഹ്മണർക്കും മററു മുന്നോക്കസമുദായക്കാർക്കുമാണ് മുൻഗണന നല്കിയിട്ടുള്ളത്. ഉന്നത വർഗ്ഗത്തിന്റെ കാവൽക്കാരാണ് ജനതാപാർട്ടിയെന്നും, സാധാരണക്കാരുടെ പാട്ടിയാണ് തങ്ങളുടേതെന്നുമുള്ള കോൺഗ്രസ്സ്-ഐ-യുടെ പ്രചരണത്തിനു് ഇതു് ശക്തികൂട്ടി.

ജനതാപാർട്ടിയുടെ 206-ൽ 108 സ്ഥാനാർത്ഥികളും മേൽജാതിക്കാരായ ലിംഗായത്തുകളും വൊക്കലിഗകളുമാണ്. ജാതിയുടെ പേരിലുള്ള സ്ഥാനാർത്ഥി നിർണ്ണയത്തിൽ പ്രതിഷേധിച്ച്, ഹെഗ്ഡേ മന്ത്രിസഭയിലെ മൂന്നു ക്യാബിനററ് മന്ത്രിമാരായ എസ്. രേവണ്ണ, ആർ. എൻ. ലക്ഷ്മിപതി, വിജയനാഥ് പാട്ടീൽ എന്നിവർ പാർട്ടിയിൽനിന്നും രാജിവയ്ക്കുമെന്ന് ഭീഷണി മുഴക്കിയിരിക്കുന്നു.

മററു ദക്ഷിണ സംസ്ഥാനങ്ങളിൽനിന്നും വ്യത്യസ്തമായി പ്രാദേശിക കക്ഷികൾക്ക് കർണ്ണാടകത്തിൽ കാര്യമായ സ്വാധീനമില്ല. ജനത, കോൺഗ്രസ്-ഐ, ബി. ജെ. പി. തുടങ്ങിയ ദേശീയകക്ഷികളാണ് കർണ്ണാടകത്തിലെ പ്രബല രാഷ്ട്രീയ പാർട്ടികൾ. ആന്ധ്രയിലേയും തമിഴ്‌നാട്ടിലേയും കേരളത്തിലേയുംപോലെ ചെറിയ പ്രാദേശിക പാർട്ടികളുടെ സ്വാധീനത്തിൽപ്പെടാതെ ദേശീയ കക്ഷികളുടെ പേരിലാണ് മത്സരിക്കുന്നത്.

ലോക്സഭാ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്-ഐ. നേടിയ വിജയത്തിന്റെ അടിസ്ഥാനത്തിൽ നിയമസഭാതിരഞ്ഞെടുപ്പിനെ വിലയിരുത്തുന്നത് അയഥാർത്ഥ്യവും അപ്രസക്തവുമാണെന്ന് തമിഴ്‌നാട്ടിലെയും ആന്ധ്രയിലെയും കേരളത്തിലെയും ഉപതിരഞ്ഞെടുപ്പുകളിലെ പ്രതിപക്ഷ വിജയം തെളിയിക്കുന്നു. തരംഗ രാഷ്ട്രീയത്തെ അടിസ്ഥാനമാക്കിയാലും ഹെഗ്ഡേ മന്ത്രിസഭയുടെ ആദർശ ശുദ്ധിയെ മറികടന്ന് കോൺഗ്രസ് ഐക്ക് കർണ്ണാടകത്തിൽ എളുപ്പത്തിൽ അധികാരത്തിൽ കയറാൻ കഴിയുമെന്ന് കരുതിക്കൂട. പക്ഷെ, രണ്ടുമാസം മുമ്പ് രാജിവയ്ക്കുമ്പോൾ ഹെഗ്ഡേ കൂട്ടിയ കണക്കുകളും തെററിയെന്നുവേണം കരുതാൻ. കർണ്ണാടക അതിൽനിന്നും വളരെ ദൂരം മുന്നോട്ടു പോയിരിക്കുന്നു.

# രാജ്കുമാർ: വെറുമൊരു പൊയ്‌വെടി

എം. ജി. ആറിനെയും എൻ. ടി. ആറിനെയും പിന്തുടർന്ന് രാഷ്ട്രീയം കളിക്കാനിറങ്ങിയ കന്നട സിനിമയിലെ മുടിചൂടാമന്നനായ ഡോക്ടർ രാജ്കുമാർ കർണ്ണാടക രാഷ്ട്രീയത്തിൽ ഒരു പൊയ്‌വെടിയായി മാറിയിരിക്കുന്നു. രാജ്കുമാറിന്റെ കന്നട ഭാഷാപ്രേമം അവസരവാദ രാഷ്ട്രീയമായിത്തീർന്നിരിക്കുകയാണ്. കോയമ്പത്തൂരിൽ ജനിച്ചുവളർന്ന രാജ്കുമാറിന്റെ മണ്ണിന്റെ മക്കൾ വാദത്തിലെ പൊള്ളത്തരം കന്നടക്കാർ മനസ്സിലാക്കിക്കഴിഞ്ഞു. രാജ്കുമാറിന്റെ അമ്മ ലക്ഷ്മി തമിഴ്‌നാട്ടുകാരിയും, അച്ഛൻ തെലുങ്കനുമാണ്. അപ്പോൾ കന്നടക്കാരനല്ലാത്ത രാജ്കുമാർ കന്നടക്കാർക്കുവേണ്ടി വാദിക്കുന്നതിൽ എന്ത് ആത്മാർത്ഥതയാണുള്ളതെന്ന് രാഷ്ട്രീയനേതാക്കൾ ചോദിക്കുന്നു; മാത്രവുമല്ല, രാജ്കുമാറിന്റെ ആരാധക സംഘടനയായ 'രാജ്കുമാർ അഭിമാനികളസംഘ' ഈ തിരഞ്ഞെടുപ്പിൽ മല്ലീശ്വരത്ത് നിറുത്തിയിട്ടുള്ള സ്ഥാനാർത്ഥി വെങ്കടേശ്, തമിഴനാണ്.

രാജ്കുമാറിന്റെ സ്വത്തുക്കളെല്ലാം തമിഴ്‌നാട്ടിലാണുള്ളത്. മക്കൾ ഇംഗ്ലീഷ് കോൺവെന്റ് സ്കൂളിലാണ്. അവർക്ക് കന്നടയറിയില്ല. രാജ്കുമാറിന്റെ വീട്ടിൽ ആരും കന്നട സംസാരിക്കുന്നുമില്ല. ഇതിനെല്ലാം പുറമേ ബാംഗ്ളൂർ സിററിയിൽ നാല്പതുശതമാനത്തോളം തമിഴരാണുള്ളത്.

കന്നട സിനിമയെന്നാൽ രാജ്കുമാറിന്റെ സിനിമയെന്ന അവസ്ഥ വന്നപ്പോഴാണ് 'രാജ്കുമാർ അഭിമാനികള സംഘ' രാഷ്ട്രീയത്തിൽ പ്രവേശിക്കാൻ അദ്ദേഹത്തോട് അപേക്ഷിച്ചത്. എം. ജി. ആറിന്റെയും എൻ. ടി. ആറിന്റെയും പിന്തുടർച്ചയായി രാജ്കുമാർ കർണ്ണാടക രാഷ്ട്രീയത്തിൽ പ്രവേശിക്കുമെന്നും തെന്നിന്ത്യയിലെ മൂന്നാമത്തെ മുഖ്യമന്ത്രിയായി അവരോധിക്കപ്പെടുമെന്നും ഈ ആരാധക സംഘം ആത്മവിശ്വാസം പ്രകടിപ്പിച്ചു. കർണ്ണാടക രാഷ്ട്രീയ കക്ഷികളുടെ ക്യാമ്പുകളിലും, രാഷ്ട്രീയ നിരീക്ഷകർക്കിടയിലും രാജ്കുമാറിന്റെ പ്രവേശനം ചർച്ചചെയ്യപ്പെട്ടു.

രാജ്കുമാർ ഏതു രാഷ്ട്രീയപാർട്ടിയിൽ ചേരുമെന്ന ചോദ്യം അതോടെ ഉയർന്നുതുടങ്ങി. കോൺഗ്രസ്-ഐ-യിൽ ചേരുമെന്നും, ജനതയിൽ ചേർന്നുകഴിഞ്ഞെന്നും വ്യത്യസ്തമായ ഊഹാപോഹങ്ങൾ പ്രചരിക്കാൻ തുടങ്ങി. ആരാധക സംഘടനയുടെ അപക്വമായ പ്രവർത്തനശൈലിയും, രാഷ്ട്രീയക്കളിയിലെ അപരിചിതത്വവും സിനിമാഭിനയത്തിൽനിന്നുള്ള സമയക്കുറവും രാജ്കുമാറിനെ രാഷ്ട്രീയ പ്രവേശനത്തിൽനിന്നും മാനസികമായി പിന്തിരിപ്പിച്ചു. രാഷ്ട്രീയത്തിൽ പ്രവേശിക്കാൻ സമയമായിട്ടില്ലെന്ന് എം. ജി. ആർ. ഒരു സ്വകാര്യ സംഭാഷണത്തിൽ രാജ്കുമാറിനെ ഉപദേശിക്കുകയും ചെയ്തു. എന്നാൽ, തമിഴ്‌നാട്ടിൽ എം. ജി. ആറിനെയും ആന്ധ്രയിൽ എൻ. ടി. ആറിനെയുംപോലെ കർണ്ണാടക രാഷ്ട്രീയത്തിലെ അമരക്കാരനായി മാറാൻ കഴിയുമെന്ന് രാജ്കുമാറിന് ആത്മവിശ്വാസം നൽകി അദ്ദേഹത്തെ രാഷ്ട്രീയത്തിൽ പ്രവേശിപ്പിച്ചത് ഭാര്യ പാർവ്വതമ്മയായിരുന്നു. ഭാര്യയുടെ നിരന്തരമായ നിർബ്ബന്ധവും പ്രചോദനവും രാജ്കുമാറിന്റെ അധികാരമോഹത്തെ തൊട്ടുണർത്തി. രാജ്കുമാർ രാഷ്ട്രീയത്തിൽ പ്രവേശിക്കുമെന്ന പാർവ്വതമ്മയുടെ വിളംബരം ആരാധകരുടെ കർണ്ണങ്ങളിൽ അമൃതുചൊരിഞ്ഞു. പരസ്യമായ രഹസ്യമായി ഈ വിളംബരം പ്രചരിക്കാൻ തുടങ്ങിയപ്പോൾ, മോഹനവാഗ്ദാനവുമായി രാഷ്ട്രീയകക്ഷികൾ അദ്ദേഹത്തെ സമീപിച്ചു.

ആദ്യമായി രാജ്കുമാറിനെ ചെന്നുകണ്ടത് കർണ്ണാടകരാഷ്ട്രീയകളിയിലെ സൂത്രശാലിയായ കളിക്കാരൻ ബംഗാരപ്പയായിരുന്നു. ബംഗാരപ്പ അന്ന് കോൺഗ്രസ്—ഐ. യിൽ നിന്നും വിഘടിച്ച് നിന്ന് ജനതാ പാർട്ടിയുമായി സഹകരിച്ച് പ്രവർത്തിക്കുകയായിരുന്നു. മാത്രവുമല്ല, രാജ്കുമാർ ബംഗാരപ്പയുടെ അടുത്ത സുഹൃത്തുമായിരുന്നു. രാഷ്ട്രീയമായ ഈ സ്വകാര്യസന്ദർശനം പുറത്തുവന്നതോടെ രാജ്കുമാർ ജനതാ പാർട്ടിയിൽ ചേരുമെന്നവാർത്ത പ്രചരിക്കാൻ തുടങ്ങി. പത്രങ്ങളും വാരികകളും രാജ്കുമാറിന്റെ അഭിമുഖസംഭാഷണങ്ങൾ പ്രസിദ്ധപ്പെടുത്തി. രാഷ്ട്രീയമായ ചോദ്യങ്ങൾക്ക് എങ്ങും തൊടാത്ത മറുപടിയാണ് പക്ഷേ, ലഭിച്ചത്.



രാജ്കുമാറിന്റെ തിരവേഷം

അപ്പോഴേക്കും കോൺഗ്രസ്-ഐ നേതാവ് ഗുണ്ടുറാവു രാജ്കുമാറിനു നേരെ ഒരു ഭീഷണിയുമായി പാഞ്ഞെത്തി—ജനതാ പാർട്ടിയിൽ ചേരുന്ന പക്ഷം സിനിമാഭിനയത്തിൽ നിന്നുള്ള ആദായ നികുതി വെട്ടിപ്പ് പുറത്തു കൊണ്ടുവരും. അവിചാരിതവും അപകടകരവുമായ ഈ ഭീഷണി കേട്ടപ്പോൾ രാജ്കുമാറിനും പാർവ്വതമ്മയ്ക്കും മനംമാററം വന്നു. ജനതാപാർട്ടിയിലേക്കുള്ള രംഗപ്രവേശനത്തെ സംബന്ധിച്ച് രാജ്കുമാർ പിന്നീട് ഒന്നും പറഞ്ഞില്ല.

ഗെഗ്ഡേ മന്ത്രിസഭ അധികാരമേററശേഷം, ബംഗാരപ്പ ഭരണകക്ഷിയുമായി വിഘടിച്ചു നിന്നു. 'രാജ്കുമാർ അഭിമാനികളസംഘ' മണ്ണിന്റെ മക്കൾവാദവുമായി മുന്നോട്ടുവന്നു. ഭാഷാപ്രശ്നത്തിന്മേൽ അവർ തമിഴരുമായി ഏററുമുട്ടി. രാജ്കുമാറിനെ തമിഴർ ആക്രമിച്ചു. ഭാഷാപ്രക്ഷോഭത്തിനു് രാജ്കുമാർ നേതൃത്വം നല്കി.

ഭാഷാ പ്രശ്നത്തിലെ സജീവ പങ്കാളിത്തം വെളിപ്പെട്ടപ്പോൾ രാജ്കുമാർ രാഷ്ട്രീയത്തിൽ പ്രവേശിക്കണമെന്ന് ആരാധകർ മാത്രമല്ല, കർണ്ണാടകത്തിലെ ചില ബുദ്ധിജീവികളും ആവശ്യപ്പെട്ടു.

'രാജ്കുമാർ അഭിമാനികളസംഘ'വുമായി രഹസ്യധാരണയുണ്ടാക്കാൻ ജനതാപാർട്ടി തയ്യാറായി.

എന്നാൽ, ഈ വരുന്ന തിരഞ്ഞെടുപ്പിൽ ബി. ജെ. പി.യുമായും രാജ്കുമാർ അഭിമാനികള സംഘവുമായും രാഷ്ട്രീയൈക്യമുണ്ടാക്കാൻ ജനതാപാർട്ടിക്ക് കഴിഞ്ഞില്ല. ജനതാപാർട്ടിയിലെ ചില ഉന്നത നേതാക്കളാണ് ഐക്യശ്രമത്തെ തകർത്തത്. വിദ്യാഭ്യാസവകുപ്പുമന്ത്രി എം. രഘുപതിയാണ് ഇതിനു പിന്നിൽ കളിച്ചത്.

'രാജ്കുമാർഅഭിമാനികളസംഘ' ഈ തിരഞ്ഞെടുപ്പിൽ ആദ്യമായി മത്സരിക്കുകയാണ്, ബാംഗ്ളൂർ സിററിയിലെ മല്ലേശ്വര നിയോജക മണ്ഡലത്തിൽ. സ്ഥാനാർത്ഥി തമിഴനായ വെങ്കടേശ്.

— ഇ. എം. അഷ്റഫ്

# ഹിറ്റ്ലറെ പ്രേമിച്ചാൽ ഇങ്ങനെ പ്രേമിക്കണം

കുഞ്ഞനന്തൻനായർ
ബെർലിൻ



രണ്ടാം ലോകമഹായുദ്ധത്തിൽ ഹിറ്റ്ലറുടെ അന്ത്യം കുറിച്ച നാളുകൾ—സോവിയറ്റ് ടാങ്കുപട ബെർലിനിലേക്ക് ഇരമ്പിപ്പായുന്നു

ഹിറ്റ്ലർ കീഴടങ്ങിയതിന്റെ നാല്പതാം വാർഷികം ആർഭാടമോടെ ആഘോഷിക്കാനുള്ള ഒരുക്കത്തിലാണ് ലോകമെമ്പാടും. ചരിത്രത്തിന്റെ ഗതി പാടെ തിരിച്ചുവിട്ട ആ ദിവസത്തിന്റെ ഓർമ്മ പുതുക്കാനും ഫാസിസത്തിന്റെ നൃശംസതയ്ക്കുമേൽ മനുഷ്യരാശി നേടിയ നിർണ്ണായക വിജയത്തെച്ചൊല്ലി ആഹ്ലാദിക്കാനും യൂറോപ്പിലാകമാനം വൻതോതിൽ തയ്യാറെടുപ്പുകൾ നടക്കവേ പശ്ചിമജർമ്മനിക്കുമാത്രം ഒരു ചിന്താക്കുഴപ്പം. ഹിറ്റ്ലറുടെ അത്യാഗ്രഹങ്ങൾക്ക് അന്ത്യം കുറിച്ച മേയ് 8, ആഘോഷിക്കണോ വേണ്ടയോ എന്ന വിഷമസ്ഥിതിയിലാണ് ആ രാജ്യം.

''കീഴടങ്ങലിന്റെ ദിവസ''മായ മേയ് 8-നെച്ചൊല്ലി ആഹ്ലാദിക്കാനാവാത്ത ''പ്രത്യേക മനോനില''യാണ് പശ്ചിമജർമ്മനിക്കാർക്കുള്ളതെന്നത്രെ ചാൻസലർ ഹെൽമുട് കോളിന്റെ വിചാരം. ഭരണകക്ഷിയായ ക്രിസ്ത്യൻ ഡെമോക്രാറ്റിക് പാർട്ടിയുടെ പാർലമെന്ററി ലീഡർ ആൽഫ്രഡ് ഡ്രെഗ്ഗർ കുറെക്കൂടെ കടന്നു പറയുന്നു, ഹിറ്റ്ലറുടെ പതനം ഒരു ''ദേശീയ ദുരന്ത''മാണെന്ന്! ബെർലിനിലെ റൈഷ്സ്റ്റാഗിനു മുകളിൽ ചെങ്കൊടി ഉയർന്നു പാറിക്കളിച്ച ആ ദിവസം, അധികമകലെയല്ലാതൊരു ബങ്കറിനുള്ളിൽവച്ച് ഹിറ്റ്ലർ ഹതാശനായി ആത്മഹത്യ ചെയ്തദിവസം, വെള്ളക്കൊടിയും പിടിച്ച് നാണംകെട്ട നാസി ജനറൽമാർ കീഴടങ്ങാൻ മാർഷൽ സുക്കോവിന്റെ മുന്നിലേക്ക് മനസ്സില്ലാമനസ്സോടെ നടന്നടുത്ത ദിവസം. മേയ് 8-ന്റെ പേരിൽ ആഹ്ലാദിക്കാൻ ബോണിലെ പിന്തിരിപ്പൻ ഭരണമേധാവികൾക്ക് സാധിക്കുന്നതെങ്ങനെ? പശ്ചിമ ജർമ്മൻ ഭരണാധികാരികളുടെ നിയോ നാസി നിലപാടിനെ ഫെഡറൽട്രേഡ് യൂണിയനും സോഷ്യൽ ഡെമോക്രാറ്റ് പ്രതിപക്ഷവും ജർമ്മൻ സമാധാനസമിതിയുമെല്ലാം കർക്കശമായി വിമർശിച്ചു കൊണ്ടിരിക്കുകയാണ്.

മേയ് 8-ന് ഔദ്യോഗികാഘോഷങ്ങൾ ഒന്നും വേണ്ടെന്നായിരുന്നു ആദ്യം ബ്രിട്ടീഷ് പ്രധാനമന്ത്രി മാർഗരറ്റ് താച്ചറും തീരുമാനിച്ചിരുന്നത്. തേഡ് റൈഷിന്റെ പിൻതുടർച്ചാരാഷ്ട്രമെന്ന് സ്വയം കരുതുന്ന ഫെഡറൽ റിപ്പബ്ലിക് ഒഫ് ജർമ്മനിയുടെ 'വികാരങ്ങൾ വ്രണപ്പെടാതി'രിക്കാനായിരുന്നത്രെതാച്ചറുടെ ആ തീരുമാനം. രണ്ടാംലോക മഹായുദ്ധകാലത്ത് ബ്രിട്ടന്റെ ശത്രുവായിരുന്ന രാജ്യം ഇന്ന് നാറ്റോ സഖ്യത്തിലൂടെ മിത്രമായിരിക്കുന്നു. കഴിഞ്ഞയാഴ്ച താച്ചറുടെ മനംമാറി. എന്തായാലും നാസിജർമ്മനിയുടെ മേലുള്ള വിജയത്തിന്റെ നാല്പതാം വാർഷികം ആഘോഷിച്ചേക്കാമെന്നാണ് പുതിയ തീരുമാനം. ബ്രിട്ടനിലെ ജനങ്ങളുടെ വികാരം മാനിച്ചിട്ടാണത്രെ ഈ ആഘോഷം. അത്രയ്ക്ക് കടുത്തതായിരുന്നു, വി-ഇ-ഡേ-എന്നു ബ്രിട്ടീഷുകാർ വിളിക്കുന്ന മേയ് 8 ആഘോഷിക്കേണ്ട എന്നുള്ള താച്ചറുടെ ആദ്യതീരുമാനത്തിനെതിരെ വ്യാപകമായി ഉയന്ന പ്രതിഷേധം.

യൂറോപ്പിലെ സോഷ്യലിസ്റ്റ് ചേരിയാകട്ടെ വമ്പിച്ച പ്രാധാന്യമാണ് മേയ് 8 ആഘോഷങ്ങൾക്ക നൽകുന്നത്. ഫാസിസത്തിൽ നിന്നുള്ള വിമോചനദിനമായി, സാമ്രാജ്യത്വത്തിനും കൊളോണിയലിസത്തിനുമെതിരെ ലോകശാക്തിക സന്തുലിതത്വത്തെത്തന്നെ സാരമായി മാറ്റിമറിച്ച് സോഷ്യലിസത്തിന്റെയും ദേശീയ വിമോചന പ്രസ്ഥാനങ്ങളുടെയും വിജയത്തിന്റെ പുതിയൊരു യുഗപ്പിറവി കുറിച്ച അവിസ്മരണീയ ദിനമായി ആ ദിവസം കൊണ്ടാടാനാണ് ആ രാജ്യങ്ങൾ ഒരുങ്ങുന്നത്.

പൂർവ്വജർമ്മനിയിൽ അന്നേദിവസം പൊതു അവധിയാണ്. ജർമ്മനിയുടെ മണ്ണിൽ ഇനിയൊരു യുദ്ധം ഒരിക്കലും നടക്കരുത് എന്ന വാശിയിലാണവിടത്തെ ജനങ്ങൾ. ന്യൂക്ലിയർ യുദ്ധത്തിനെതിരെ വിശാലമായ ഐക്യനിര കെട്ടിപ്പടുക്കാൻ ഈ അവസരം ഉപയുക്തമാക്കാൻ എല്ലാ സോഷ്യലിസ്റ്റ് രാഷ്ട്രങ്ങളോടും ലോക തൊഴിലാളിവർഗ്ഗത്തോടും ചേരിചേരാ രാജ്യങ്ങളോടും സമാധാന പ്രസ്ഥാനങ്ങളോടും ജി. ഡി. ആർ. അഭ്യർത്ഥിച്ചിട്ടുണ്ട്.

റെയ്ഗനും താച്ചർക്കും മിത്തറാങ്ങിനും കഴിഞ്ഞ വേനൽക്കാലത്ത് 'ഡി-ഡേ' ആഘോഷിക്കാൻ എന്തൊരുത്സാഹമായിരുന്നെന്നോ! ഹിറ്റ്ലർക്കെതിരെ രണ്ടാം ആക്രമണനിര തുറന്നുകൊണ്ട് അമേരിക്കൻ-ബ്രിട്ടീഷ് പടയാളികൾ നോർമണ്ടിയിൽ ഇറങ്ങിയ ദിവസത്തെയാണ് പാശ്ചാത്യ മുതലാളിത്തരാജ്യങ്ങൾ ഡി-ഡേയായി കൊണ്ടാടിയത്. എന്നാൽ ഈ രണ്ടാം ആക്രമണനിര തുറക്കൽ നടന്നത്, വാസ്തവത്തിൽ, ഹിറ്റ്ലർ സോവിയറ്റ് പടയോട് തോറ്റ് സ്റ്റാലിൻഗ്രാഡിൽനിന്ന് പിന്നോക്കം ഓടിത്തുടങ്ങിയതിനുശേഷം മാത്രമാണ്. രണ്ടാം ലോകയുദ്ധത്തിന്റെ യഥാർത്ഥ ചരിത്രത്തെ വളച്ചൊടിക്കാനും സോവിയറ്റ് ജനതയുടെ ധീരോദാത്തവും നിർണ്ണായകവുമായ പോരാട്ടത്തെയും അവരനുഭവിച്ച എണ്ണമറ്റ യുദ്ധദുരിതങ്ങളെയും കൊച്ചാക്കിക്കാണിക്കാനും ഹിറ്റ്ലറിനെ തോല്പിച്ചതിന്റെ ക്രെഡിറ്റ് അപ്പാടെ തട്ടിപ്പറിച്ചെടുക്കാനും പാശ്ചാത്യ രാഷ്ട്രത്തലവന്മാർ സൂത്രത്തിൽ അരങ്ങേറിയ ആഘോഷമായിരുന്നു ഡി-ഡേ കൊണ്ടാട്ടമെന്ന് നിഷ്പക്ഷമതികളായ ചരിത്രപണ്ഡിതന്മാർ കരുതുന്നു. നോർമണ്ടി ആഘോഷത്തിൽ പങ്കുകൊള്ളാൻ സഖ്യകക്ഷികളിലൊന്നായിരുന്ന സോവിയറ്റ് യൂണിയന് ക്ഷണനമേ ഇല്ലായിരുന്നു. നേരെമറിച്ച് ശത്രുവിന്റെ പിന്തുടർച്ചയായ പശ്ചിമജർമ്മൻ ഗവണ്മെന്റിന്റെ ചാൻസലർ കോളിന് റെയ്ഗൻ പ്രത്യേക ക്ഷണക്കത്ത് അയച്ചിരുന്നു! പക്ഷേ, ഫ്രഞ്ച് പ്രസിഡന്റ് മിത്തറാങ്ങ് നിശിതമായി വിമർശിച്ചതുകൊണ്ടും എതിർത്തതുകൊണ്ടും കോളിന് ആഘോഷച്ചടങ്ങുകളിൽ പങ്കെടുക്കാൻ കഴിഞ്ഞില്ല. ''നോർമണ്ടി പടയിറക്ക''ത്തിന്റെ ആഘോഷവേളയിൽ റെയ്ഗൻ സോവിയറ്റ് യൂണിയനു നേരെ ഒളിയമ്പ് എയ്തുവിടാനും മടിച്ചില്ല. യുദ്ധാനന്തരം യൂറോപ്പിന്റെ ഭൂപടം മാറ്റിവരച്ച ചാർട്ട് കോൺഫറൻസിലെ ഒത്തുതീർപ്പുവ്യവസ്ഥകളെ റെയ്ഗൻ തള്ളിപ്പറഞ്ഞു.



1945 മേയ്: റഷ്യയുടെ ചെമ്പട ബർലിൻ മോചിപ്പിച്ച് പാർലമെന്റ് മന്ദിരത്തിലേക്ക് നീങ്ങുന്നു



പോർട്ട്സ്ഡാം കരാർ: 1945—സ്റ്റാലിനും ട്രൂമാനും ആറ്റ്ലിയും കരാർ ഒപ്പുവച്ചത് ഈ സിസിലിയൻ കൊട്ടാരത്തിൽവച്ചാണ്

ചർച്ചിലും റൂസ്വെൽറ്റും സ്റ്റാലിനും ഒപ്പുവച്ച ചാർട്ടാ ഉടമ്പടി റദ്ദാക്കി യൂറോപ്പിനെ പിന്നെയും അസന്തുലിതത്വത്തിൽ കലച്ചെറിയാനും അങ്ങനെ ''റിവാഞ്ചിസം'' നടപ്പിലാക്കാനുമാണ് റെയ്ഗന്റെ ഉന്നം. സോഷ്യലിസ്റ്റ് ജർമ്മനിയും മുതലാളിത്ത ജർമ്മനിയും തികച്ചും വ്യത്യസ്തമായ രണ്ട് യുദ്ധാനന്തര യാഥാർത്ഥ്യങ്ങളാണെന്ന കാര്യം അംഗീകരിക്കാൻ റെയ്ഗനും കൂട്ടരും തയ്യാറല്ല.

ചരിത്രത്തിനുമേൽ നുണകൾ കൊണ്ട് മൂടാൻ മുതിർന്നവർ ഭാവിക്കുന്നു, തങ്ങളാണ് ഹിറ്റ്ലറെ തോല്പിച്ചതെന്ന്. നേരും നുണയും തിരിച്ചറിയാവുന്ന ചരിത്രവിദ്യാർത്ഥികൾ കണ്ടെത്തുന്നു സ്റ്റാലിന്റെ കരുത്തുറ്റ നേതൃത്വത്തിൽ സോവിയറ്റ് ജനതയാണ് ഹിറ്റ്ലറെ തോല്പിച്ചതെന്ന്. തോറ്റോടിയ ജർമ്മൻപടയെ വിടാതെ, പിറകേചെന്ന് ബെർലിനിലെത്തിയ സോവിയറ്റ് സൈന്യം വളഞ്ഞുകരുക്കി രക്ഷപ്പെടാനുള്ള പഴുതുകളൊന്നില്ലാതെല്ലാം അടച്ചപ്പോഴാണ് ഹിറ്റ്ലറും ഗീബെൽസും ആത്മഹത്യയിൽ അഭയം തേടിയത്. മനുഷ്യചരിത്രത്തിലെ ഏറ്റവും വലിയ ക്രൂരന്റെ പതനമായിരുന്നു, അത്. ഇരുപതു ദശലക്ഷംറഷ്യാക്കാരാണ് ഹിറ്റ്ലർക്കെതിരെ പൊരുതി മരിച്ചത്. ലോകത്തിലെ ആദ്യത്തെ സോഷ്യലിസ്റ്റ് രാഷ്ട്രം അന്ന് കാലുറച്ചിട്ടില്ലാത്ത ഒരു ശിശുവായിരുന്നു. ഹിറ്റ്ലറുടെ ചവിട്ടടികളിലമർന്ന് നിരാലംബയായ ആ ശിശു ചതഞ്ഞരഞ്ഞ് ഇല്ലാതാകുമെന്ന് പടിഞ്ഞാറൻ മുതലാളിത്തരാജ്യങ്ങൾ കൊതിപൂണ്ടു. ആ മോഹം വ്യാമോഹമായി. സോവിയറ്റ്യൂണിയൻ ഹിറ്റ്ലറെ തോല്പിച്ചു. ഈ ചരിത്രസത്യം അസുഖകരമായ ഞെട്ടലുളവാക്കുന്നതു കൊണ്ടാവണം മേയ് 8 ആഘോഷിക്കുന്ന കാര്യം വരുമ്പോൾ സാമ്രാജ്യവാദികൾക്കൊരു വിമ്മിട്ടം.



**ഇതു് ആനയെ പിടിക്കാനുള്ള കുഴിയല്ലെങ്കിൽ മറെറന്തു്? ആനപിടുത്തം നിരോധിച്ചിട്ടുള്ള നാട്ടിലെ ഒരു ചതിക്കുഴി**



## പി. കെ. ഉത്തമൻ

# ഒരാനക്കുഞ്ഞിന്റെ ദുഃഖം

**ആന പിടുത്തം പാടില്ല. ഏതാനും വർഷം മുമ്പ് ഇന്ത്യാഗവണ്മെൻറു തന്നെ ഇതു നിരോധിച്ചതാണ്. പക്ഷേ, കേരളത്തിൽ വനംവകുപ്പുകാർതന്നെ ആനപിടുത്തം നടത്തിക്കൊണ്ടിരിക്കുന്നു എന്നതിന് ഏററവും പുതിയ ഒരു തെളിവു നിരത്തുകയാണ് ലേഖകൻ.**

**ആ**ദിവാസി ഒണ്ടന്റെ അഭിപ്രായത്തിൽ ആനക്കുട്ടിക്ക് അഞ്ചു വയസ്സ് പ്രായം വരും. ആറടിയോളം പൊക്കം വച്ചു ഒരിളം പിടിയാന. ഇന്നലെവരെ ആരണ്യാന്തരങ്ങളിൽ 'ഉല്ലസിച്ചുറോറിൻ തോളുരുമ്മി' നടന്നിരുന്നു. ഇന്ന് ആറടി സമചതുരത്തിലുള്ള കൂട്ടിനുള്ളിൽ ഏകാകിയായിനിന്ന് നരകിക്കുന്നു.

അബദ്ധത്തിൽ കുഴിയിൽ വീണ ആനക്കുട്ടിയെ പിടിച്ച് പന്തിയിലാക്കി എന്നാണ് വനംവകുപ്പുകാരുടെ ഭാഷ്യം. രാവിലെ കാട്ടിൽപ്പോയ കാളൻ എന്ന അടിയൻ വാരിക്കുഴിയിൽ ആന വീണ വിവരം വനംവകുപ്പിലെ ഉദ്യോഗസ്ഥന്മാരെ ഉണർത്തിക്കുന്നു, വീഡിയോ ക്യാമറകൾ സഹിതം എല്ലാവിധ സജ്ജീകരണങ്ങളോടുംകൂടി കാത്തിരിക്കുകയായിരുന്നു അവർ, ഈ അവസരത്തിനുവേണ്ടി.

അവർ ചെല്ലുമ്പോൾ ചതിക്കുഴിയിൽ വീണ മകളെ രക്ഷപ്പെടുത്താനുള്ള ശ്രമങ്ങളുമായി പെററമ്മ കുഴിക്കരയിലുണ്ടായിരുന്നു. അമ്മ സ്വന്തം തുമ്പിക്കൈ കുഴിയിലേക്കു നീട്ടിക്കൊടുത്തു, മകൾക്ക് പിടിച്ചുകയറാൻ. അടുത്തുള്ള ചെറുമരങ്ങൾ കുഴിയിലേക്കു ചായ്ച്ചുകൊടുത്തു, മകൾക്കു വിശപ്പടക്കാൻ. ആറടി ആഴമുള്ള കുഴിയിൽനിന്ന് കരകയറാൻ ആ ആനക്കുഞ്ഞ് നടത്തിയ പരാക്രമങ്ങളൊന്നും വിജയിച്ചില്ല. ഒരുപക്ഷേ, വിജയിക്കുമായിരുന്നു, കുറേക്കൂടി സമയം കിട്ടിയിരുന്നെങ്കിൽ. അതിനനുവദിക്കാതെ, രണ്ട് ഡി. എഫ്. ഒ. മാരുടെ നേതൃത്വത്തിൽ, രണ്ടു താപ്പാനകളുമായി, വലിയൊരു സംഘം കാട്ട് തെളിച്ചെത്തുന്നു. കുഴിയുടെ കരയിൽത്തന്നെ അപ്പോഴും കണ്ണീർവാർത്തുകൊണ്ടു നിന്നിരുന്ന പെററമ്മയെ താപ്പാനകളെ വിട്ട് കുത്തിയോടിക്കുന്നു. സ്വന്തം രക്തത്തിന്റെ വിളി പ്രാണഭയത്തെ ജയിച്ചടക്കിയപ്പോൾ തള്ള ചിന്നംവിളിച്ചുകൊണ്ട് തിരിച്ചുവന്നു. തല ഒരുവശം ചരിച്ച് പൊക്കിപ്പിടിച്ചുകൊണ്ട്, വെല്ലുവിളിയോടെ വീണ്ടും വീണ്ടും പാഞ്ഞുവന്നു. അതിനകം, കുഴി വളഞ്ഞുകഴിഞ്ഞിരുന്ന 'വനരക്ഷകർ' തള്ളയെ വെടിവച്ചോടിക്കുന്നു. ചങ്ങലയും വക്കയുംകൊണ്ട് ബന്ധിതയായ ആനക്കുട്ടിയെ വലിച്ചു പുറത്തെടുക്കുന്നു. അവിടെനിന്ന് താപ്പാനകളുടെ കുത്തും ചവിട്ടുമേററുകൊണ്ട് അഞ്ച് കിലോമീററർ അകലെയുള്ള പന്തിയിലേക്ക്. ക്രൂരമായ മർദ്ദനങ്ങളേററ ആനക്കുട്ടി വഴിക്ക് ബോധമററു വീഴുകപോലും ചെയ്തു. ആനക്കുട്ടിയുടെ ഈ മരണവെപ്രാളങ്ങൾ കണ്ട് ബീഭത്സമായി ഇളിക്കുന്ന മനുഷ്യക്കൂട്ടം ചുററിനും.

കൂട്ടിലാക്കിയ അന്നുമുതൽ ആനക്കുട്ടിയെ മെരുക്കിയെടുക്കാനുള്ള ശ്രമങ്ങൾ കൊണ്ടുപിടിച്ചാരംഭിച്ചു. പരിചയസമ്പന്നനായ ഒണ്ടൻ എന്ന അടിയനാണ് അതിന് നേതൃത്വം വഹിക്കുന്നത്. പട്ടിണിക്കിട്ടും ക്രൂരമായ ദണ്ഡനമുറകൾ പ്രയോഗിച്ചുമാണ് മനുഷ്യന്റെ ആജ്ഞകൾ അനുസരിക്കാൻ കാടിൻമകളെ പഠിപ്പിക്കുന്നത്. ഒരുണക്കയില തിന്നാൻ കിട്ടണമെങ്കിൽ ആനക്കുട്ടി പരിശീലകൻ പറയുന്ന നാല് വേലകൾ ചെയ്തു കാണിക്കണം.

ആനക്കുട്ടിയെ രക്ഷിക്കണമെന്ന് ആവശ്യപ്പെട്ടവരോട് വനംവകുപ്പിലെ കീഴ്ജീവനക്കാർ ആദ്യം പറഞ്ഞത് അതിന് യാതൊരു വിഷമവും ഇല്ലെന്നാണ്. എങ്കിലും ചെറിയൊരു സാങ്കേതിക പ്രശ്നം. കുഴിയിൽവീണ ആനയെ പിടികൂടി ബന്ധിക്കാതെ കയററിവിടുകയായിരുന്നു വേണ്ടത്. അങ്ങനെ ചെയ്യാൻ അപ്പോൾ സ്ഥലത്തുണ്ടായിരുന്ന ഡി. എഫ്. ഒ. യ്ക്ക് അധികാരമുണ്ടായിരുന്നു. പക്ഷേ, അതല്ല അദ്ദേഹം ചെയ്തത്. ആനയെ പിടിച്ചത് നിയമവിരുദ്ധമായിട്ടാണെങ്കിലും, ഇനി അതിനെ വിട്ടയയ്ക്കാൻ തിരുവനന്തപുരത്തുള്ള ആനകളുടെ തലവന്റെ (അങ്ങനെയാണ് ചീഫ് വൈൽഡ് ലൈഫ് വാർഡനെ ആനക്കാരായ അടിയാന്മാർ വിളിക്കുന്നത്.) അനുവാദം വേണം. റിപ്പോർട്ടയച്ചിട്ടുണ്ട്. മറുപടി കിട്ടിയാലുടൻ വിട്ടേക്കാം എന്നാണവർ പറഞ്ഞത്. ഇതു കേട്ടിട്ട് ആനയെ വിടുംവിടും എന്നു വിശ്വസിച്ചിരുന്നവർ ചതിക്കപ്പെടുകയായിരുന്നു.

ഇപ്പോൾ വനംവകുപ്പുകാർ പ്ലേററ് മാററിവച്ചിരിക്കുന്നു. ആനക്കുട്ടി മനുഷ്യനുമായി ഇണങ്ങിപ്പോയി. ഇനി അതിനെ കാട്ടിൽ വിടാൻ സാദ്ധ്യമല്ല. പിടികൂടിയ നിമിഷം മുതൽ ആനക്കുട്ടിയെ മെരുക്കിയെടുക്കാൻ നിരന്തരം അദ്ധ്വാനിച്ചവരാണ് ഇന്നിതു പറയുന്നതെന്നോർക്കണം.

1978-ൽ ആണ് ആനപിടുത്തം നിരോധിച്ചത്. അതിനുശേഷം മുത്തങ്ങയിലെ ആനക്കുഴികളിൽ വീഴുന്ന എട്ടാമത്തെ ആനയാണിത്. 1981-ൽ 5 ആനകൾ ഒരു കുഴിയിൽ ഒരുമിച്ചു വീണു. അതിൽ പ്രായമായ രണ്ടെണ്ണത്തിനെയും മാരകമായ പരിക്കുകൾ പററിയ ഒരെണ്ണത്തിനെയും കയററിവിട്ടു. ബാക്കി രണ്ട് കുട്ടിയാനകളെ പിടിച്ചു. അങ്ങനെ, ആകെ 5 ആനകളെ—അഞ്ചും കുട്ടികൾ പിടിച്ചിട്ടുണ്ട്; ആനപിടുത്തം നിരോധിച്ചതിനുശേഷം!

ആകസ്മികമായി കുഴിയിൽ വീഴുന്ന ആനകളെ തങ്ങൾ പിടിക്കുന്നു എന്നാണല്ലോ വനംവകുപ്പുകാർ പറയുന്നത്. കാട്ടിലെ മൃഗങ്ങൾ കുഴിയിൽ വീണാൽ അവയെ ക്രൂരമായ രീതിയിൽ പിടിച്ച് കൂട്ടിലാക്കി പീഡിപ്പിക്കുന്ന വിദ്യയാണോ ഈ വന്യമൃഗസംരക്ഷണം എന്നുപറയുന്നത് എന്ന ചോദ്യമുണ്ട്. വന്യമൃഗസംരക്ഷണകേന്ദ്രത്തിൽ തുടർച്ചയായി ആനകൾ വീഴത്തക്കവണ്ണം വാരിക്കുഴികൾ നിലനിർത്തുന്നത് എന്തുതരം വൈൽഡ്ലൈഫ് മാനേജുമെന്റാണ് എന്ന ചോദ്യമുണ്ട്. പക്ഷേ, അതൊക്കെ അവിടെ നില്ക്കട്ടെ. ആകസ്മികമായ വീഴ്ച എന്ന വാദംതന്നെ അംഗീകരിക്കാൻ വിഷമമുണ്ട്. അതിനുള്ള കാരണങ്ങൾ,

1. വനംവകുപ്പുകാർ പറയുന്നതനുസരിച്ച്, 10 വർഷമെങ്കിലും പഴക്കമുള്ളവയാണ് കാട്ടിലുള്ള വാരിക്കുഴികൾ. അററകുററപ്പണികൾ ചെയ്ത് നിലനിർത്തിയില്ലെങ്കിൽ ഇത്രയുംകാലംകൊണ്ടു കുഴികൾ തൂർന്നുപോകേണ്ടതാണ്; വയനാട്ടിലെ മണ്ണിൽ പ്രത്യേകിച്ചും. ഇപ്പോൾ ആന വീണ കുഴിതന്നെ അടുത്തകാലത്ത് കുഴിച്ചതോ നന്നാക്കിയതോ ആണെന്ന് അതു കണ്ടാലറിയാം. അതിനടുത്തുതന്നെ ഒരു പഴയ കുഴിയുമുണ്ട്. അത് കണ്ടാലറിയാത്തവിധം നികന്നുപോയിരിക്കുന്നു.

2. യൂക്കാലിപ്ററസ് തോട്ടത്തിന്റെ നടുക്ക്, റോഡുകളിൽ നിന്നെല്ലാം വളരെ ഉള്ളിലായിട്ടാണ് ഇത്തവണ ആന വീണ കുഴി. സ്ഥിരമായി ആന മേയുന്ന സ്ഥലം. ഞാൻ പിന്നൊരിക്കൽ അവിടെ പോയപ്പോൾ അതിനു ചുററും ആനക്കൂട്ടം ഉണ്ടായിരുന്നു. അവിടെ മനുഷ്യന് കടക്കാൻ പററാത്തത്ര നിബിഡമായ അടിക്കാടുണ്ട്. സാധാരണഗതിയിൽ ഒരാൾക്ക് അവിടെ പോകേണ്ട ആവശ്യമില്ല. ആകസ്മികമായിട്ടാണ് ആന ഈ കുഴിയിൽ വീണതെങ്കിൽ, ആരും കാണാതെ അവിടെക്കിടന്ന് ചാകുകയേ ഉണ്ടായിരുന്നുള്ളൂ. എന്നാൽ അദ്ഭുതം, ആന വീണതിന്റെ അടുത്തദിവസം രാവിലെ തന്നെ ഒണ്ടന്റെ മകൻ കാളൻ അതു ചെന്നുകാണുന്നു. ഉടൻതന്നെ അയാൾ തിരിച്ചെത്തി വനംവകുപ്പുകാർക്ക് വിവരം നല്കുന്നു. ഈ കാളനെത്തന്നെയാണ് സ്ഥിരം ആനക്കാരനായി നിയമിച്ചിരിക്കുന്നത്. ആനയെ പിടികൂടി മുത്തങ്ങയിൽ കൊണ്ടുവന്നയുടൻതന്നെ നിയമനവും നടത്തി. കുഴി മൂടിയിട്ടുണ്ടായിരുന്നില്ലെങ്കിൽ കാളൻ എന്തിനവിടെ പോയി? മുത്തങ്ങയിൽ കേട്ടതനുസരിച്ച്, അടിയന്മാരെക്കൊണ്ടാണ് കുഴികൾ മൂടിക്കുന്നത്. ഒരാൾ മൂടുന്ന കുഴിയിൽ ആന വീണാൽ ആ ആനയുടെ പാപ്പാനായി അയാളെത്തന്നെ നിയമിക്കും എന്ന വ്യവസ്ഥയിൽ.

നിയമംമൂലം നിരോധിച്ചിട്ടുണ്ടെങ്കിലും, ഇവിടെ ആനപിടുത്തം ആസൂത്രിതമായി നടക്കുന്നു എന്നേ ഇതിൽനിന്നെല്ലാം നമുക്ക് അനുമാനിക്കാൻ കഴിയുകയുള്ളൂ.

●

വയനാട്ടിൽ ആനവേട്ട വമ്പിച്ച ഒരു സംഘടിത ബിസിനസ്സായി നടക്കുന്നതിനിടയിലാണ്, വന്യമൃഗസംരക്ഷകർ തന്നെ ഗൂഢമായി ആനപിടുത്തം നടത്തുന്നത്. ബന്ദിപ്പൂർ, മുതുമല എന്നീ വന്യമൃഗസംരക്ഷണ കേന്ദ്രങ്ങളോട് ചേർന്നുകിടക്കുന്നതാണ് വയനാട് വന്യമൃഗസംരക്ഷണ കേന്ദ്രം. മൂന്ന് സംസ്ഥാനങ്ങളുടെ സംഗമസ്ഥാനത്തുള്ള ഈ കാടുകളിൽ നിന്ന് ശരാശരി പ്രതിമാസം ഒരുഡസൻ ആനകളെയെങ്കിലും കൊല്ലുന്നുണ്ടെന്ന് കണക്കാക്കപ്പെടുന്നു. ഇപ്പോൾ കർണ്ണാടകവനങ്ങളിൽ തീപ്പിടുത്തം മൂലം കൂടുതൽ ആനകൾ കേരളത്തിലെ യൂക്കാലിപ്ററസ് തോട്ടങ്ങളിൽ അഭയം തേടിയിട്ടുണ്ട്. അതോടെ ഇവിടെ ആന വേട്ടക്കാരും ഉഷാറായിട്ടുണ്ട്. അത്യാധുനിക ആയുധങ്ങളും മററു സന്നാഹങ്ങളുമായി കാട് കീഴടക്കിയിരിക്കുന്ന കൊള്ളസംഘങ്ങളെ ഫലപ്രദമായി നേരിടാൻ വേണ്ട ശക്തി വനസംരക്ഷണവിഭാഗത്തിന് ഇല്ലെന്നു സമ്മതിക്കണം.

ഇതിന്റെയെല്ലാം ഫലമായി, ഇന്ന് നമ്മുടെ കാടുകളിൽ 'കൊമ്പനാനകൾ ഇല്ലെന്നായിട്ടുണ്ട്'. ഇപ്പോൾ ആനവേട്ടക്കാർ വെടിവച്ചിടുന്നതുതന്നെ കുട്ടിയാനകളെയാണ്. അടുത്തയിടെ വനംവകുപ്പുദ്യോഗസ്ഥന്മാർ കള്ളന്മാരുടെ കൈയിൽ നിന്ന് പിടിച്ചെടുത്ത രണ്ടുജോടി കൊമ്പുകൾക്കുംകൂടി ഭാരം 10 കിലോഗ്രാമിൽതാഴെയേ ഉണ്ടായിരുന്നുള്ളൂ. ഈ പിഞ്ചു മുളകൾക്ക് വേണ്ടിയാണ് അരുംകൊല. കൊമ്പില്ലെങ്കിലും പെണ്ണാനകളും പലപ്പോഴും തോക്കിനിരയാവുന്നു. പിടികൂടപ്പെട്ട ഒരു സംഘത്തിൽപ്പെട്ടയാൾ, താൻ മരത്തിന്റെ മുകളിലിരുന്ന് കൊമ്പനെ ഉന്നംനോക്കുമ്പോൾ പിടിയാന വന്ന് മരം ഇടിച്ചുമറിക്കാൻ ശ്രമിച്ചപ്പോൾ അതിനെയും വകവരുത്തിയതായി വെളിപ്പെടുത്തി. ഇവിടെ കരിയുടെ ജീവൻ രക്ഷിക്കാൻ കരിണികൾ ജീവത്യാഗം ചെയ്യുന്നു. അത്രയ്ക്ക് വിലപ്പെട്ടതാണ് അവർക്കിന്ന് ഒരാൺതരിയുടെ ജീവൻ. വംശത്തിന്റെ നിലനില്പിനുവേണ്ടി ആത്മബലി.

മുറിക്കാൻ കാട്ടിൽ മരങ്ങൾ ഇല്ലാതായതോടെ ഉള്ള ആനകൾക്ക് തന്നെ പണിയില്ല. അവയെല്ലാം വെള്ളാനകളായിക്കഴിയുന്നു. ആ സ്ഥിതിയിൽ കൂടുതൽ ആനകളെ പിടിക്കുന്നതെന്തിനാണ്? ആർക്കും ഉത്തരമില്ല. എങ്കിലും, ആനയെ പിടിക്കണമെന്ന് മന്ത്രിതലം തൊട്ട് താഴെയററം വരെയുള്ള പലർക്കും വാശിയുണ്ട്. ആനപിടുത്തം പുനരാരംഭിക്കാൻ അനുവാദത്തിനു വേണ്ടി മുമ്പൊരു വനം മന്ത്രി കേന്ദ്രത്തിൽ വളരെ സമ്മർദ്ദം ചെലുത്തിനോക്കിയതു് പ്രസിദ്ധമാണല്ലോ.

1981-ൽ അഞ്ചു് ആനകൾ കൂട്ടത്തോടെ കുഴിയിൽ വീണപ്പോൾ പിടിക്കപ്പെട്ട രണ്ട് ആനക്കുട്ടികളെ പന്തിയിലാക്കി പരിശീലിപ്പിച്ച് പുറത്തിറക്കി. അതിൽ ഒന്നിന് ബെൻസിയെന്നും മറേറതിന് പ്രഭയെന്നും പേരിട്ടു. ബെൻസി പന്നിപ്പടക്കം കടിച്ച് തലപൊട്ടിത്തെറിച്ച് മരിച്ചു. കാലിൽ ചങ്ങലയുമായി ഒരുദിവസം കാട്ടിൽ മേയാൻപോയ പ്രഭ പിന്നൊരിക്കലും മടങ്ങിവന്നില്ല. അവൾ ഇപ്പോഴും തന്റെ കുടുംബത്തോടൊപ്പം ജീവിക്കുന്നുണ്ടെന്നു വനംവകുപ്പുകാർ ആണയിടുന്നു. അവളെ തിരിച്ചുപിടിക്കാൻ വനംവകുപ്പുകാർ വമ്പിച്ച സന്നാഹങ്ങളോടെ നടത്തിയ വിപുലമായ ശ്രമങ്ങളെല്ലാം, മററാനകളുടെ ധീരമായ പ്രതിരോധംമൂലം പരാജയപ്പെട്ടു. കാലിലെ ഇരുമ്പുചങ്ങല അവളുടെ ജീവന് നിത്യഭീഷണിയാണ്. ഒരുവേള, ഇതിനകംതന്നെ കാലിൽ ചങ്ങലമുറുകി വ്രണംവന്ന് അവൾ മരിച്ചിരിക്കാം. എന്നാലും, ആറുമാസത്തിലധികം പഴകിയ ആനക്കുട്ടിക്ക് വീണ്ടും കൂട്ടത്തിൽ ചേർന്ന് ജീവിക്കാൻ യാതൊരു തടസ്സവുമില്ലെന്ന് പ്രഭയുടെ കഥ തെളിയിക്കുന്നു. വീണ്ടും ഓർക്കുക, ഇത് വനംവകുപ്പുകാർ പറയുന്ന കഥയാണ്. എന്നിട്ടിപ്പോൾ, ഒരുമാസം ബന്ധനത്തിൽ കിടന്ന ആനക്കുട്ടിയെ വിടാതിരിക്കാൻ പറയുന്ന ന്യായം അത് ഇണങ്ങിപ്പോയി എന്നതാണ്!

ഒരു കാര്യം മറന്നു. ആനക്കുട്ടിക്ക് അവർ സുന്ദരമായ ഒരു പേരിട്ടിട്ടുണ്ട്: ഇന്ദു. ഇന്ദുവിന്റെ ഗതി ബെൻസിയുടേതോ പ്രഭയുടേതോ ആവുകയില്ലെന്നുള്ളതിന് യാതൊരുറപ്പുമില്ല. അല്ലെങ്കിൽ, ഏതെങ്കിലും മന്ത്രിയുടേയോ മററ് വി. ഐ. പി. യുടെയോ മനംകുളിർക്കാൻ അഭ്യാസപ്രകടനങ്ങൾ നടത്തി കുടൽ കുരുങ്ങി ചാകാനായിരിക്കാം അവളുടെ വിധി. നമുക്കെന്തു ചെയ്യാൻ കഴിയും?

**കാടിന്റെ വിളി ഈ കൂട്ടിൽ വന്നലയ്ക്കുമ്പോൾ കാടിന്റെ മകൾ കരയുന്നു**



**1945**-ൽ എനിക്ക് കോട്ടയത്തേക്ക് സ്ഥലംമാററമായി—ചില്ലറ പ്രമോഷന്റെ ഫലമായി. തിരുവനന്തപുരത്തുതന്നെ ഒഴിവുണ്ടായിരുന്നു. പക്ഷേ, അതു് തെന്നിപ്പോയി. ഇങ്ങനെയാണ് സംഭവിച്ചതു്. തിരുവനന്തപുരത്തെ ഒഴിവിൽ നിയമിക്കണമെന്ന് അപേക്ഷിക്കാൻ ഓഫീസ്സിലെ വിദഗ്ദ്ധന്മാർ ഉപദേശിച്ചതനുസരിച്ച് ഞാൻ ഒരു 'സബ്മിഷൻ' എഴുതിക്കൊടുത്തു. കെ.പി.പി. മേനോൻ ഇംഗ്ലണ്ടിൽ പോയിരിക്കയായിരുന്നു. പകരം ഒരു ജോസഫ് ജോൺ ആണ് ഇലക്ട്രിക്കൽ ചീഫ്എൻജിനീയർ. എന്റെ നോട്ട് കണ്ടപ്പോൾ No, this is not Correct. Post him to Kottayam as a punishment എന്നാണ് ഉത്തരവിട്ടതു്. അതു കണ്ടപ്പോഴുള്ള വിഷമത്തെക്കുറിച്ച് ഓർക്കുമ്പോൾ, ഈ മനുഷ്യൻ ജനകീയ മന്ത്രിസഭയുടെ ആദ്യഘട്ടത്തിൽ അഴിമതി ആരോപിതനായി പിരിച്ചുവിടപ്പെട്ട കാര്യം കൂടി സ്മരണയിൽ വന്നുപോകുന്നു. അന്ന് കോൺഗ്രസ്സിലെ ത്രിമൂർത്തികളിൽ (പട്ടം—ടി. എം. വറുഗീസ്—സി. കേശവൻ) ഒരാളായ ടി. എം. വറുഗീസിന്റെ വളരെ വേണ്ടപ്പെട്ട ഒരു ബന്ധുവായിരുന്നിട്ടുപോലും രക്ഷപ്പെടുത്താൻ കഴിഞ്ഞില്ല. കൂടെ നിന്നവരെല്ലാം അന്വേഷണം വന്നപ്പോൾ എതിരായി മൊഴികൊടുക്കുകയും കൊടുപ്പിക്കുകയും ചെയ്തുവത്രേ. ഏതായാലും ഈ പിരിച്ചുവിടലിൽ ഒരു 'കാവ്യനീതി' അടങ്ങിയിട്ടുള്ളതുകൂടി സൂചിപ്പിക്കണം. പകരക്കാരനായ ജോസഫ് ജോൺ, സ്ഥിരക്കാരനായ കെ.പി.പി. മേനോൻ ഇംഗ്ലണ്ടിൽനിന്ന് തിരികെ വന്നപ്പോൾ സ്ഥാനം ഒഴിഞ്ഞുകൊടുത്തിരുന്നില്ല. എന്നു പറഞ്ഞാൽ അതിനു തക്ക മറിമായങ്ങളൊക്കെ ഇവിടെ സംഘടിപ്പിച്ചുവത്രെ. മേനോന് അധികാരമില്ലാത്ത ഒരു ഉപദേഷ്ടാവിന്റെ പദവി സംഘടിപ്പിച്ചുകൊടുത്തു. തന്റെ ഉത്തമ ശിഷ്യനായി വളർത്തി ആക്ടിങ് സ്ഥാനവും കൊടുത്ത മേനോന് ഈ നന്ദികേടിൽ വളരെ വേദന തോന്നിയിരുന്നു എന്നാണ് അന്നു കേട്ടറിഞ്ഞിരുന്നതു്.

അതിരിക്കട്ടെ. കോട്ടയത്തേക്ക് മാററമെന്നു കേട്ടപ്പോൾ സത്യത്തിൽ എന്റെ ലോകം കുറേക്കാലത്തേക്കെങ്കിലും നഷ്ടപ്പെട്ട മട്ടിൽ വിരണ്ടുപോയി ഞാൻ. ഒരെത്തും പിടിയുമില്ലാത്ത പുതിയ സ്ഥലം. പക്ഷേ, ഭാനുമതിഅമ്മ സഹായത്തിനെത്തി. പുറത്തോട്ടു സഞ്ചരിക്കാത്തതുകൊണ്ടാണ് ഈ പേടി. കോട്ടയത്തോ നമുക്ക് ആളില്ലാത്തതു്? ഒക്കെ ഞാൻ വഴിയുണ്ടാക്കാം. എന്നിട്ട് എനിക്ക് ഒരു കത്തു തന്നു. 'കിട്ടേച്ചി' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരു പ്രമാണിക്കാണ്. ഒരു ബന്ധുമയും മററുമാണ്—പേരു് കെ. കെ. കൃഷ്ണൻ.

വിവരമറിഞ്ഞ് വീട്ടിൽ എല്ലാവർക്കും വിഷമമായി. കൂടെ കോട്ടയത്തു വന്ന് എന്നെ എവിടെങ്കിലും താമസിപ്പിച്ചിട്ട് പോരാൻ തക്ക പരിചയം അച്ഛനുമില്ല. അച്ഛനും ഒററപ്പെട്ട ഒരു വ്യക്തിയാണ്; സ്വന്തം ലോകത്തിൽ, കൃഷിയുടെ ലോകത്തിൽ, തനിക്കു മുകളിൽ ആരുമില്ലാത്ത മട്ടിൽ കഴിയുന്ന ഒരു മനുഷ്യൻ.

## കെ. സുരേന്ദ്രൻ

# ജീവിതവും ഞാനും

## ഒൻപത്

**കോട്ടയത്തേക്കുള്ള സ്ഥലം മാററം, എം. പി. പോൾ, പോൾസ് കോളേജ്, പുരോഗമന സാഹിത്യസമ്മേളനം, അതിലഭിനയിച്ച ദേവിന്റെ നാടകം, ചങ്ങമ്പുഴ...നാല്പതു വർഷം മുമ്പാണതു്. അന്നത്തെ ആ പ്രധാനവ്യക്തികളെയും സംഭവങ്ങളെയും കുറിച്ച് സുരേന്ദ്രന്റെ ഓർമ്മയുടെ ചുരുൾ നിവരുന്നു.**

കോട്ടയത്തേക്ക് തിരിക്കുന്നതിനു മുമ്പ് കേശവദേവിനെ കണ്ടു. ദേവിന് പിന്നെ ഇതൊന്നും ഒരു പ്രശ്നമല്ല. കോട്ടയത്തു് താമസിച്ചതിന്റേയും പത്രം നടത്തിയതിന്റേയും പട്ടിണി കിടന്നതിന്റേയും ഒക്കെ എത്രയെത്ര കഥകൾ!

ദേവിന്റെ കഥകൾ കേട്ടുകൊണ്ടിരിക്കേ എന്റെ മനസ്സിൽ മറെറാരു ചിന്തയായിരുന്നു. അന്ന് എം. പി. പോൾ കോട്ടയത്താണ്. ട്യൂട്ടോറിയൽ കോളേജ് ഗംഭീരമായി നടത്തി കഴിയുന്ന കാലം. പോളുമായുള്ള മേളനകഥകൾ ദേവിന്റെ മുഖത്തുനിന്നുതന്നെ കേട്ടിട്ടുണ്ട്. പോളും, മുണ്ടശ്ശേരിയും ദേവും തകഴിയും ഒക്കെക്കൂടി...

ഞാൻ ചോദിച്ചു എം. പി. പോളിന് ഒരു പരിചയപ്പെടുത്തൽ കത്തു തരാമോ എന്ന്. പിന്നെന്താ? ഒട്ടും മടിക്കൂടാതെ ദേവ് ഒരു കത്തു് എഴുതിത്തന്നു. പുസ്തകം മടക്കി കൊടുക്കുന്നതിൽ കണിശക്കാരനല്ലാത്ത തനിക്ക് ഈ കാര്യത്തിൽ കണിശക്കാരനായ ഒരു സുഹൃത്തിനെ പരിചയപ്പെടുത്താൻ സന്തോഷമുണ്ടെന്നും മററുമാണ് കത്തിൽ. പക്ഷേ എന്തുകൊണ്ടോ ഞാൻ ആ കത്തു് പോളിന് കൊടുത്തില്ല. ഇപ്പോഴും അതു് എന്റെ കൈവശമുണ്ട്. പ്രധാനമായും, ഒരു വലിയ ആളിന്റെ അടുത്തു വലിഞ്ഞു കയറിച്ചെന്ന് പരിചയപ്പെടാനുള്ള സങ്കോചം; പിന്നെ കോട്ടയം പബ്ലിക് ലൈബ്രറിയിൽ ചെന്നുകൊണ്ട് അല്ലറ ചില്ലറ വായന ആ വിധത്തിൽ നടക്കുകയും ചെയ്തു. ചുരുക്കത്തിൽ പോളിന്റെ കൈയിൽനിന്ന് ക്ലാസ്സിക്കുകൾ മേടിച്ചു വായിക്കാം എന്ന പദ്ധതി മനസ്സിൽ ത്തന്നെ കിടന്നതേയുള്ളു.

കോട്ടയത്തേക്ക് ഒരു ശിക്ഷണമേഖലയിലേക്കെന്നവണ്ണമാണ് ഞാൻ പോയതെങ്കിലും ഫലത്തിൽ എനിക്കതു് മറക്കാൻ കഴിഞ്ഞിട്ടില്ലാത്ത ചില അനുഭവങ്ങൾ നേടിത്തരികയാണുണ്ടായതു്. പ്രധാനമായി ആയിടയ്ക്കു് കോട്ടയത്തുവച്ചു നടന്ന പുരോഗമന സാഹിത്യസമ്മേളനം തന്നെയാണ്. സമ്മേളനം, അതിലഭിനയിച്ച ദേവിന്റെ നാടകം, അതിന്റെ റിഹേഴ്സൽ ഒക്കെ സ്മരണീയങ്ങൾ.

അതിനുമുമ്പ് എന്നെ താമസിപ്പിച്ച് രക്ഷിച്ച വീടിനെപ്പററി അല്പം ചിലതു് കുറിക്കാതെവയ്യാ. കെ. കെ. കൃഷ്ണന്റെ വീട്ടിലേക്കാണല്ലോ ഭാനുമതിഅമ്മ എന്നെ അയച്ചതു്. സാമാന്യം വലിയ വീട്ടിൽ കുട്ടികളുടെ അലങ്കോലങ്ങളൊന്നുമറിയാതെ ഭംഗിയായി സംരക്ഷിക്കപ്പെട്ട വീട്ടിൽ, അവിവാഹിതനായി (എന്നാണ് എന്റെ ഓർമ്മ) കഴിയുന്ന ഒരു മാന്യനാണ് ഇദ്ദേഹം. മറെറാരു വ്യക്തിയെ തന്റെ ഏകാന്ത ലോകത്തിൽ പ്രവേശിപ്പിക്കുക ചിന്തിക്കാൻതന്നെ വയ്യാത്ത കാര്യമായിരുന്നിരിക്കും. എന്നാൽ അത്ര വളരെ ബഹുമാനമുള്ള ഭാനുമതിഅമ്മയുടെ കത്തു് ഇപ്പുറത്തു്. കിട്ടേച്ചി ഗത്യന്തരമില്ലാതെ, എന്നാൽ ഭവ്യതയോടുകൂടിത്തന്നെ എന്നെ വണ്ടിയിൽ കയററി മറെറാരു വീട്ടിൽ കൊണ്ടുചെന്ന് ഏർപ്പെടുത്തി. അന്ന് ഈഴവസമുദായത്തിൽ പൊതുവേയും കോട്ടയത്തു് പ്രത്യേകിച്ചും അറിയപ്പെട്ടിരുന്ന മുൻ എം. എൽ. എ. ടി. കെ. കിട്ടന്റെ നാഗമ്പടത്തുള്ള വീട്ടിൽ. ഭാനുമതി അമ്മയുടെ ആളോ—എങ്കിൽ എന്റെയും ആളുതന്നെ എന്ന് ലളിതമനസ്കനും നല്ലവനുമായ അദ്ദേഹം സമ്മതിച്ചു. കിട്ടൻ റൈട്ടർ എന്ന പേരിലാണ് അദ്ദേഹം അറിയപ്പെട്ടിരുന്നതു്, ഏതോ തോട്ടത്തിൽ നല്ല ജോലിയിലിരുന്ന് പെൻഷനായി വന്നിരിക്കയാണ്. നല്ല സമ്പാദ്യവും ഉണ്ടാവണം. അന്ന് അറുപതു കഴിഞ്ഞിരിക്കണം പ്രായം. സദാ ചിരിക്കുകയും ചിരിപ്പിക്കുകയും ചെയ്യുന്ന പ്രകൃതം. ചെറുപ്പമല്ലെങ്കിലും ചെറുപ്പക്കാരുടെ അടുത്തു് ചെറുപ്പക്കാരൻ. മിസസ് കിട്ടനും നല്ല ഇരുത്തം വന്ന തറവാടിയായ വീട്ടമ്മ. മക്കളും മക്കളുടെ മക്കളും എല്ലാവരുമായി ഞാൻ വേഗത്തിൽ ഇണങ്ങിച്ചേർന്നു. മാസാവസാനത്തിൽ കൊടുത്ത ചെറിയ തുക അടിച്ചുപിടിച്ചാണ് അവരെക്കൊണ്ട് സ്വീകരിപ്പിച്ചതു്. കോട്ടയത്തെ 'വിദേശവാസം' സ്വദേശവാസംപോലെ ആക്കിത്തീർത്ത ആ വീടിനെക്കുറിച്ചുള്ള സ്മരണ ഞാൻ നന്ദിയോടെ സൂക്ഷിക്കുന്നു.

താമസസ്ഥലത്തിന്റെ മറെറാരു സൗകര്യം—അതിന് ഒരു വിളിപ്പാടു മാത്രം അകലെയാണ് പോൾസ് കോളേജ്. അവിടെ വച്ചാണ് പുരോഗമനസാഹിത്യ സമ്മേളനത്തിലെ ഒരു പ്രധാന ഇനമായ നാടകത്തിന്റെ റിഹേഴ്സൽ. നാടകകൃത്തായ കേശവദേവും മിസസ് ദേവും രണ്ടു പ്രധാന ഭാഗങ്ങൾ അഭിനയിക്കുന്നു. വില്ലന്റെ ഭാഗം സാക്ഷാൽ പി.ടി. ചാക്കോ; നടി കോമളാംഗിയുടെ ഭാഗം പോളിന്റെ മൂത്ത മകൾ റോസി. മിസസ് ദേവ് താമസിക്കുന്നതോ എന്റെ



കൂടെ. അവരെ അങ്ങോട്ടു കൊണ്ടുപോകുന്നതും രാത്രിയിൽ തിരികെ കൊണ്ടുവരുന്നതും എന്റെ ചുമതല. അങ്ങനെ റിഹേഴ്സൽ സ്ഥലത്തു് ആദ്യാവസാനക്കാരനാകാൻ എനിക്ക് ഒന്നാന്തരം ന്യായം!

എം. പി. പോളിന്റെ നിശ്ശബ്ദവും പ്രസന്നവും ഗംഭീരവുമായ സാന്നിദ്ധ്യം എപ്പോഴുമുണ്ട്. എട്ടുപത്തു ദിവസം പല മണിക്കൂറുകൾ ഇങ്ങനെ അടുത്തു കിട്ടിയിട്ടും, അത്രയേറെ ബഹുമാനമുണ്ടായിട്ടും എന്തുകൊണ്ട് ഞാൻ പരിചയപ്പെട്ടില്ല എന്നതു് വിചിത്രമായിത്തോന്നാം. ഞാൻ ആരായിട്ടു പരിചയപ്പെടാൻ? എന്താണ് എനിക്കു ചോദിക്കാനുള്ളതു്?—ഇതൊക്കെ ആയിരുന്നിരിക്കാം എന്റെ സങ്കോച കാരണങ്ങൾ. ഒരുതരത്തിൽ, ചോദിക്കാനുള്ളതു് ഒന്നു രണ്ടു കൊല്ലങ്ങൾക്കു മുമ്പ് കത്തുവഴി ഞാൻ അദ്ദേഹത്തോട് ചോദിച്ചിരുന്നു. എന്റെ പഠനത്തിലുള്ള ഒരാൾ അവശ്യം വായിച്ചിരിക്കേണ്ട പുസ്തകങ്ങളെക്കുറിച്ച് അദ്ദേഹം സഹാനുഭൂതിയോടെ കുറെ പുസ്തകങ്ങളുടെ പേരും എഴുതി അയച്ചുതന്നിരുന്നു. ആ ലിസ്റ്റനുസരിച്ചാണോ എന്റെ വായന വളർന്നതെന്ന് ചോദിച്ചാൽ—അല്ല; അഥവാ, കുറച്ചുമാത്രം എന്നേ പറയാൻ കഴിയൂ. കുറതീർന്ന ക്ലാസ്സിക്കുകളുടെ പേരാണല്ലോ അദ്ദേഹം എഴുതിയിരുന്നതു്. ആദ്യഘട്ടത്തിൽ സർവ്വസമ്മതങ്ങളായ എല്ലാ ക്ലാസ്സിക്കുകളോടും അടുക്കാൻ കഴിഞ്ഞില്ല എന്നുവരാം. എന്നാലും മൊത്തത്തിൽ കൈചൂണ്ടികൾ പ്രയോജനകരങ്ങളായിരിക്കും. അവയുടെ ലക്ഷ്യം പിടിച്ച് തന്നത്താൻ തപ്പിത്തടഞ്ഞ്, ആട് ഇഷ്ടപ്പെട്ട തലപ്പുകൾ മണത്തുമണത്തു തിന്നുന്നതുപോലെ മുന്നോട്ടുപോകാനേ കഴിയൂ. ഏതായാലും അതാണ് എന്റെ അനുഭവം.

പോളിനെക്കൂടാതെ, മറെറാരു സവിശേഷ വ്യക്തിയുടെ സാന്നിദ്ധ്യം അവിടെയുണ്ടായിരുന്നതും ഓർമ്മയുടെ ചലച്ചിത്രത്തിൽ തെളിഞ്ഞുകാണുന്നു. വെള്ള ഖദർ മുണ്ട്, ഇറക്കമുള്ള ജുബ്ബാ. വെള്ള ക്യാൻവാസ് ഷൂസുകൾ. ഒത്ത നീളം. ടെന്നീസ് കളിക്കാരന്റെ ഒതുങ്ങിയുറച്ച ശരീരം. നീണ്ട് അററം ഉയർന്ന വരച്ചുവച്ചപോലത്തെ മീശ. മിക്കവാറും കഷണ്ടി. രക്തത്തുടിപ്പുള്ള വെളുപ്പുനിറം. കണ്ടപ്പോഴേ മനസ്സിലായി ബഷീർ—മുമ്പ് നേരിട്ടു കണ്ടിട്ടില്ലെങ്കിലും. പോളിന്റെ അതിഥിയായിരുന്നു എന്നു തോന്നുന്നു. ഏതാണ്ട് ഒരു കുടുംബാംഗംപോലെ ആയിരുന്നിരിക്കാം. റിഹേഴ്സലിലൊന്നും അത്ര ശ്രദ്ധിച്ചിരുന്നില്ലെങ്കിലും റോസിയെ ഇട്ടു തമാശാക്കും. റോസിക്ക് അന്ന് പത്തു് പതിനെട്ടു വയസ്സേ കാണൂ—ഏതായാലും ഇരുപതിൽ താഴെ. തെറിച്ച പ്രായവും പ്രകൃതവും. മുഖം ചോരക്കുടുക്കപോലെ തോന്നും. ഒരു ഹാസ്യപാത്രമാണ് റോസിക്ക് അഭിനയിക്കാനുള്ളതു്. അതിന്റെ കൂട്ടത്തിൽ ബഷീറിന്റെ വികൃതി കാട്ടലും.

''ഈ ബഷീറിന്റെ...പോ ബഷീറേ!—''...

—റോസിയുടെ കപട ദേഷ്യത്തിന്റെ ചിത്രം!



ഈ അടുത്ത കാലങ്ങളിൽ റോസിയെ കാണുമ്പോൾ തോന്നും, ആളിന്റെ അലകും പിടിയും മാറിപ്പോയല്ലോ എന്ന്. എത്ര പതംവന്നുപോയി. ഇപ്പോൾ അമ്മൂമ്മ ആയിക്കാണണം.

പിന്നെ ഓർക്കുന്നതു് പി. ടി. ചാക്കോയെ ആണ്. പ്രതിപക്ഷ നേതാവായും ആഭ്യന്തര മന്ത്രിയായും അപൂർവ്വമായ കരുത്തു കാണിച്ച്, വിധിയൊരുക്കിയ ചതിക്കുണ്ടിൽ വീണ് ഒരു ദുരന്തനായകനെപ്പോലെ മറഞ്ഞ് ഏതാണ്ട് രക്തസാക്ഷിയായി ഗണിക്കപ്പെടുന്ന പിൽക്കാലചിത്രം ഇല്ലായിരുന്നെങ്കിലും പി. ടി. ചാക്കോ മറക്കപ്പെടുമായിരുന്നില്ല ആ മുഴുത്ത രൂപവും ഗൗരവവും ഉരത്ത സ്വരവും ചുണ്ടു മറയ്ക്കുന്ന മീശയും ആതാരെന്ന് എടുത്തു ചോദിപ്പിക്കും. അതിന് പററിയ റോളും വില്ലന്റേതു്...

—''ഹെടീ, ഘോരധുരന്ധര നിശാചര പാഷാണ്ഡ ചണ്ഡാളികേ! നിന്നെ ധുണ്ടും ധുണ്ടമാക്കാതെ...''

—എന്ന മട്ടിലാണ് കഠാര ഓങ്ങിക്കൊണ്ടുള്ള വില്ലന്റെ സ്പീച്ച്!

കൂടാതെ അഭയദേവ്, ഏററുമാനൂർ കെ. എൻ. ഗോപാലൻനായർ, കെടാമംഗലം പപ്പുക്കുട്ടി, ആനന്ദക്കുട്ടൻ ഇവരും ധാരാളം ചിരിപ്പിച്ചവരാണ്.

ഇതിൽ ആനന്ദക്കുട്ടനെ ഞാൻ നേരത്തെ കാണുകയും പരിചയപ്പെടുകയും

യശശ്ശരീരനായ പി. ടി ചാക്കോ—സ്റ്റേജിൽ അന്ന് അദ്ദേഹം ഒരു വില്ലനായിരുന്നു



ചെയ്തിരുന്നു. കണ്ടതു് അവിടുത്തെ ഖാദി സ്റ്റോറിൽ വച്ചാണ്. കാവിനിറത്തിലുള്ള ഖദർ ജുബ്ബായിട്ട നീണ്ടുമെലിഞ്ഞ വെളുത്ത സുമുഖനായ യുവാവ്. ആ സ്റ്റോറിലെ വില്പനക്കാരികൾ തേനും പാലും ചേർത്തു് പാടുന്ന—ഇതിന്റെ കവിത വളരെ ഇഷ്ടപ്പെട്ടെന്ന്. ഇദ്ദേഹവും രസികത്വത്തോടെ പറയേണ്ടപോലൊക്കെ പറഞ്ഞ് അടുത്തുനിന്നവരേയും രസിപ്പിച്ചു. പോയപ്പോൾ ഞാൻ തിരക്കി കവി ഇതാരാണെന്ന്. പേരറിഞ്ഞപ്പോൾ ഓർത്തു, ഹൃദ്യമായ ചില കവിതകൾ 'ചക്രവാളം' വാരികയിലോ മറേറാ വന്നതു് ഞാനും വായിച്ചിട്ടുണ്ടല്ലോ എന്ന്. ഏതാനും ദിവസം കഴിഞ്ഞ് കവി ഓഫീസിൽ വന്ന് എന്നെ തിരക്കിപ്പിടിച്ചു പറഞ്ഞു, മിസസ് ദേവ് അന്വേഷിക്കുന്നെന്ന്. വരുമെന്ന് നേരത്തേ എഴുതിയിരുന്നതുകൊണ്ട് ഈ വിവരം അപ്രതീക്ഷിതമല്ലായിരുന്നു.

റിഹേഴ്സൽ കഴിഞ്ഞാൽപ്പിന്നെ മനസ്സിൽ തങ്ങിനില്ക്കുന്നതു് പു. സാ. സമ്മേളനംതന്നെ. ഹരീന്ദ്രനാഥചതോപാദ്ധ്യായ ആയിരുന്നു ഉദ്ഘാടനം. എന്താണ് പറഞ്ഞതെന്ന് നല്ല ഓർമ്മയില്ല. ഒരുതരം മോണോആക്ട്പോലെതോന്നി. രാത്രി, 'നാടകകൃത്തു്' തുടങ്ങുന്നതിനു മുമ്പ് കുറെനേരം അദ്ദേഹത്തിന്റെ നേരായിട്ടുള്ള മോണോആക്ട്തന്നെ ഉണ്ടായിരുന്നു. പലേ പ്രായത്തിലും ഭാവത്തിലുമുള്ളവരുടെ അനുകരണങ്ങൾ. നന്നായിരുന്നെന്ന് പറയേണ്ടതില്ല. പ്രസംഗവും നന്ന്, കവിതയെഴുത്തും നന്ന്, കണ്ടാലും കലാകാരൻ—പക്ഷേ, ഒന്നും ഒന്നാംകിടയിലെത്തുന്നില്ല. പ്രഥമദൃഷ്ടിയിൽ ഉജ്ജ്വലതയും വർണ്ണഭംഗിയും കാണും; പക്ഷേ ആഴം കാണുകയില്ല. ആഴമുള്ള മനസ്സിൽ നിന്നേ ആഴമുള്ള കഥ പുറപ്പെടൂ. ആഴമുള്ള മനസ്സിന് ബഹിരന്തർഭാവങ്ങളുടെ ലയവും തന്മൂലമുള്ള അച്ചടക്കവും തജ്ജന്യമായ ഏകാഗ്രതയും കാണും—വേണം. മറിച്ച്, കൂടുതലും ബഹിർമ്മുഖരായി ചിത്രശലഭരൂപികളായി പാറിനടക്കുന്ന ഇത്തരക്കാർക്ക് അവിടവിടെ തൊട്ടുതൊട്ടുവച്ച് പിന്മാറാനേ വിധിയുള്ളു—തത്ക്കാല പ്രസിദ്ധി എളുപ്പത്തിലും ഏറെയും ലഭിക്കുമെങ്കിലും.

രണ്ടാംദിവസത്തെ ചങ്ങമ്പുഴയുടെ അദ്ധ്യക്ഷപ്രസംഗം പച്ചകെടാത്ത ഒരു ചിത്രമാണ്—അലംകൃതമായ ഒരു ചിത്രം എന്നുകൂടി പറയാം. നീണ്ടുമെലിഞ്ഞ് ഇരുനിറത്തിലുള്ള ഒരാളാണ് ചങ്ങമ്പുഴ. ആളിനെ അറിഞ്ഞതിനുശേഷം ലക്ഷണവ്യാഖ്യാനം നടത്തുന്നതിൽ അർത്ഥമില്ല. എന്നാലും പറയുകയാണ്. വീതിയുള്ള നെററിയും കണ്ണിനു വരമ്പിടുന്ന വീർത്ത മേൽപ്പോളകളും ഭാവനാത്മകമായ മാനസിക ജീവിതത്തെ ദ്യോതിപ്പിക്കുന്നു. വിടർന്ന ചുണ്ടുകൾ ഉച്ഛൃംഖലമായ വികാരത്തള്ളിച്ചയേയും കാണിക്കുന്നു. ദുർമ്മുഖനല്ലെങ്കിലും സുമുഖനല്ല. പക്ഷേ സൗമുഖ്യം കൂട്ടാൻ ചെയ്യാവുന്നതിനപ്പുറവും

(ശേഷം 45-ാം പേജിൽ)

# 'മരപ്പാവകൾ' വീണ്ടും വായിക്കുമ്പോൾ

## വി. രാജകൃഷ്ണൻ

**കാ**രൂരിന്റെ കഥാ പ്രപഞ്ചത്തിൽ ഒറ്റപ്പെട്ട തലയെടുപ്പോടെ നില്ക്കുന്ന ഒരു സൃഷ്ടിയാണ് ''മരപ്പാവകൾ'' (1963.) കാരൂരിന്റെ ചെറുകഥകളുടെ കൂട്ടത്തിൽ ഏററവുമധികം വിമർശക ശ്രദ്ധ പിടിച്ചുപററിയ രണ്ടോ മൂന്നോ കഥകളിൽ ''മരപ്പാവക''ളുമുൾപ്പെടുന്നു. ഈ കഥയിൽ നിലീന ഭംഗിയോടെ നില കൊള്ളുന്ന ശൃംഗാരഭാവത്തെ അപഗ്രഥിക്കാനും അതിലൂടെ കാരൂരിന്റെ കലാവ്യക്തിത്വത്തിന്റെ അത്രതന്നെ സ്ഫുടമല്ലാത്ത ഒരു വശം വെളിച്ചത്തു കൊണ്ടുവരാനുമുള്ള ശ്രമം ചെറുകഥയെക്കുറിച്ചുള്ള പഠനങ്ങൾ പൊതുവിൽ കുറവായിരുന്ന കാലത്തുതന്നെ നടന്നതായിക്കാണാൻ കഴിയും. കാരൂർക്കഥകളിൽ മൊത്തത്തിൽ പ്രകാശം പരത്തിനില്ക്കുന്ന നർമ്മരസികത ''മരപ്പാവകൾ''ക്കകത്ത് ഏതൊക്കെ സന്ദർഭങ്ങളിൽ പ്രത്യക്ഷപ്പെടുന്നുവെന്നും കഥയിലെ കേന്ദ്രഭാവത്തിന് അത് എങ്ങനെ ഒളിയേററുന്നുവെന്നും ചിന്തിക്കാൻ കഴിഞ്ഞ തലമുറയിലെ നിരൂപകന്മാർ മുതിർന്നു കണ്ടിട്ടുണ്ട്. ''മരപ്പാവകൾ'' ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ട കാലത്തുണ്ടായിരുന്ന അവസ്ഥയിൽനിന്ന് മലയാള ചെറുകഥ ഏറെ മുന്നോട്ടുപോയിരിക്കുന്നു. കാരൂരിവിടെ വ്യംഗ്യമധുരമായി കൈകാര്യം ചെയ്യു ഒരു പ്രമേയത്തിന്റെ ഇതര സാദ്ധ്യതകൾ പിന്നീടുവന്ന കാഥികന്മാർ വ്യത്യസ്തമായ രചനാമാർഗ്ഗങ്ങളിലൂടെ കണ്ടെത്തുകയുണ്ടായി. അമർത്തപ്പെട്ട ലൈംഗികാഭിലാഷത്തിന്റെ തരളമായ പ്രകാശനമെന്നതു് സ്ത്രീ ഹൃദയത്തിന്റെ ആഴങ്ങൾ പരതിപ്പോയ പല മലയാള ചെറുകഥാകൃത്തുക്കളേയും മാറി മാറി മോഹിപ്പിച്ച മനശ്ശാസ്ത്രസമസ്യകളുടെ ഭാഗമായിത്തീരുകയുണ്ടായി. മാധവിക്കുട്ടി മുതൽക്കിങ്ങോട്ടുള്ള കഥയെഴുത്തുകാർ 'മരപ്പാവക'ളിലും 'പൂവമ്പഴ'ത്തിലും കാരൂർ തൊട്ടുകാണിച്ച ഭാവമേഖലയ്ക്കു് പുത്തൻ പൊരുൾ സമ്മാനിക്കുകയുണ്ടായി. കഴിഞ്ഞ ഇരുപതു കൊല്ലത്തിനിടയിൽ ചെറുകഥയിൽ രൂപംകൊണ്ട നൂതന പ്രവണതകളുടെ ഫലമായി നമ്മുടെ സംവേദനശീലത്തിലുണ്ടായിട്ടുള്ള മാററങ്ങൾ 'മരപ്പാവകളു'ടെ ആസ്വാദനത്തെ പരോക്ഷമായി ബാധിക്കാനിടയുണ്ട്. ഉദാഹരണത്തിന് ഭാവപരമായ പുതുമയുടെ പേരിൽ ഈ കഥയെ വാഴ്ത്തുക എന്ന മട്ടിലുള്ള വിമർശക സമീപനം ഇന്നൊരാൾക്ക് അത്ര സ്വീകാര്യമായിത്തോന്നണമെന്നില്ല. കാരണം, കാരൂർ ഈ കഥയെഴുതിയ കാലത്തു് ഇതിൽ പലരും കണ്ടെത്തിയ പുതുമ—സെക്സിന്റെ പരിചരണത്തിൽ കാഥികൻ കാണിച്ച സൂക്ഷ്മ വൈദഗ്ധ്യം—അധികം വൈകാതെ നമ്മുടെ കഥാസാഹിത്യത്തിലെ ഒരു പ്രധാന ധാരയുടെ ഭാഗമായി പരിണമിച്ചു. പ്രമേയ സ്വീകരണത്തിൽ തന്റെ തന്നെ പതിവു രീതിയിൽ നിന്നു വ്യതിചലിച്ചുകൊണ്ട് കാരൂർ അക്കാലത്തു് പ്രദർശിപ്പിച്ച നൂതനത്വം മുൻനിറുത്തിയാവില്ല, 'മരപ്പാവകൾ' നമ്മുടെ ഭാവമണ്ഡലത്തിൽ ഇന്നു ചലനം സൃഷ്ടിക്കുന്നതു്. നമ്മുടെ കഥാസങ്കല്പത്തിൽ അടിസ്ഥാനപരമായ പല പൊളിച്ചെഴുത്തുകൾക്കു സാക്ഷ്യം വഹിച്ച കഴിഞ്ഞ രണ്ടു ദശകത്തിനുള്ളിലെ സാഹിത്യസംസ്കാരം പശ്ചാത്തലത്തിൽ നിറുത്തിക്കൊണ്ട് ഈ ചെറുകഥ വീണ്ടുമെടുത്തു വായിക്കുമ്പോൾ ഇതിലെ ഏതൊക്കെ അംശങ്ങളാണ് മനസ്സിൽ പതിയുന്നതു് എന്ന് കണ്ടെത്താനുള്ള ശ്രമത്തിന്റെ ഫലമാണ് ഈ കുറിപ്പ്.

''പൂവമ്പഴ''ത്തിലെ അന്തർജ്ജനത്തിന്റേതു പോലെ കരുണാർദ്രമല്ലെങ്കിലു, നീറിപ്പിടിക്കുന്നൊരു ഓർമ്മ ''മരപ്പാവകളി''ലെ കഥാനായികയുടെ ജീവിതത്തിൽ മറഞ്ഞു കിടപ്പുണ്ട്. ഭർത്താവുമായുള്ള കെട്ടുപിണഞ്ഞ ബന്ധം അവളെ ഉലച്ച ഒരനുഭവമായിരുന്നു. അവൾ പുറമെ പ്രദർശിപ്പിക്കുന്ന കൂസലില്ലായ്മയ്ക്കു് അടിയിലായി വാശിയും സങ്കടവും കൂടിക്കലർന്ന ഒരു വികാരം അവളുടെ മനസ്സിനെ ഉടക്കി വലിക്കുന്നുണ്ട്. കഥ ആരംഭിക്കുന്ന സന്ദർഭത്തിൽ നളിനി അവളുടെ ഉടഞ്ഞ ദാമ്പത്യത്തിന്റെ സ്വാധീനം കുടഞ്ഞുകളയാൻ ശ്രമിക്കുന്നതായി നാം കാണുന്നു. തന്നെപ്പററി അയൽക്കാർ പറഞ്ഞു നടക്കുന്നതായി അവൾ സൂചിപ്പിക്കുന്ന അപവാദങ്ങളിൽനിന്ന് വിവാഹത്തിന്റെ തകർച്ചയ്ക്കുശേഷം അവൾ ഏതാണ്ടൊരു സ്വാതന്ത്ര്യജീവിതം നയിച്ചുപോരികയായിരുന്നു എന്നും നമുക്കനുമാനിക്കാം. കേരളത്തിലെ നാട്ടിൻ പുറങ്ങളിൽ നളിനിയുടെ വർഗ്ഗത്തിൽപ്പെട്ട ആളുകൾക്കിടയിൽ സർവ്വ സാധാരണയായി കണ്ടുവരുന്ന ചില ദുരിതങ്ങളാണ്, തന്റെ നായികയുടെ കഥകളിലൂടെ കാരൂർ എടുത്തുകാട്ടുന്നതു്. നിഷ്കളങ്കമായ സ്നേഹത്തിൽ നിന്നാരംഭിച്ച് ചെറിയ പിണക്കങ്ങളിലൂടെയും ഏററുമുട്ടലുകളിലൂടെയും തപ്പിത്തടഞ്ഞുനീങ്ങി, ഒടുവിൽ നീണ്ടൊരു വേർപാടിൽ എത്തിനില്ക്കുന്ന ഒരു ഗ്രാമീണ ദാമ്പത്യത്തിന്റെ ചിത്രം ഒട്ടും നിറംകലർത്താതെ കാഥികനിവിടെ അവതരിപ്പിക്കുന്നു. സാധാരണ സ്ത്രീകൾ ഇത്തരം കെടുതികളെ വേഗം അതിജീവിക്കുന്നു. ദൈനംദിന സാമ്പത്തിക പ്രശ്നങ്ങളുടെ സമ്മർദ്ദവും ചുററുപാടുകളുടെ പ്രലോഭനവും ചേർന്ന് അവരുടെ ജീവിതത്തിന് മറെറാരു ചാൽ കീറുന്നു. ഇത്തരം ആഘാതങ്ങളെ ഒപ്പിയെടുത്തു് ജീവിതം മുന്നോട്ടു കൊണ്ടുപോകാനുള്ള പ്രേരണ നളിനിയിലും കുടികൊള്ളുന്നുണ്ട്. അവളുടെ കൂടപ്പിറപ്പായ തന്റേടവും ഫലിതബോധവും വേദനകളെ മെഴുക്കിടാൻ സഹായിക്കുന്ന സിദ്ധികളാണ്. എന്നാൽ നളിനിയെ അവളുടെ കൂട്ടുകാരികളിൽനിന്നു മാററിനിറുത്തുന്ന പുറംലോകത്തിന് അവളെ പഴി പറയാൻ കാരണമൊരുക്കുന്ന—വേറൊരു വശം അവളുടെ വ്യക്തിത്വത്തിനുണ്ട്. കാരൂർ തന്റെ നീണ്ടകാലത്തെ സാഹിത്യജീവിതത്തിനിടയിൽ സൃഷ്ടിച്ച അവശരും ഭാഗ്യഹീനരുമായ അനേകം കഥാപാത്രങ്ങളിൽ നിന്നു നളിനിയെ വേർതിരിച്ചുനിർത്തുന്ന വസ്തുത, അവൾ ഒരു കലാകാരിയാണെന്നതാണ്.

കാരൂർ നീലകണ്ഠപ്പിള്ള ''മരപ്പാവകൾ.'' എന്ന പേരിലുള്ള കഥാ സമാഹാരം. പ്രസാ: സാഹിത്യ പ്രവർത്തക സഹകരണസംഘം. കോട്ടയം. രണ്ടാം പതിപ്പ് 1978.

നളിനിയെ സംബന്ധിച്ചിടത്തോളം പാവയുണ്ടാക്കൽ ഒരു വിനോദമല്ല; ഒരു ഉപജീവനമാർഗ്ഗമായിട്ടു പോലുമല്ല അവൾ തന്റെ തൊഴിലിനെ കാണുന്നതു്. താനുണ്ടാക്കുന്ന പാവകളിൽ അവൾ തന്റെ വ്രണിതമായ അഭിമാനബോധത്തിന്റെ വീര്യം പകർന്നു. തന്റെ അതൃപ്തമായ സ്ത്രീത്വത്തിന്റെ ആവേശങ്ങൾ ഊതിക്കയററി അവൾ ആ മരപ്പാവകൾക്ക് ഓജസ്സു നൽകി. അവളുണ്ടാക്കിയ പാവകളോരോന്നും, കോപത്തിനും വിലാസഭാവത്തിനുമിടയിൽ, വെറുപ്പിനും സമർപ്പണത്തിനുമിടയിൽ ആടിക്കളിക്കുന്ന അവളുടെ ഹൃദയത്തിന്റെ പ്രതിഫലനങ്ങളായിരുന്നു. അക്ഷരമറിയാത്ത, ലോകപരിചയം കുറവായ ഈ സ്ത്രീ, അങ്ങനെ തനിക്കറിയുന്ന ഒരേയൊരു കലയിലൂടെ സ്വയം സാക്ഷാത്കരിക്കാൻ ശീലിച്ചു. അവൾ ആത്മാവു കൊടുത്തു സൃഷ്ടിച്ച മരപ്പാവകൾ അവളറിയാതെ അവളുടെ അഴകാർന്ന ശരീരത്തിന്റെ വടിവുകളാവാഹിച്ചു. ചുററുമുള്ളവർക്ക് കുററം പറയാൻ ഇതു മാത്രം മതിയായിരുന്നു. അവൾ സ്വന്തം ശരീരം പ്രദർശിപ്പിച്ച് ആണുങ്ങളെ ആകർഷിക്കുകയാണെന്ന് അയല്ക്കാരിപ്പെണ്ണുങ്ങൾ ആക്ഷേപിച്ചു. ആദ്യമാദ്യം അവൾക്ക് അപവാദത്തെ പേടിയായിരുന്നു. ക്രമേണ ലോകം അവളിലേക്കും അവളുടെ സൃഷ്ടിവാസനയിലേക്കും ചുരുങ്ങിക്കൂടിയതോടെ ആ പേടിയകന്നു. ''ഇപ്പോൾ എനിക്കാരേം പേടിയില്ല. ഞാനല്ലാതെ ആരെങ്കിലും ഉണ്ടെന്നുതന്നെ എനിക്ക് വിചാരമില്ല.''

''കലകളിൽ പ്രവർത്തിക്കുന്ന പലരും അങ്ങനെയുള്ളവരാണ്''

അവൾ മുറിക്കകത്തു പോയി തിരിച്ചു വരുന്നതിനിടയ്ക്കു് ''അതിന്റെ പേരാണ് അഹന്ത''എന്ന് അയാൾ ഒച്ചയടക്കി പറഞ്ഞു.

(''മരപ്പാവകൾ'' പേ. 15)

കലാകാരനു സഹജമായ ഈ അഹന്ത—സാമാന്യ മനുഷ്യർക്ക് അസഹ്യമായി തോന്നുന്ന ഈ ആത്മകേന്ദ്രീകരണം—അതാണ് നളിനിയെ നളിനിയാക്കി മാററുന്നതു്. ഈ അഹന്തയില്ലായിരുന്നുവെങ്കിൽ അവൾ തന്റെ വീട്ടിൽ വന്നിരിക്കുന്ന എന്യൂമറേററർ തയ്യാറാക്കുന്ന കാനേഷുമാരിക്കണക്കിലെ ഒരക്കമായി മാറുമായിരുന്നു. നളിനിയുടെ വ്യക്തിസത്തയ്ക്കു് പരഭാഗ ശോഭയേണ്ടാനായി കാരൂർ ഒരു എന്യൂമറേററെ തിരഞ്ഞെടുത്തതു് അർത്ഥവത്താണെന്ന് എനിക്കുതോന്നുന്നു. കാരണം എന്യൂമറേററുടെ ജോലി മനുഷ്യരെ വസ്തുക്കളാക്കി മാററുക എന്നതാണ്. എന്യൂമറേററുടെ ചോദ്യങ്ങൾക്കോരോന്നിനും നർമ്മത്തിൽ ചാലിച്ച തർക്കുത്തരം പറഞ്ഞുനില്ക്കുന്ന നളിനി, ഈ ഉദ്ദേശ്യത്തെ തുടക്കംമുതലേ പരാജയപ്പെടുത്തുകയാണ്. അവരുടെ ഇടഞ്ഞുകയറുന്ന സംഭാഷണത്തിന്റെ ഒടുവിൽ നളിനി അവളുടെ എല്ലാ വൈചിത്ര്യത്തോടുംകൂടി അയാളുടെ മുൻപിൽ ഉയർന്നു നില്ക്കുന്നു. ആ ചെറുപ്പക്കാരനായ ഉദ്യോഗസ്ഥന്റെ ഹൃദയത്തിൽ വിസ്മയം കലർന്ന മധുരാസ്വാസ്ഥ്യമുണർത്തി അവൾ പിൻവാങ്ങുന്നു.

കലാകാരന്റെ വ്യത്യസ്ത മുഖങ്ങൾ നമ്മുടെ കഥാസാഹിത്യത്തിൽ പ്രകാശനം കണ്ടെത്തിയിട്ടുണ്ട്. സാമൂഹ്യ പരിഷ്കർത്താവായി, വിപ്ലവകാരിയായി, സദാചാര വിരുദ്ധനായി, അരാജകവാദിയായി, കോമാളിയായി—അങ്ങനെ മലയാള ചെറുകഥയിൽ കഴിഞ്ഞ മുപ്പതു കൊല്ലത്തിനിടയിൽ പല രീതികളിൽ കലാകാരന്റെ ചിത്രം പരിണമിച്ചു പോരുകയായിരുന്നു. കലാകാരനെ മുഖ്യ കഥാപാത്രമാക്കിക്കൊണ്ടോ കലാരചന പ്രധാന പ്രമേയമാക്കിക്കൊണ്ടോ വളരെ കുറച്ചു ചെറുകഥകൾ എഴുതിയ ഒരാളാണ് കാരൂർ. ഒരുപക്ഷേ ''മരപ്പാവകളി''ലൂടെ അദ്ദേഹം കലാകാരനെക്കുറിച്ച് താൻ മനസ്സിൽ ഗൂഢമായി ഒരുക്കൂട്ടിയിരിക്കാനിടയുള്ള ഒരു സങ്കല്പം അനാച്ഛാദനം ചെയ്തിരിക്കുകയാവാം. സമൂഹത്തിന്റെ മുന്നിൽ തെററുകാരിയായ ഒരു നാടൻ പെണ്ണിന്റെ അന്യഥാ വിരസമായ ജീവിതത്തിനു പൊലിമയണയ്ക്കുന്ന അവളുടെ സർഗ്ഗചൈതന്യത്തിലേക്കു വെളിച്ചം വീശുന്നതിലൂടെ—ഒപ്പം ആ സർഗ്ഗവാസനയുടെ ഉറവിടം അവളുടെ അടിമനസ്സിൽ ജ്വലിച്ചുനില്ക്കുന്ന അഭിലാഷവും ഗർവ്വുമാണെന്ന് പരോക്ഷമായി നിർദ്ദേശിക്കുന്നതിലൂടെ—കാരൂർ മലയാള ചെറുകഥാസാഹിത്യത്തിലെ സ്ഥായിയായ ഒരു ഭാവപീഢയ്ക്കു് തന്റേതായൊരു വാങ്മയം നല്കിയിരിക്കുകയാണ്.

നളിനിയുടെ ജീവിതത്തിന്റെയും കലയുടെയും പണിപ്പുര രഹസ്യങ്ങൾ തുറന്നുകാട്ടാനായി കാരൂർ കണ്ടെത്തിയ വിവരണ രീതിയാണ് നമ്മുടെ പ്രത്യേക പരിഗണന അർഹിക്കുന്ന വേറൊരു ഘടകം. നളിനിയുടെ ആത്മനിഷ്ഠമായ കാഴ്ചപ്പാടിൽക്കൂടിയാണ് കാരൂർ കഥാഖ്യാനം നിർവ്വഹിച്ചിരുന്നതെങ്കിൽ ''മരപ്പാവകളു''ടെ സ്വരശില്പമാകെ മാറിപ്പോയേനെ. ഇപ്പോൾ കഥയുടെ ഉപരിതലത്തിൽ കാണുന്ന ലാഘവം കലർന്ന നർമ്മത്തിന്റെ സ്ഥാനത്തു് കുറെക്കൂടി പച്ചയായ വികാരങ്ങളുടെ കത്തിയൊഴുക്കു നമുക്ക് അനുഭവപ്പെടുമായിരുന്നു. ...ീനായ നളിനി എന്യൂമറേറർക്ക്



നൽകുന്ന ഉരുളയ്ക്കുപ്പേരിപോലത്തെ മറുപടികളിൽ നിന്ന് അവളറിയാതെ ചിതറിത്തെറിക്കുന്ന ഫലിതം—ഛിദ്രത്തെക്കുറിച്ചുള്ള ആ ഡയലോഗ് എങ്ങനെ മറക്കും!—അപ്പോൾ കഥയിൽ നിന്ന് അകന്നുപോകുമായിരുന്നു. കഥ നടക്കുന്ന അവസരത്തിൽ ഉള്ളിലേക്കു വലിയാനും ശില്പവൃത്തിയിൽ ആനന്ദം കണ്ടെത്താനും അവളെ പ്രേരിപ്പിക്കുന്ന സാഹചര്യങ്ങളുടെ ക്രൂരത കൂടുതൽ വ്യക്തമാക്കിത്തരാൻ, അതിലൂടെ വായനക്കാരന്റെ സഹാനുഭൂതി അവളിലേക്ക് പൂർണ്ണമായി തിരിച്ചുവിടാൻ അത്തരമൊരു ആഖ്യാനരീതി സഹായിക്കുമായിരുന്നു. എന്നാൽ കാരൂർ ബോധപൂർവ്വം ഈ രീതി സ്വീകരിക്കുന്നില്ല. അദ്ദേഹം സാക്ഷിയായ മൂന്നാമന്റെ നിലയിൽ നിന്ന്, താൻ യാദൃച്ഛികമായി പരിചയപ്പെട്ട, തികച്ചും അപരിചിതനായ ഒരു ചെറുപ്പക്കാരനുമൊത്തു് അവൾ നടത്തുന്ന സൊറപറച്ചിൽ കേട്ടു രസിക്കുക മാത്രമാണു ചെയ്യുന്നതു്.

കാരൂരിന്റെ ചെറുകഥയിൽ സാധാരണയായി മേമ്പൊടി വിതറിയിട്ടുള്ള ലോകോക്തികളും ധാർമ്മിക നിരീക്ഷണങ്ങളുംകൂടി ഈ കഥയിൽ കുറവാണ്. കഥയുടെ അന്ത്യത്തിൽ നളിനിയുമായുള്ള കൂടിക്കാഴ്ച എന്യൂമറേററുടെ മനസ്സിലുണർ



ത്തിയ പ്രതികരണത്തെപ്പററി സൂചിപ്പിക്കുന്ന ഒരൊററ സന്ദർഭത്തിൽ മാത്രമാണ് കാഥികൻ നേരിട്ടു വന്ന് നമ്മോടെന്തെങ്കിലും പറയുന്നതു്: ''അയാൾ അടുത്ത വീട്ടിലേക്കു നടന്നു. അയാളുടെ ഹൃദയത്തിൽ വീണക്കമ്പി മീട്ടിയാലുണ്ടാകുന്ന നാദം പ്രതിധ്വനിച്ചു കൊണ്ടിരുന്നു.'' (പേ 18.) മററിടങ്ങളിലെല്ലാം നായികയും ചെറുപ്പക്കാരനും തമ്മിലുള്ള വാഗ്വാദത്തിന്റെ ഊർജ്ജം ഒന്നുകൊണ്ടു മാത്രമാണ് കഥ മുന്നോട്ടു നീങ്ങുന്നതു്. നളിനിക്കും എന്യൂമറേററർക്കും അനുവദിച്ചിട്ടുള്ള വാക്കുകളുടെ അനുപാതം പരിശോധിച്ചാൽ മറെറാരു സംഗതികൂടി വ്യക്തമാവും. സംഭാഷണത്തിന്റെ കാര്യത്തിൽ മുൻതൂക്കം അവൾക്കാണെങ്കിൽക്കൂടി എന്യൂമറേററർക്ക് കഥയിലുള്ള സ്ഥാനം ഒട്ടും നിസ്സാരമല്ല. ഔദ്യോഗികമായ വിവരം തേടലിൽ നിന്ന് പടിപടിയായി കുസൃതിമുററിയ സ്വകാര്യാന്വേഷണങ്ങളിലേക്കു കടക്കുന്ന അയാളുടെ ചോദ്യങ്ങൾക്ക് പ്രതികരിക്കുന്നതിലൂടെ അവൾ തന്റെ ഉള്ളിലെ മാർദ്ദവം കലർന്ന ഒരു വശം സ്പർശിച്ചറിയുകയാണ്. വേറൊരു രീതിയിൽ പറഞ്ഞാൽ, സംഭാഷണ പ്രധാനമായ ഈ ചെറുകഥയിൽ ഡയലോഗ് ഒന്നുമാത്രമാണ് തന്റെ പ്രധാന കഥാപാത്രത്തിന്റെ മാനസികാവസ്ഥ പരതാനായി കാരൂർ അവലംബിച്ചിട്ടുള്ള ശില്പോപാധി.

നവോത്ഥാന കാലഘട്ടത്തിൽപ്പെട്ട മററു ചില ചെറുകഥാകൃത്തുക്കൾ ഇതേ പ്രമേയത്തെ എങ്ങനെ സമീപിക്കുമായിരുന്നു എന്നാലോചിക്കുന്നതു് കൗതുകകരമായിരിക്കും. പൊറെറക്കാടായിരുന്നുവെങ്കിൽ ഇടതൂർന്ന പശ്ചാത്തല വർണ്ണനകൾകൊണ്ട് തന്റെ കഥാനായികയുടെ വിഷാദസുന്ദരമായ രൂപത്തിനു കൂടുതൽ ആകർഷണീയതയരുളുമായിരുന്നു. പൊററക്കാടിന്റെ കഥയിൽ നളിനി പണിയുന്ന ശില്പങ്ങളുടെ സൗകമാര്യം വായനക്കാരന്റെ ഭാവനയെ വിരുന്നൂട്ടുന്ന ഒരു ഘടകമായിരിക്കും, തീർച്ച. ഉറൂബിന്റെ ഒരു ചെറുകഥയിലെ നായികയായിരുന്നു അവളെന്നു കരുതുക. എങ്കിൽ നളിനിയും എന്യൂമറേററുമായുള്ള നീണ്ട സംഭാഷണത്തിനിടയിൽ, കവിത കലർന്ന കൊച്ചു വാങ്മയ ചിത്രങ്ങളിലൂടെ അവളുടെ അന്തർഗ്ഗതങ്ങൾ നമുക്കു തുറന്നുകിട്ടുമായിരുന്നു. വിവാഹിതയായ നളിനിയുടെ മനസ്സാക്ഷിയും അബോധപ്രേരണകളും തമ്മിലുള്ള വടംവലിയിൽ കയറിപ്പിടിച്ചുകൊണ്ട് കഥയിലെ ഭാവസംഘർഷത്തിന് തീ കൊളുത്തുന്ന സമ്പ്രദായമായിരിക്കാം ഉറൂബ് അവലംബിക്കാനിട. ''മരപ്പാവകളു''ടെ ഇതിവൃത്തം തകഴിയുടെ കൈകളിൽ തുറന്നടിച്ച സാമൂഹ്യവിമർശനത്തിൽ ചെന്നവസാനിക്കുമായിരുന്നു. തന്റെ കഥാനായികയുടെ ജീവിതത്തെ പാവയുടേതിനു തുല്യമാക്കിത്തീർത്ത സമുദായ വ്യവസ്ഥിതിയെ ഉന്നംവച്ചുകൊണ്ടുള്ള ഒരു നീതിതത്വംതന്നെ അവളുടെ

(ശേഷം 45–ാം പേജിൽ)



# മിഷനറി മീഡിയ?

## വാർത്താവിശേഷം

### നഗ്നത മറയ്ക്കണം, പക്ഷേ...

**ന**ഗ്നത മറയ്ക്കണം. പക്ഷെ, ആവശ്യത്തിലധികമായാൽ ആരോഗ്യത്തിന് ഹാനികരം. ഷർട്ടുകൾ ഉപയോഗിക്കുന്നതിനോടുതന്നെ ചിന്മയാനന്ദസ്വാമിക്കെതിർപ്പാണ്. പൊതുജനാരോഗ്യം തകരാറിലാക്കാൻ ഷർട്ട് ഇടയാക്കുമത്രെ. കുടവയറും മററും ഭദ്രമായി ഷർട്ടിനടയിൽ ഒളിച്ചുവയ്ക്കാൻ പററുന്നു. മോശമായ ശരീരഘടന വസ്ത്രംകൊണ്ടു മറയ്ക്കാൻ സൗകര്യമുള്ളപ്പോൾ ആരാണ് വ്യായാമം ചെയ്യും മററും ശരീരം നന്നാക്കുക? റോമാക്കാരുടെ ആരോഗ്യരഹസ്യം അധികം വസ്ത്രം അവർ ഉപയോഗിക്കാതിരുന്നതാണെന്ന് സ്വാമി പറയുന്നു. സ്വാമിജി സ്ഥാപിക്കുന്ന അനാഥാലങ്ങളിലെ കുട്ടികൾക്ക് ഷർട്ട് നിഷിദ്ധമായിരിക്കും. മുണ്ടുമാത്രം നൽകും. ആരോഗ്യകാര്യങ്ങളിൽ ശ്രദ്ധയുണ്ടാകാൻ അതാണത്രെ നല്ലത്. എന്തായാലും സംഗതി കൊള്ളാം. കാശു ലാഭിക്കാം. ആരോഗ്യവും മെച്ചപ്പെടുത്താം. സ്ത്രീകളുടെ ആരോഗ്യത്തിനു ഈ മാതൃക അനുകരണീയമാണെന്ന് സ്വാമി പറഞ്ഞിട്ടില്ല.''

മുകളിൽ കൊടുത്ത വാർത്ത അല്ലെങ്കിൽ 'വാർത്താവിശേഷം' അല്ലെങ്കിൽ കമൻറ് ഏതു പത്രത്തിലായിരിക്കും വന്നിരിക്കുക? മാതൃഭൂമിയിലൊ, മനോരമയിലൊ, കേരളകൗമുദിയിലൊ ആയിരിക്കാനിടയില്ല. കാരണം, ഈ മൂന്നു പത്രങ്ങളായിരുന്നെങ്കിൽ അവർ ടി വാർത്തയിലെ രണ്ട് 'അത്രെ'കളും അവസാനത്തെ വാക്യവും വെട്ടിക്കളയുമായിരുന്നു.

അപ്പോൾ ഈ രണ്ട് 'അത്രെ'കളുടെയും അവസാനത്തെ വാക്യത്തിൽനിന്നും നമുക്ക് പത്രാധിപരെ തിരക്കണം.

ഒന്നാമതായി ഷർട്ടിടുന്നതു പാവനമായ ഒരു കർമ്മമാണെന്നു കരുതുന്നയാളായിരിക്കണം പത്രാധിപർ. അദ്ദേഹം വീട്ടിനകത്തും പുറത്തും ഷർട്ടിടുന്നയാളായിരിക്കണം. കപ്പായത്തെ പരിഷ്കാരത്തിൻെറ ഭാഗമായിക്കരുതുന്ന ആളായിരിക്കണം. മനുഷ്യരെ കുപ്പായമിടുവിക്കുന്ന ഏതെങ്കിലും ഒരു മഹാ പ്രസ്ഥാനത്തിൻെറ ഭാഗമായിരിക്കണം.

കാരണമുണ്ട്. സ്വാമി ചിന്മയാനന്ദൻെറ മേൽപറഞ്ഞ അഭിപ്രായം കേരളംപോലെ മുപ്പതു മുപ്പത്തിരണ്ടു ഡിഗ്രി ചൂടും ഏറെക്കുറെ പൂരിതമായ ഈർപ്പവും രാപകൽ വിയർക്കുന്ന കാലാവസ്ഥയുമുള്ള നാട്ടിൽ ജീവിക്കുന്ന ഏതു മനുഷ്യനും മനസ്സിലാക്കുവാൻ പററുന്നതും അനുകമ്പ തോന്നുന്നതുമാണ്. വെളിയിൽ ഇറങ്ങുമ്പോൾ കുപ്പായമിടുന്നതുപോലും സാർവ്വത്രികമായിട്ടില്ല ഇനിയും കേരളത്തിൽ. അപ്പോൾ ഒരു മലയാളം പത്രത്തിൻെറ പത്രാധിപർക്കു ഈ വാർത്തയിൽ കൗതുകം വരുന്നതിൻെറ കാരണം വേറെ വല്ലതുമാകണം.

അതെന്തായിരിക്കും?

പത്രാധിപർക്കു കുപ്പായം പ്രചരിപ്പിക്കുന്ന വല്ല പ്രസ്ഥാനത്തോടും ബന്ധം കാണണം. ടി സംഘടനയുടെ വേരുകൾ കേരളത്തിനു പുറത്താവാനാണിട.

ഈ ലൈനിൽ ആലോചിച്ചാൽ ഒരു പത്രാധിപരെയും കിട്ടില്ല. മലയാള പത്രങ്ങളുടെ പത്രാധിപന്മാർ എല്ലാം മലയാളികളാണ്. ഒന്നാം നമ്പർ പത്രത്തിൻെറ പത്രാധിപന്മാരുടെ വത്തിക്കാൻപോലും കോട്ടയത്താണ്. ഹിന്ദുക്കളെയും മുസ്ലിങ്ങളെയും ക്രിസ്ത്യാനികളെയും നോക്കിയിട്ടു കാര്യമില്ല.

പിന്നെവിടെപ്പോകണം— അപസർപ്പകചിന്തയിലേക്കു തന്നെ മടങ്ങുക.

കുപ്പായം പ്രചരിപ്പിക്കുന്ന പ്രസ്ഥാനങ്ങൾ വല്ലതും ലോകചരിത്രത്തിലുണ്ടോ?

ഉണ്ട്. ക്രിസ്ത്യൻ മിഷനറിമാർ. (ക്രിസ്ത്യാനികളല്ല. ക്രിസ്ത്യാനികളും ക്രിസ്ത്യൻ മിഷനറിമാരും രണ്ടും രണ്ടാണെന്ന കാര്യം വായനക്കാർ മറക്കരുതു്.

ആഫ്രിക്കയിലെ മിഷനറി പ്രവർത്തനത്തിൻെറ പ്രധാനഘടകങ്ങളിലൊന്നെന്തായിരുന്നു? കാപ്പിരികളെ കുപ്പായമിടുവിക്കുക. സൗത്ത്പസിഫിക്കിലെ ഹാവായി, തഹിതി, സോളമൻ ഐലൻറ്സ് തുടങ്ങിയ എത്രയോ ദ്വീപുകളിൽ ക്രിസ്ത്യൻ മിഷനറിമാർക്കു മതം പ്രചരിപ്പിക്കുന്നപോലെ പ്രധാനമല്ലായിരുന്നില്ലെ നഗ്നത മറപ്പിക്കൽ? അതിൻെറയൊക്കെ ഉച്ചകോടിയെത്തിയതു തെക്കെ അമേരിക്കയിലെ ആമസോൺ കാടുകളിലായിരുന്നു. അതും ഈ നൂററാണ്ടിൽ. അവിടത്തെ കാട്ടുജാതികളായ റെഡ് ഇന്ത്യക്കാക്കു മിഷനറിമാർ സുലഭമായി കുപ്പായങ്ങൾ വിതരണം ചെയ്തു. അവർ ഷർട്ടിട്ട് കാട്ടിലേക്കുപോയി. ആമസോൺ വനങ്ങളിലെ കാലാവസ്ഥ കഠിനമായ വെയിലും ഈർപ്പവും ഇടയ്ക്കിടയ്ക്കു പെയ്യുന്ന മഴയുമാണല്ലോ. ഈ കാട്ടുജാതികൾക്കു മഴനനഞ്ഞാൽ കുപ്പായം ഊരി ഉണക്കിയിട്ടേ വീണ്ടുമിടാവൂ എന്നാരും പ്രത്യേകിച്ച് പറഞ്ഞുകൊടുത്തില്ല. നനഞ്ഞ കുപ്പായമിട്ടു നടന്നു വ്യാപകമായ തോതിൽ ന്യൂമോണിയ ഇവർക്കിടയിൽ പടർന്നു പിടിച്ചു. ചില ചെറിയ ട്രൈബുകൾ പൂർണ്ണമായും ഈ പരിഷ്കാരംകൊണ്ട് ഇല്ലാതായ കഥ 1960കളുടെ ഉത്തരാർദ്ധത്തിലെ സൺഡേ ടൈംസിലൊന്നിൽ ഒരു ഇൻവെസ്റ്റിഗേററീവ് സ്റ്റോറിയായി വന്നിരുന്നു.

അപ്പോൾ മിഷനറി പ്രവർത്തനവുമായി ബന്ധപ്പെട്ടിട്ടുള്ള ഒരു പത്രാധിപക്കേ മലയാളികൾ ഷർട്ടിടാത്തതിൽ ഇത്ര ദണ്ഡമുണ്ടാകാനിടയുള്ളു. സ്വാമി ചിന്മയാനന്ദൻെറ നിരുപദ്രവമായ ഒരു അഭിപ്രായ പ്രകടനത്തെ പരിഹസിക്കാനും പററൂ?

അത്തരത്തിലുള്ള, ഉൽക്കടമായ മിഷനറി പ്രവർത്തനവുമായി ബന്ധപ്പെട്ട, ഒരു പത്രാധിപർ ഏതു മലയാളം ദിനപത്രത്തിനാണുള്ളതു്. മനോരമയല്ല; ദീപികയല്ല; പൗരധ്വനിയല്ല.

പിന്നെവിടെയായിരിക്കും?

ഇതു വന്നതു ജനുവരി 24–ാംതീയതി വ്യാഴാഴ്ചയിലെ ടി പത്രത്തിൻെറ ഫ്രണ്ട് പേജിൽ മുകളിലായിട്ടാണെങ്കിലോ?

മുട്ടുവിൻ തുറക്കപ്പെടും. അന്വേഷിക്കുവിൻ കണ്ടെത്തും!

— എം. കെ. ബി.





'വെള്ളം' എന്ന മലയാളചിത്രം കണ്ടതുവച്ചുകൊണ്ട് എം. പി. നാരായണപിള്ള നടത്തിയ ചില പരാമർശങ്ങളെപ്പററി പ്രശസ്ത സംവിധായകനും നടനുമായ ബാലചന്ദ്രമേനോൻ എഴുതുന്ന തുറന്നകത്തു്

## ബാലചന്ദ്രമേനോൻ

# അടിയങ്ങളോട് പൊറുക്കണമേ!

**മി.** എം. പി. നാരായണപിള്ളയ്ക്ക്,

ആദ്യമേ നമസ്കാരം പറയട്ടെ. വളരെ തിരക്കുപിടിച്ച ദിനചര്യകളുള്ള ഒരാളാണ് ഞാൻ. കൊച്ചു വർത്തമാനങ്ങൾക്കോ അഭ്യാസങ്ങൾക്കോ എനിക്കു സമയമില്ല. താങ്കളീയിടെ 'കലാകൗമുദി'യിൽ അതി വിദഗ്ദ്ധമായി നടത്തിയ ഒരഭ്യാസം ഞാൻ വായിച്ചു. പുച്ഛരസത്തിൽ കുതിർന്ന ഒരു പരാമർശം, മലയാള സിനിമയെപ്പററി. സിനിമാക്കാരെ പ്രയോജനപ്പെടുത്തി ഉല്പന്നങ്ങൾ വിററഴിക്കുന്ന ബിസിനസ്സുകാരെ എനിക്കു മനസ്സിലാക്കാം. അവർക്കു ക്രിയാത്മകമായ ഒരുദ്ദേശ്യമുണ്ട്. പക്ഷേ, താങ്കൾ ഇവിടെ കാണിച്ച ചെപ്പടിവിദ്യ മനസ്സിലാക്കാൻ വയ്യ. കേരളത്തിൽ നൂറിൽപ്പരം ദിവസങ്ങൾ ഓടിയ എൻെറ നല്ല സിനിമകളിലൊന്നെന്നു ജനങ്ങൾ വിധി എഴുതിയ 'കാര്യം നിസ്സാരം' താങ്കൾ അടുത്തകാലത്തെങ്കിലും കണ്ടതു നന്നായി. പ്രേംനസീറിൻേറയും ലക്ഷ്മിയുടേയും അഭിനയത്തെ സംബന്ധിച്ചാണെങ്കിലും ശരി, സംഭാഷണത്തെ സംബന്ധിച്ചാണെങ്കിലുംശരി, ഒരിക്കലും മോശമല്ലാത്ത ഒരു ചിത്രമാണതെന്നു എനിക്കുതന്നെ അറിയാം. താങ്കൾക്കതു ബോറടിച്ചെന്നും, സിനിമ തീരുന്നതുവരെ എന്തു സംഭവിച്ചെന്നറിഞ്ഞില്ലെന്നും എഴുതിക്കണ്ടു. കാര്യകാരണസഹിതം പടത്തിൻെറ ബോറടി എന്താണെന്നു വ്യക്തമാക്കാതെ, കേരളത്തിലെ ജനങ്ങൾ നല്ലതാണെന്നു വിധി എഴുതിയ ഒരു ചിത്രത്തെ, കണ്ണടച്ചു പരസ്യമായി അധിക്ഷേപിക്കുന്ന ചെപ്പടിവിദ്യ ആണുങ്ങൾക്കു പററിയതാണോ? ചിത്രത്തിലെ എന്നെ കണ്ടിട്ടു ഇവൻ വെറുമൊരു 'കോമാളിയാണ്'' എന്നു നിങ്ങൾക്കു തോന്നിയെങ്കിൽ സംവിധായകൻ എന്നുള്ള നിലയിൽ ഞാൻ വിജയിച്ചു. എൻെറ വേഷവും അതു തന്നെയായിരുന്നല്ലോ. പിന്നെ നിങ്ങൾ 'ഹീറോ' എന്ന വാക്കുകൊണ്ടും 'കോമാളി' എന്ന വാക്കുകൊണ്ടും ഉദ്ദേശിക്കുന്നതെന്താണ് എന്നറിയില്ല.

''വെള്ളം'' എന്ന സിനിമ താങ്കൾക്കിഷ്ടപ്പെട്ടു എന്നു കേരളത്തിൽ എല്ലാരും അറിഞ്ഞു (ഇന്ത്യമൊത്തവും അറിഞ്ഞുകാണണം). പക്ഷേ അക്കാര്യം നാട്ടുകാരെ അറിയിക്കുന്നതിനു എന്തിനാണ് ഞങ്ങളെപ്പോലുള്ള പാവങ്ങളുടെ പിടലിക്കു കേറുന്നതു്? കഴിഞ്ഞ 'പത്തുവർഷക്കാലത്തിനുള്ളിൽ' എന്ന ആ ലേഖനത്തിലെ പ്രയോഗമൊക്കെ കലക്കിയിരിക്കുന്നു. മധുസാറിനെപ്പോലൊരു കലാകാരനു 80 മാർക്കുകൊടുത്തതും നന്നായി. (ഇതും കൊള്ളാം മി. പിള്ളെ, ഈ വാദ്ധ്യാരുവേഷം കെട്ടൽ. അറിയാതെ ബഹുമാനിച്ചു പോകും). പക്ഷെ 80 മാക്കുകൊടുക്കുന്നതിനിടയ്ക്കു സുനിൽ ദത്തിൻേറയും, അമിതാഭ് ബച്ചൻേറയും, എൻ. ററി. രാമറാവുവിൻേറയും, എം. ജി. ആറിൻേറയുമൊക്കെ പിടലിക്കു കേറുന്നതു് എന്തിന്?

മിസ്റ്റർ പിള്ളെ 'കാര്യം നിസ്സാര'വും (ഇനിയെങ്കിലും പേരു് മറന്നുപോകരുതെ – ഈ പേരിൽ വേറെ ചിത്രമില്ല.) മാമാട്ടിക്കുട്ടിയമ്മയും കേരളത്തിൽ നന്നായി ഓടിയ പടങ്ങളാണ്. പാലാട്ട് അച്ചാറു് കേരളത്തിൽ നന്നായി ചെലവാകുന്ന അച്ചാറാണ്. എം. ജി. ആറും അമിതാഭ്ബച്ചനുമൊക്കെ ജനങ്ങൾക്കു ആവശ്യമുള്ളവരാണ്. മാക്സിം ഗോർക്കിയെവരെ ഒരു ശരാശരി എഴുത്തുകാരനാക്കിയ അങ്ങ് ആരാണു, മഹനുഭാവ?

പുച്ഛമെന്നു പറയുന്നതു് വാർദ്ധക്യത്തിൽ വരുന്ന ഒരു രോഗമാണ്. (താങ്കളുടെ പ്രായമെനിക്കറിഞ്ഞുകൂടാ. പക്ഷേ, എഴുത്തിൻെറ ശൈലിയിൽനിന്നു് ഒരു 'പകു'മതിയാണെന്നു തോന്നുന്നു) സർവ്വതിനേയും പുച്ഛിക്കുന്ന താങ്കളെപ്പോലുള്ളവരാണ് എന്തിനേയും വിഷലിപ്തമാക്കുന്നതു് എന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ. ഈ കൂട്ടർ സാധാരണ ചെയ്യുന്നതു് രാവിലെ എഴുന്നേററു് കണ്ണാടിയുടെ മുമ്പിൽ വന്നുനിന്നു് സ്വന്തം പ്രതിരൂപത്തെ കാർക്കിച്ചു തുപ്പുക എന്നതാണ്.

ഞങ്ങളുടെ സിനിമ കാണാൻ ഇടിച്ചുകേറുന്ന വർഗ്ഗം ഏതു 'ബ്രീഡ്'' ആണെന്നു് താങ്കൾക്കറിയില്ലെന്നെഴുതിക്കണ്ടു. (ബ്രീഡ് ഒരു പുതിയ വാക്കു പഠിച്ചു–നന്ദി.) അതൊരു വല്യ അറിവില്ലായ്മ തന്നെയാണ്. അതു് മനസ്സിലാക്കാൻ ബുദ്ധിമുട്ടാണ്. കാര്യമെന്തായാലും ശരി, മരിച്ചുപോയ നർഗ്ഗീസിനെപ്പററി വായിൽത്തോന്നിയതു് താങ്കൾ എഴുതിയപ്പോൾ സഹിച്ചിരുന്നുവായിച്ച ജനമില്ലെ—അതെ ബ്രീഡ് തന്നെ.

അടുത്ത പത്തുവർഷത്തേക്കു് ഞാൻ താങ്കളോടു സംസാരിക്കുവാൻ ആഗ്രഹിക്കുന്നില്ല—ഇത്തിരി പണിയുണ്ട്. പിന്നെ ഈ ജാട എന്നു പറയുന്നതു് ഞങ്ങൾ സിനിമാക്കാർക്കു് നല്ലപോലെ അറിയാം. കാരണം, ഞങ്ങൾ ഈ ജാടയുടെ പുറത്താ ജീവിക്കുന്നതു്. ആ ഞങ്ങളുടടുത്തു് വേണോ ഈ ജാട?

നാഴിക്കകത്തു് നാഴികേറുമോ മി. പിള്ളേ? നന്മകൾ നേർന്നുകൊണ്ടു തല്ക്കാലം നിറുത്തുന്നു.

ബാലകൃഷ്ണൻ കെ.

# ഉണ്ണിക്കിനാവുകളുടെ തേരിൽ

എല്ലാവരും, ചേ...പാലും, വരച്ചുതുടങ്ങി. അയ്യോ ഞാനെന്തു വരയ്ക്കുക!



കുഞ്ഞിക്കൈകളിൽ കൊച്ചു കൊച്ചു ബ്രഷുകളും മനസ്സിൽ നിറയെ മോഹങ്ങളുമായി അവർ ഒരിക്കൽക്കൂടി ഓടിയെത്തി. കൂട്ടം ചേർന്നു. ഉണ്ണിക്കിനാവുകളുടെ ജാലകങ്ങൾ തുറന്നു. വട്ടമിട്ടിരുന്നു് വരച്ചു. ആൻറണി മാസ്റ്ററുടെ സ്മരണയ്ക്കുമുന്നിൽ അറിയാതെ ആദരാഞ്ജലികളർപ്പിക്കാൻ. കുട്ടികൾക്കും കുട്ടികളുടെ ചിത്രങ്ങൾക്കും വേണ്ടി എല്ലാം അർപ്പിച്ച യശശ്ശരീരനായ ചിത്രകാരൻ കെ. പി. ആൻറണി മാസ്ററർ. യൂണിവേഴ്സൽ ആർട്സ് സ്ഥാപിക്കുകയും, ഇരുപത്തിയേഴുവർഷങ്ങൾക്കുമുമ്പ് ഈ ബാലചിത്രരചനാമേളയ്ക്കു് തുടക്കം കുറിക്കുകയുംചെയ്ത മഹാൻ. സ്വാഭാവികമായും കാലപ്പഴക്കം കൊണ്ടു് വെറുമൊരു വഴിപാടായി തണുത്തുപോകാവുന്ന സംരംഭം. ശങ്കറിൻെറ ലോകപ്രസിദ്ധമായ ചിത്രരചനാമത്സരം പോലും പിന്നീട് മുടങ്ങുകയും തപാലിലൂള്ള മത്സരമായി പരിണമിക്കുകയും ചെയ്തതു് നാം കണ്ടതല്ലേ. എന്നാൽ താൻ കൊളുത്തിയ തിരി വർഷങ്ങൾക്കുശേഷവും പൂർവ്വാധികം ശോഭയോടെ പടർന്നു് ഇന്ദ്രജാലം സൃഷ്ടിക്കുന്നതു കണ്ടു് ആൻറണി മാസ്ററുടെ ആത്മാവ് ആനന്ദം കൊള്ളുന്നുണ്ടായിരിക്കണം. അതാണു് ഓരോ വർഷാരംഭത്തിലും മാനാഞ്ചിറ മൈതാനിയിൽ കെട്ടിയൊരുക്കിയ പന്തലിൽ അരങ്ങേറുന്ന ചിത്രരചനാ മത്സരം. ഇന്നു് സംഘാടകരായ യൂണിവേഴ്സൽ ആർട്സിനെ കവിഞ്ഞു്, കോഴിക്കോട്ടെ കലാപ്രേമികൾ ഏറെറടുത്തു നടത്തുന്ന ഒരു മഹാപ്രസ്ഥാനമായി അതു് വളർന്നിരിക്കുന്നു. ഇത്തവണ (27-ാമതു്) ആയിരത്തൊന്നു് സമ്മാനങ്ങളും മാതൃഭൂമി-മനോരമ സ്വർണ്ണമെഡലുകളുമാണ് ജേതാക്കൾക്കായി ഒരുക്കപ്പെട്ടിട്ടുള്ളതു്. കൂടുതൽ പോയിൻറ് നേടുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കുള്ള ഷീൽഡുകളും ട്രോഫികളും വേറെ. എന്നിട്ടും കാലത്തെ അതിജീവിച്ച ഈ സംരംഭത്തിനു് നമ്മുടെ വിദ്യാഭ്യാസവകുപ്പ് നൽകുന്നതു് അയ്യായിരം രൂപയാണു്. അതു പന്തൽ കെട്ടാൻപോലും തികയില്ലെന്നതു് സത്യം മാത്രം.

പതിനായിരത്തോളം കുട്ടികൾ ഒരു പന്തലിൽ കൂടിയിരുന്നു് ചിത്രം വരയ്ക്കുക. അതൊരദ്ഭുതം തന്നെയല്ലേ? ഫലിതമല്ല; മത്സരം നടക്കവേ തോളിൽ മൂവി ക്യാമറയുമായി എവിടുന്നോ അവതരിച്ച ഒരു ജർമ്മൻ സായ്പ് അന്തംവിടുന്നതുകണ്ടു: ''മൈ ഗോഡ്. സോ മെനി കിഡ്സ് ആൻഡ് ഓൾ ആർ പെയ്ൻറിങ്. വണ്ടർ. നെവർ സീൻ എനിവേർ:''

കാസർക്കോട്ടുനിന്നു് തിരുവനന്തപുരം വരെയുള്ള സ്ഥലങ്ങളിൽനിന്നു് മിടുക്കന്മാരും മിടുക്കികളും എത്തിയിരുന്നു. കോഴിക്കോട്ടെ പല ലോഡ്ജുകളിലും തലേന്നുതന്നെ ദൂരസ്ഥലത്തു് നിന്നെത്തിയ രക്ഷിതാക്കളുടേയും കുട്ടികളുടേയും തിരക്കായിരുന്നു. ഞായറാഴ്ച (ഫെബ്രുവരി പത്തു്) നേരംവെളുത്തപ്പോഴേക്കും അവർ മാനാഞ്ചിറമൈതാനിയിൽ ചുററിയടിച്ചു തുടങ്ങിയിരുന്നു. അഞ്ചു് ബാച്ചുകളായി നടത്തപ്പെട്ട മത്സരത്തിലെ ആദ്യ ബാച്ച് നിശ്ചിത സമയമായ ഒമ്പതു മണിക്കുമുമ്പുതന്നെ പന്തലിൽ തിങ്ങിനിറഞ്ഞിരുന്നു. മററുള്ളവർ രക്ഷിതാക്കളുടെ തണലിൽ പൊരിവെയിലത്തു് പല ക്യൂവായിനിന്നു. ചിത്രം വരയ്ക്കാനുള്ള ചാൻസിനുവേണ്ടി ക്യൂ! എത്ര നാളായി വരച്ചു് പരിശീലിച്ചു് കാത്തിരുന്നതാണു് ഈ ദിവസത്തിനുവേണ്ടി. അവരുടെ ഉത്സവ ദിവസം. അവർക്കുമാത്രം അവകാശപ്പെട്ട ദിവസം. അവരുടെ ദിവസം. ഇത്തിരി വെയിലുകൊണ്ടാലും തരക്കേടില്ല! ചിത്രം വരച്ചുകൊടുത്തിട്ടേ പോകൂ.

പായങ്ങളും കടലാസും (മധുരപലഹാരവും) പന്തലിൽ വിതരണം ചെയ്യുമെന്നു് പരസ്യപ്പെടുത്തിയിരുന്നു. പല കുഞ്ഞോമനകളും ചായപ്പെട്ടികളുമായാണു് വന്നതു്. സ്വന്തം ചായം കൊണ്ടു വരച്ചാലേ അവർക്കു് തൃപ്തിയാകൂ. പ്ലാസ്റ്റിക് കപ്പികളിൽ ചായം കലർത്താനുള്ള വെള്ളം കൊണ്ടുവന്നവരും കുറവല്ല. അവർ പന്തലിനകത്തിരുന്നു് സ്വന്തം ഭാവനയുടെ ചാരുതകൾ കടലാസ്സിലേക്കു പകർന്നപ്പോൾ, രക്ഷിതാക്കൾ പന്തലിനു ചുററും കൂടിനിന്നു് ആ രംഗം കൺകുളിർക്കെ കണ്ടു.

## ചിത്രങ്ങൾ

മണ്ണു വാരി തുള്ളിച്ചാടി നടക്കുന്ന വെറും കുട്ടികളല്ല നമ്മുടെ കുട്ടികളെന്നു് അവർ വരച്ച ചിത്രങ്ങൾ കാണിക്കുന്നു. നമ്മെപ്പോലെ അവരും 'സീരിയസ്' തന്നെ. കാറും ബസ്സും വരച്ചു നടന്ന പഴയ കുട്ടികളല്ല അവർ. പ്രശംസനീയമായ വർണ്ണബോധവും പ്രതല സംവിധാന പാടവവും നാലും അഞ്ചും വയസ്സുകാരുടെ ചിത്രങ്ങളിൽപ്പോലും ദൃശ്യമായി. നല്ലൊരു ശതമാനം പേർ പ്രകൃതിദൃശ്യങ്ങളിലാണ് ഹരംകൊണ്ടതു്. പലരും പെൻസിൽരേഖകളുടെ ചുവടുപിടിച്ച് ചായം നിറയ്ക്കുകയാണു്ചെയ്തതു്. ചിത്രമെന്തെന്നറിയാത്ത വളരെച്ചെറിയ കുഞ്ഞുങ്ങളാണ് നേരിട്ട് ചായംകൊണ്ടു് കളിച്ചതും ആ കളിയിലൂടെ മനസ്സിൻെറ ഉൾത്താഴ്വരകളിലുറങ്ങിക്കിടക്കുന്ന രൂപസങ്കല്പങ്ങൾക്ക് കടലാസിൽ മിഴിവേകിയതും. അവരുടെ മുട്ടായിപോലുള്ള പരൽമീനുകളും, തൊട്ടടുത്തു് ഇമ്മിണി ആകാശത്തിൽ കുട്ടിക്കരണം മറിയുന്ന പൂച്ചക്കുട്ടികളും പാവകളും കാണേണ്ടതു തന്നെ.

സമകാലിക സംഭവങ്ങളോടും സാമൂഹിക യാഥാർത്ഥ്യങ്ങളോടും ഈ പിഞ്ചു മനസ്സുകൾ ശക്തമായി പ്രതികരിക്കുന്നു. കൊക്കിലൊതുങ്ങാത്ത ആശയങ്ങളും ഇതിവൃത്തങ്ങളും ചായത്തിൽ പൊതിയാൻ ശ്രമിച്ച പലരും സാങ്കേതിക മേന്മയും ദൃശ്യചാരുതയും കളഞ്ഞു കുളിക്കുകയാണ് ചെയ്തതു്. ഏററവും പുതിയ സംഭവങ്ങൾ പകർത്തിയാൽ സമ്മാനം നേടാമെന്ന ധാരണ കൊണ്ടോ എന്നറിയില്ല, പല കുട്ടികളും തലേന്നത്തെ പത്രത്തിലെ ചൂടുള്ളവാർത്തകൾക്കുപോലും ദൃശ്യരൂപം നല്കാൻ തിടുക്കം കാട്ടി. പ്രസിഡൻറ് സെയിൽസിംഗിൻെറ സാന്നിദ്ധ്യത്തിൽ നടന്ന കിരംപാറ സമൂഹ വിവാഹമാണ് അതിലൊന്ന്. ഭോപ്പാൽ വാതക ദുരന്തവും കുറേപ്പേരെ പിടിച്ചുകലുക്കിയിട്ടുണ്ട്. ഇന്ദിരാ ഗാന്ധിയുടെ വധമാണ് ഈ പിഞ്ചുകുഞ്ഞുങ്ങളെ ഏററവും മുറിവേല്പിച്ച ദുരന്തമെന്നു് തോന്നി. ഇന്ദിരാവധത്തെ പല കോണുകളിൽനിന്നു് അവർ പകർത്തി. സ്വന്തം വീട്ടുവളപ്പിൽ അവർ വെടിയേററു് വീഴുന്നതു്, വിലാപയാത്ര, ശവസംസ്കാരം അങ്ങനെ എത്രയെത്ര മുഖങ്ങൾ. 'എൻെറ പ്രിയദർശിനി മരിച്ചു.', 'എൻെറ അമ്മയെ കൊലചെയ്തു' തുടങ്ങി ഉള്ളിൽത്തട്ടുന്ന ചിത്രനാമങ്ങളും. പലരും എൺപത്തിനാലിലെ ''നേട്ട''മായി ഇന്ദിരാവധവും, ഭോപ്പാൽ ദുരന്തവും മററും ഒരേ ചിത്രത്തിലെ പല ഫ്രെയിമുകളിലായി പകർത്തിവച്ചതു് ആ മനസ്സുകളിലുറങ്ങുന്ന അശാന്തിയുടെ മൂർച്ഛ കാണിക്കുന്നു. ഇന്ത്യയെ ഒററിക്കൊടുത്ത കശ്മലരായി കുമാർ നാരായണനേയും, ശങ്കരനേയും, ബോറിയേയും മററും കറുത്ത കഴുകന്മാരുടെ രൂപത്തിൽ ഇന്ത്യാ ഭൂപടത്തിനുചുററും പറന്നു നടക്കുന്നതായി ചിലർ ചിത്രീകരിച്ചു. വന നശീകരണത്തിനെതിരെ ശബ്ദമുയർത്തിയവരും അണ്വായുധ ഭീകരതയ്ക്കെതിരെ ബ്രഷ് പിടിച്ചവരുമുണ്ടു്. ഒരു വശത്തു് പട്ടികളുമായി എച്ചിലിലയ്ക്കു കടിപിടി കൂടുന്ന നഗ്നമനുഷ്യക്കോലങ്ങൾ, മറുവശത്തു് മോടിയിൽ വസ്ത്രധാരണം ചെയ്തു് തീൻമേശയിൽ വിശിഷ്ട ഭോജനം നടത്തുന്ന മാന്യന്മാർ. ചിത്രത്തിൻെറ പേരു് ''ഇന്നും നടക്കുന്നതു്'' ഒരു മിടുക്കൻ വ്യവസ്ഥിതിയെ ചോദ്യം ചെയ്യുന്നതു് അങ്ങനെയാണ്. വള്ളംകളിയും, തിരുവാതിരക്കളിയും, കഥകളിയും, തൃശ്ശൂർപൂരവും, തെയ്യവും, കോലം തുള്ളലും, കലണ്ടർ ദൈവങ്ങളും പതിവുപോലെ ഉണ്ടായിരുന്നു.

* * *

പലരും ചോദിക്കാറുണ്ടു്.

ചിത്രകലയെയും ചിത്രകാരന്മാരെയും തങ്ങളുടെ അഭിമാനമായി അംഗീകരിക്കാത്ത ഒരു സമൂഹത്തിൽ ഇത്തരം ചിത്രരചനാമത്സരങ്ങൾ ഒരു പാഴ്ചെലവല്ലേ? ചിത്രകാരന്മാരുടെ ഒരു സമൂഹത്തെ സൃഷ്ടിക്കാമെന്നാണോ വ്യാമോഹം? ഈ വരയ്ക്കുന്നവരെല്ലാം ചിത്രകാരന്മാരാകുമെന്നതിനെന്താണുറപ്പ്?

ഈ ചോദ്യങ്ങൾക്ക് മറുപടിയെന്നോണം ഉദ്ഘാടനച്ചടങ്ങിൽ പങ്കെടുക്കാനെത്തിയ ലളിതകലാ അക്കാദമി ചെയർമാൻ സി. കെ. രാ പറഞ്ഞു:

ഈ വരയ്ക്കുന്ന കുട്ടികളെല്ലാം നാളെ ചിത്രകാരന്മാരായി മാറിക്കൊള്ളണമെന്നില്ല. ഇവരിൽ ഒന്നോ രണ്ടോ പേരെങ്കിലും ജീവിതത്തിൻെറ മററ് പ്രലോഭനങ്ങളെ അതിജീവിച്ച് ചിത്രകാരന്മാരായി അറിയപ്പെട്ടാൽത്തന്നെ ധാരാളമായി. ഇവർ നാളെ എൻജിനീയറായിമാറാം. ഡോക്ടറായി മാറാം. വിധിവൈപരീത്യത്താൽ തൂപ്പുകാരനായി മാറാം. എന്നാൽ ഈ വർണ്ണങ്ങളുടെ സൗരഭ്യം ഇവരുടെ ജീവിതത്തിൽ തിളങ്ങിനില്ക്കും. അവർ ചെയ്യുന്ന ഓരോ പ്രവൃത്തിയിലും തനതായ ഒരു സൗന്ദര്യബോധം നിഴലിച്ചുകാണും.

ബ്രഷേ, നീയൊന്നു് നേരേ നില്ല്

പൊരിവെയിലത്തെ ക്യൂ. അടുത്ത ബാച്ചിൽ കയറിപ്പററാനുള്ള കാത്തുനില്പ്



സി. രാധാകൃഷ്ണൻ

# സ്പന്ദമാപിനികളേ നന്ദി!



## അദ്ധ്യായം രണ്ട്

## ദൂരങ്ങളെ ഭയപ്പെടുന്ന ബന്ധങ്ങൾ

എവിടെയോ എന്തോ പിശകുണ്ടെന്നു തീർച്ചയായി. ഒരു പൊട്ടിത്തെറിയുടെ ഫലമായുണ്ടാവുന്ന ചെറിയ അല നീളമുള്ള സ്പന്ദങ്ങളല്ല വന്നുകൊണ്ടിരിക്കുന്നതു്. ആണെങ്കിൽ അലമുറപോലുള്ള ഒച്ചയല്ല കിളികളുടെ ചിലയ്ക്കൽപോലുള്ള ശബ്ദങ്ങളാണു് വേണ്ടതു്. വിഷ്വൽ ഡിസ്പ്ലെ ചുവപ്പിലെത്തണമെങ്കിൽ വലിയ ഭൂകമ്പത്തിൻെറ സ്പന്ദങ്ങൾ വേണം.

രാവിലെ ചാർട്ടുകളെടുത്തു് കഴുകിനോക്കിയാലേ കൃത്യമായി എവിടെയാണെന്നറിയൂ. പത്രം നോക്കിയാലും മതി എന്ന ജാള്യതയുടെ ചിരിയോടെ അപ്പു കസേരയിൽ വീണ്ടും ഇരുന്നു. പത്രം നോക്കിയാൽ കെടുതിയിൽ മരണമെത്ര എന്നുകൂടി അറിയാം. ചാർട്ടിൽ അതു് കാണുകയില്ല.

ധീരേൻ ചക്രവർത്തിയുടെ ഭാഷയിൽ പറഞ്ഞാൽ ഉഷ്ണം സഹിക്കവയ്യാഞ്ഞു് ഭൂമി അതിൻെറ പുറന്തൊലി എവിടെയോ ഒന്നു് ചുളുക്കിയിരിക്കുന്നു, കുടഞ്ഞിരിക്കുന്നു.

സ്ഥിതി ശാന്തമാകുന്നതുവരെ ഇനി മണിക്കൂറുകളോളം സ്പന്ദങ്ങൾ വന്നുകൊണ്ടിരിക്കും. ചിലപ്പോൾ കൂടുതൽ ശക്തി ഭൂകമ്പത്തിൻെറ മുന്നോടി മാത്രമായിരിക്കമിതു്. വലിയ ചുമയുടെ നാന്ദിയായി പുറപ്പെടുന്ന മുരടനക്കംപോലെ.

എന്നാലും കുറിയ അല നീളമുള്ള പൊട്ടിത്തെറി സ്പന്ദങ്ങൾ വന്നാൽ വേറെ അറിയാം. ചാർട്ടിൽ രണ്ടുംകൂടിച്ചേർന്ന മാതൃക കാണാം. ഇഴ വേർതിരിച്ചെടുക്കണമെന്നേയുള്ളു.

മേശപ്പുറത്തെ ഷെയ്ഡുള്ള വിളക്ക് ഓൺചെയ്തു് സ്ക്രിബ്ളിങ് പാഡും പെൻസിലുമായി അപ്പു പ്രാഥമിക വിശകലനത്തിനു് തയ്യാറായി. സ്പന്ദങ്ങളുടെ ശക്തിയും ദിശയും ഏതാണു് കണക്കാക്കി. സ്പന്ദമാപിനികളിൽ ഓരോന്നിലും വരുന്ന സ്പന്ദശക്തി താരതമ്യപ്പെടുത്തി ദിശയും ശക്തിയും ഉരുത്തിരിക്കുകയാണു വേണ്ടതു്. നിമിഷങ്ങൾ മതി. ഏകദേശ ദൂരംകൂടി കിട്ടിയപ്പോൾ ഫൊർമോസാ പ്രദേശം. ജനവാസമുള്ള പ്രദേശമാണെങ്കിൽ നൂറുകണക്കിനു് ആളുകൾ മരിച്ചിരിക്കും.

കുറഞ്ഞ അല നീളമുള്ള സ്പന്ദങ്ങൾ വരുമ്പോൾ മാത്രം ശബ്ദവും നിറവും താക്കീതായി നൽകാൻ പാകത്തിൽ വാണിങ് സിസ്റ്റത്തിൻെറ സിലക്ടറുകൾ തിരിച്ചുവച്ച് കാലുകൾ മേശപ്പുറത്തു കയററി പുറകോട്ടു ചാഞ്ഞു.

ഈ മഴനിഴൽ പ്രദേശത്തു് സ്ഥലംമാററമായി വന്നതു് ഇന്നലെയാണെന്നു് തോന്നി. ആളൊഴിഞ്ഞ റെയിൽവേസ്റ്റേഷനിൽ ഏഴര വെളുപ്പിനു് വണ്ടിയിറങ്ങി. കുളിരുണ്ടായിരുന്നു എതിരേൽക്കാൻ. അന്നേവരെയുള്ള ഗവേഷണ പ്രഹസനം സമുദ്രനിരപ്പിൽ നിന്നു് ആയിരക്കണക്കിനു് അടി ഉയരെയുള്ള കൊടുങ്കാട്ടിലെ കേന്ദ്രത്തിലായിരുന്നതിനാൽ രോമക്കുപ്പായങ്ങൾ കൈയിലുണ്ടായിരുന്നു. അതു് പുറത്തെടുത്തിരുന്നില്ല. അത്ര തണുപ്പുണ്ടാകുമെന്നു് കരുതിയില്ല.

അന്നു് അസമയത്തു് ആ വണ്ടിയിൽ നിന്നു് വളരെ കുറച്ചുപേരെ ഇറങ്ങിയുള്ളു. അവരുടെ കൂടെ പുറംലോകത്തിലേക്കുള്ള വാതിലന്വേഷിച്ചു നടന്നു.

പഴയ ഗവേഷണ സ്ഥാപനത്തിൽ നിന്നു് മുൻഗാമിയായി പുറന്തള്ളപ്പെട്ട കൂട്ടുകാരൻ ആ അസമയത്തു് സ്റേറഷനിൽ കാത്തിരിപ്പുണ്ടാകുമെന്നും കരുതിയില്ല. ഏതോ കുററാന്വേഷണ കഥയിൽ മുഴുകി, വണ്ടി വന്നതുപോലുമറിയാതെ, സിമൻറു ബെഞ്ചിലിരിക്കുന്ന ചങ്ങാതിയുടെ മുതുകിൽ തട്ടി ഉണർത്തി.

മുഖത്തോടു മുഖം നോക്കി ഇരുവരും നിന്നു.

സന്തോഷംകൊണ്ടു് കൈപിടിച്ചു.

ചിരിച്ചു.

സഞ്ചി സ്യൂട്ട് വാങ്ങി.

പെട്ടി ചുമന്നു് പിന്നാലെ നടന്നു.

ഉറങ്ങിക്കിടക്കുന്ന നഗരത്തിലൂടെ ടാക്സി നീങ്ങി. കുളിരുള്ള വായുവിൽ പൊങ്ങിപ്പറന്ന പൊടി അലിയാതേയും കാററടിച്ച് നീങ്ങാതേയും തങ്ങിനിന്നു.

എവിടേക്കാണു് പോകുന്നതെന്നന്വേഷിച്ചില്ല. എവിടേക്കെങ്കിലുമായിരിക്ക



ണമല്ലൊ. രണ്ടുകൊല്ലത്തെ ശാസ്ത്രഗവേഷണം. ആയുസ്സിന്റെ കണക്കു പുസ്തകത്തിൽ നഷ്ടത്തിന്റെ കള്ളിയിൽ കിടക്കുകയായിരുന്നു. സംവിധാനം എവിടേയും ഒന്നുതന്നെയെന്നറിയാം. പ്രതീക്ഷയ്ക്കു വലിയ വകയില്ല.

പുഴയ്ക്കു മുകളിലെ പാലത്തിന്മേലെത്തിയപ്പോൾ സുഹൃത്തു പറഞ്ഞു: ലോഡ്ജിലൊരു മുറി ശരിയാക്കിയിട്ടുണ്ട്. ഉറക്കമൊഴിച്ച് കാത്തിരിക്കേണ്ടിയിരുന്നില്ല, അപ്പു പറഞ്ഞു, മേൽവിലാസം അറിയാമല്ലൊ. സുഹൃത്ത് ചിരിക്കുകമാത്രം ചെയ്തു.

വണ്ടിയിൽ തീരെ ഉറങ്ങാൻ പററിയില്ല. നടുവിലെ ബെർത്തായിരുന്നു. മുകളിലെ ബെർത്തിൽ ഉറങ്ങേണ്ടിയിരുന്ന മദ്ധ്യവയസ്കൻ കൂടെ കൊണ്ടുവന്ന വലിയ ഇരുമ്പുപെട്ടി ബെർത്തിൽ എങ്ങനെ ഭദ്രമായി വയ്ക്കാമെന്ന് പരീക്ഷിച്ച് വിജയിക്കാതെ നേരം വൈകി. പെട്ടി ഭദ്രമായിവച്ചാൽ ഉറങ്ങാൻ സ്ഥലമില്ല. പെട്ടി താഴെ വച്ചാൽ ഉറക്കം വരുന്നുമില്ല. ബെർത്തിൽ പെട്ടി ചായ്ച്ചും ചെരിച്ചും വച്ചും താഴെയിറക്കിയും വീണ്ടും മുകളിൽ കയററിയും വിഷമിക്കുകയായിരുന്നു. മററുള്ളവർ തിരിഞ്ഞും മറിഞ്ഞും നോക്കി പിറുപിറുത്തുകൊണ്ടിരുന്നു. ശാസ്ത്രവിദ്യാഭ്യാസംപോലെ ഒരു പെട്ടി. ഒതുക്കിവച്ച് സുഖമായി ഒന്ന് ഉറങ്ങാൻപോലും സ്ഥലമില്ല. നഷ്ടപ്പെട്ടാൽ എല്ലാം നഷ്ടപ്പെടുകയുംചെയ്യും.

നാലുനിലകളുള്ള ലോഡ്ജിന്റെ രണ്ടാമത്തെ നിലയിൽ ഒരു മുറിയിലെത്തിപ്പെട്ടു. ലോഡ്ജിന്റെ ഗെയ്ററ് തുറന്ന ഗൺവത്ത് എന്ന പാറാവുകാരൻ സ്വാധീനമില്ലാത്ത കാൽ വലിച്ചുപറിച്ചുവച്ച് പെട്ടി ചുമന്ന് കൂടെയുണ്ടായിരുന്നു. മുള്ളൻപന്നിയുടെ മുള്ളുപോലെ നെററി കടന്ന് തെറിച്ചുനില്ക്കുന്ന മുടിയും ഒട്ടിയ കവിളുകളും കഴുത്തിൽ കറുത്ത ചരടുമുള്ള ഗൺവത്തിന്റെ ചിരി കോട്ടുവായിൽ അലിഞ്ഞുപോയി. അയഞ്ഞുതൂങ്ങുന്ന മുഷിഞ്ഞ പൈജാമ മാത്രം വസ്ത്രം. എല്ലുന്തിയ ദേഹം. നരച്ചിട്ടില്ലാത്തത് പ്രായത്തിന്റെ സൂചനയായെടുക്കാമെങ്കിൽ അമ്പതിനപ്പുറം. ഒരു കാലിന് ബലമില്ലെന്ന് കണ്ടപ്പോൾ പെട്ടി തിരികെ വാങ്ങാൻ ശ്രമിച്ചിട്ട് വിട്ടുകിട്ടിയില്ല. നീട്ടിക്കാട്ടിയ ചില്ലറ വാങ്ങാതെ പിന്നീടെന്നാംഗ്യം കാട്ടി കണ്ണിൽ ഭാവകാംക്ഷതീതമായ ഒരു ചിരിയോടെ ഗൺവത്തു പോയി.

സുഹൃത്ത് യാത്രപറഞ്ഞു: ഉറങ്ങിക്കൊള്ളൂ, കുറച്ചെങ്കിലും. രാവിലെ കാണാം. എന്റെ മുറി ഇരുനൂററിപ്പതിനാറ്.

വാതില്ക്കൽ തിരിഞ്ഞുനിന്നു. പിന്നെ, ആ ഗൺവത്ത് ഒരു പൊട്ടനാണ്. തിന്നാനുള്ളതെന്തെങ്കിലും കൊടുത്താൽ വാങ്ങും. വേറൊന്നും അവനു വേണ്ട.

സ്വപ്നത്തിലൊരു യാത്രപോലെ. പുറത്തെ ലോകം എങ്ങനെയിരിക്കുന്നുവെന്നറിയില്ല. ലോഡ്ജിനു മുന്നിൽ ഒരു പാർക്കാണെന്ന് മനസ്സിലായി. പാർക്കിനുമപ്പുറത്ത് പുഴയാണെന്നു പിന്നീടേ കണ്ടുള്ളു.

ഉടുപ്പു മാററാതെ കട്ടിലിൽ കയറിക്കിടന്ന് കണ്ണടച്ചു. അനന്തമായ സ്പെയ്സിൽ നില്ക്കാതെ കറങ്ങി നിലയ്ക്കാതെ പ്രദക്ഷിണം വയ്ക്കുന്ന ഭൂമി. അതിന്മേൽ എവിടെയോ ഒരിടത്തൊരു മുറി. അതിന്റെ മൂലയിൽ ഒരു പഴയ ഇരുമ്പുകട്ടിലിൽ കിടക്കുന്നു. ഇന്നലെ ഇവിടെ ആരു കിടന്നെന്ന് അറിയില്ല.

പെട്ടിയും സഞ്ചിയും തൂക്കി വീട്ടിൽ നിന്ന് ഒരിക്കൽക്കൂടി ഇറങ്ങുമ്പോൾ അമ്മ ഉപദേശിച്ചു: സൂക്ഷിച്ച് പോകണം. നിനക്ക് എപ്പോഴുമുള്ളതാണ് ഒരു അശ്രദ്ധയും ഓർമ്മത്തെററും. പഠിച്ചു വലുതായി എന്ന് പറഞ്ഞിട്ടൊന്നും ഒരു കാര്യവും ഇല്ല.

നിസ്സാരമട്ടിൽ ചിരിച്ച് പതിവുള്ള വെറും ചോദ്യവും ചോദിച്ചു: കൂടെ വരുന്നോ?

ഭാഗ്യമുണ്ടെങ്കിൽ എന്നെങ്കിലും വരാമെന്നായിരുന്നു മറുപടി.

വേണമെങ്കിൽ പോവാം എന്ന് അച്ഛൻ അമ്മയെ കലശലുകൂട്ടി.

അമ്മ, സങ്കടമടക്കാൻ ഒരു ഉപായം കണ്ടാവണം, ചൊടിച്ചു: ആർക്കു വേണമെങ്കിൽ എന്നാണ്? എന്നേക്കൊണ്ട് അത്രയ്ക്കു മടുത്തുകഴിഞ്ഞു എങ്കിൽ അവനവനു പോവാം.

അവനവൻ എന്നാൽ അച്ഛൻ.

അച്ഛൻ ചിരിച്ചു: നമുക്കും പോണമെടോ ഒരു ദിവസം.

അമ്മയ്ക്കു കൂടുതൽ ദേഷ്യമായി: എങ്ങോട്ടാണാവോ, തെക്കോട്ടോ? അവൻ ഒരു വഴിക്കു പോകാൻ നില്ക്കുന്ന നേരത്ത് എന്നേക്കൊണ്ട് ഒന്നും പറയിക്കേണ്ട. അതാണ് നല്ലത്.

അവൻ പോകുന്നതിൽ ഒരാൾക്കു മാത്രമല്ലെ സങ്കടമുള്ളു എന്ന് അച്ഛൻ കാര്യത്തിലായി. ഗൗരവത്തിലാണ് തുടർന്നത്: ആ സങ്കടം കൊണ്ടുള്ള ദേഷ്യം എന്റെ മുതുകത്തുവച്ചുകെട്ടിയിട്ടെന്താണു ഗുണം?

അമ്മ പിറുപിറുത്തുകൊണ്ടിരുന്നു: ഏതാണ് ഈ സ്ഥലം ആവോ. കേട്ടിട്ടുപോലുമില്ല. കാട്ടുമുക്കായാലും മറേറ സ്ഥലം അടുത്തായിരുന്നു...

ഉറക്കം വരാതെയുള്ള ആ കിടപ്പിൽ ഒരു സാമാന്യനിയമം കണ്ടുകിട്ടി. ബന്ധങ്ങൾ ദൂരങ്ങളെ ഭയപ്പെടുന്നു.

വണ്ടിയിൽത്തന്നെയെന്ന തോന്നലാണുണ്ടായിരുന്നത്. ലോഡ്ജ് ചക്രങ്ങളിൽ താളാത്മകമായി ഉരുളുന്നു. കുലുങ്ങുന്നു. രണ്ടു രാത്രിയും ഒരു പകലും പഴകിയതിന്റെ തുടർച്ച.

തൈരുമുളക് ഉണങ്ങാനിട്ട എരിവുമണം വായുവിൽ നിറഞ്ഞുനിന്നു. അത് ഈ പ്രദേശത്തിന്റെ മണമാണെന്ന് പിന്നീടാണറിഞ്ഞത്. ഉണങ്ങിയാൽ ചോക്കുപൊടിപോലെ ചെറിയ പ്രകോപനം കൊണ്ട് പൊങ്ങിപ്പറക്കുകയും മഴ ചാറിയാൽ കളിമണ്ണുപോലെ ചെളിയാവുകയും ചെയ്യുന്ന കറുത്ത ഭൂമിയുടെ മണം.

ചില്ലുജനാലയ്ക്കപ്പുറം വെളിച്ചം ഇതൾ വിരിഞ്ഞതുകണ്ട് എഴുന്നേററു. ജനാല തുറന്നു. തെരുവുവിളക്കുകൾ കണ്ണടച്ചിട്ടില്ല. ഉറക്കം തൂങ്ങിനില്ക്കുന്നു. മൂടൽമഞ്ഞുണ്ട്. പക്ഷേ, നേരം പുലർന്നിരിക്കുന്നു. പാർക്കിൽ കിളികൾ ചിലയ്ക്കുന്നു.

മുഖം കഴുകി ചായയന്വേഷിച്ച് പുറത്തിറങ്ങി. അന്നത്തെ പ്രഭാതം മനസ്സിൽ മായാതെ കിടക്കുന്നു. തെരുവ് വിജനമായിരുന്നു. രാവിലെ നടക്കാനും ഓടാനും ഇറങ്ങിയ ചുരുക്കം ചിലർ മാത്രം.

ലോഡ്ജിനു വെളിയിൽ സംശയിച്ചു നിന്നു. എങ്ങോട്ടു പോകണം? ഇടതുവശത്ത് കുറച്ചകലെ നാൽക്കൂട്ടക്കവല കണ്ടപ്പോൾ സംശയിച്ചില്ല.

നൂറുവയസ്സെങ്കിലുമായ ഇറാൻകാരൻ നടത്തുന്ന ചായക്കട. പുരികങ്ങളും നരച്ചു പാതികൊഴിഞ്ഞു പോയിരിക്കുന്നു. കടയിൽ വേറെ ആരുമില്ല.

മേശ തുടയ്ക്കുന്ന വയസ്സൻ കാലൊച്ച കേട്ട് മുഖമുയർത്തി അന്വേഷിച്ചു: എന്തു വേണം?

ചായ.

ഉണങ്ങിയ കമ്പളങ്ങൾപോലുള്ള തല തടവിത്തടവി വയസ്സൻ അടുക്കളയിലേക്ക് പോയി.

മേശപ്പുറങ്ങളിൽ തലേന്നാളത്തെ ബിസ്കററുതുണ്ടുകൾ കിടന്നു. ചിറകുകൾ കൂട്ടിത്തിരുമ്മി ഏതാനും ഈച്ചകൾ അവയിൽ പ്രഭാതകൃത്യങ്ങൾ തുടങ്ങിയിട്ടേയുള്ളു.

ചായയുമായി രണ്ടുവാര അകലെ വന്നുനിന്ന വയസ്സൻ പ്രഖ്യാപിച്ചു: ഇതാ എടുത്തുകൊള്ളുക.

ഏററുവാങ്ങി ചായ കുടിച്ചു.

വയസ്സൻ അപ്പോഴും മേശപ്പുറങ്ങൾ തുടയ്ക്കുകയായിരുന്നു.

ഉറുപ്പികനോട്ട് മേശവലിപ്പിലിട്ട് ബാക്കി ചില്ലറയുമെടുത്ത് പൊയ്ക്കൊള്ളാൻ കല്പിച്ചു.

വയസ്സന് കണ്ണുകൾ തീരെ കാണുകയില്ലെന്ന് പിന്നീടാണ് മനസ്സിലായത്.

പുഴയിലെ പാലംവരെ നടന്നു. തിരികെപ്പോരുമ്പോൾ നിരത്തിൽ നിറയെ സൈക്കിളുകളും അവ ചവിട്ടിപ്പോകുന്ന പൈജാമയും ഗാന്ധിത്തൊപ്പിയും ധരിച്ച ആളുകളുമായിരുന്നു. നീട്ടിനീട്ടിയുള്ള വിളികളും ആശംസകളും. ഒരു പുതിയ ദിവസത്തിന്റെ ചിരിയും കളിയും. തകരപ്പാത്രങ്ങളിൽ ഉച്ചഭക്ഷണവുമായി ഫാക്ടറികളിൽ ജോലിക്കു പോകുന്നവർ.

പൂമരങ്ങൾ തണൽവിരിച്ച ഓഫീസിലേക്ക് നടന്നുപോകാനുള്ള ദൂരമേ ഉള്ളൂ. അമ്മയ്ക്കെഴുതിയ കത്ത് നടപ്പാതയിലെ പെട്ടിയിലിട്ടു. എത്തിയാൽ ഉടനെ എല്ലാ വിവരത്തിനും കത്തയയ്ക്കണമെന്ന് നാമം ജപിച്ചാണ് കണ്ണീരോടെ യാത്രയാക്കിയത്.

വലിയ ഗെയ്ററിലൂടെ അകത്തേക്കുള്ള ഒഴുക്കിൽ ചേർന്നു. കൂടെയുള്ള സുഹൃത്ത് പുതിയ സുഹൃത്തുക്കളെ പരിചയപ്പെടുത്തി.

പൂന്തോട്ടത്തിനപ്പുറം വലിയ ഹാൾ, അതിനപ്പുറം ജോലിക്ക് ഹാജരാകാനുള്ള ഓഫീസ്. അതിനകത്തെ മൂലയിൽ അഡ്മിനിസ്ട്രേററീവ് ഓഫീസർ.

വന്ദിച്ച് അകത്തുകടന്നു.

ഇരിക്കാൻ അനുമതി കിട്ടി. കടലാസ് കൊടുത്തു. കഷണ്ടിയും സ്വർണ്ണക്കുടുക്കുള്ള കുപ്പായവുമായി അദ്ദേഹം ഒരു





സ്ലോമോഷൻ സിനിമയിലഭിനയിക്കുകയാണെന്നു തോന്നി. മുകളിലെ പഴഞ്ചൻ മോഡൽ ഫാൻ, കഷണ്ടിയിൽ തിരിഞ്ഞുകൊണ്ടിരുന്നതിന്റെ വേഗത അദ്ദേഹത്തിന്റെ സ്ലോമോഷൻ ചലനങ്ങളുടെ അസ്വാഭാവികത വർദ്ധിപ്പിച്ചു.

കടലാസ്സുകൾ നോക്കുന്നതിനിടയിൽ അദ്ദേഹം തടിച്ച ഫ്രെയിമുള്ള കണ്ണടയ്ക്കു മുകളിലൂടെ ഒളിച്ചും തെളിച്ചും നോക്കി ആളെ വിലയിരുത്തുന്നുണ്ടായിരുന്നു. അദ്ദേഹം തന്റെ വിരൽപോലും അനക്കുന്നതു വളരെ മുൻകരുതലോടെയാണ്. സംസാരിക്കുന്നത് ആരെയോ ഭയന്നെന്നപോലെ വളരെ പതിഞ്ഞ ഒച്ചയിലും.

സ്ലോമോഷനിൽ ബെല്ലടിച്ച് ശിപായിയെ വരുത്തി. സ്ലോമോഷനിൽ പുറപ്പെടുവിച്ച ഉത്തരവിന്റെ ഫലമായി ഗോപി വന്നു പരിചയപ്പെട്ടു.

ഡയറക്ടറെ മുഖം കാണിക്കുകയാണ്





പിന്നെ വേണ്ടത്. കഴിഞ്ഞ ജന്മത്തിലെ കാര്യങ്ങൾ ആവർത്തിക്കുന്നു. കാര്യക്ഷമതയ്ക്ക് പേരുകേട്ട ആളാണ് ഡയറക്ടർ രമാഭായ്. മിസ്സാണ്. വലിയ അൾസേഷ്യൻ പട്ടികളെ വളർത്തി ക്വാർട്ടേഴ്സിൽ തനിച്ചു താമസിക്കുന്നു. മദ്ധ്യവയസ്സു കഴിഞ്ഞു. വിവാഹം കഴിക്കാത്തതെന്തെന്ന് ആർക്കും അറിഞ്ഞുകൂട.

പെൺപുലി എന്ന് അറിയപ്പെടുന്നു.

ഇത്രയും കാര്യങ്ങൾ മനസ്സിലാക്കിയിരുന്നു. ഓഫീസിൽ എല്ലാവർക്കും അവരെ അളവററ ഭയമായിരുന്നുവെന്ന് പിന്നീടാണറിഞ്ഞത്. അവരുടെ മുറിയിൽ ച്ചെന്നാൽ ആരും ഇരിക്കാറില്ല എന്നും അവരുടെ കീഴിൽ ജോലിചെയ്യുന്ന പുരുഷന്മാർക്കുംതന്നെ ആൺകുട്ടികൾ ജനിക്കാറില്ലെന്നും അവർ ഏററവും ഉറക്കെച്ചിരിക്കുന്നത് പരമാവധി ദേഷ്യം വരുമ്പോഴാണെന്നും. മനസ്സിലാക്കാൻ കുറേക്കൂടി സമയം വേണ്ടിവന്നു.

ഭംഗിയിൽ അലങ്കരിച്ച വിശാലമായ മുറി. ഒരു തരിമ്പ് പൊടിയില്ല. അഴുക്കിന്റെ പോററൽപോലും എങ്ങുമില്ല. മേശപ്പുറത്ത് വിരിച്ച പച്ചവിരിയിന്മേൽ അടുക്കും ചിട്ടയുമില്ലാതെ ഒരു കടലാസ്സുമില്ല.

വീതി കുറഞ്ഞ നെററി. ഇരുനിറം. നനുത്ത ചുണ്ടുകളിൽ നേർത്ത ചിരി. കുസൃതി നിഴലിക്കുന്ന കണ്ണുകൾ.

ഇരിക്കാനുള്ള ക്ഷണം കേട്ടില്ലെന്ന് നടിച്ചുനില്ക്കുന്ന ഗോപിയുടെ കൂടെ നില്ക്കവേ ഇരിക്കാൻ വേറെ ക്ഷണം. ഇരുന്നു.

ഗോപി പേർ പറഞ്ഞ് പരിചയപ്പെടുത്തി, അരുതാത്തത് ചെയ്തത് കണ്ടു നില്ക്കുന്നതുപോലും ശിക്ഷാർഹമായേക്കാമെന്ന ഭീതിയോടെയാവാം, ഗോപി വന്ദിച്ച് വിടവാങ്ങി.

ചുണ്ടത്തെ ചിരി മായാതെ നിറുത്തിക്കൊണ്ട് ഡയറക്ടർ ചോദിച്ചു: അപ്പോൾ, ആ കക്ഷി നിങ്ങളാണ് അല്ലെ?

മറുപടി പറഞ്ഞില്ല.

പരിഹാസവും അധികാരവും കുസൃതിത്തവും കൂടിക്കലർന്ന ചിരി. ആ ചിരിയില്ലാതെ ആ മുഖം മുൻപെവിടെയോ കണ്ടതുപോലെ തോന്നി. എവിടെയാണെന്ന് ആലോചിക്കുമ്പോൾ രണ്ടാമത്തെ ചോദ്യംവന്നു: നിങ്ങൾ ചെയ്ത തെററെന്താണെന്ന് നിങ്ങൾക്കറിയാമോ?

വ്യക്തിപരമായ യാതൊരടുപ്പവും ആരോടും ഇല്ലാതിരിക്കാൻ വേണ്ടി കരുതിക്കൂട്ടി മൂർച്ചകൂട്ടിയ സ്വരം. അധികാരത്തിന്റെ കുപ്പായം കൊണ്ടു മൂടി അവതരിപ്പിച്ചിട്ടും, പക്ഷേ, പച്ചപിടിച്ച വയലിലെ ഇളങ്കാററിന്റെ കുളിര് സ്വരത്തിൽ അനുഭവപ്പെട്ടു.

എന്തിനേക്കുറിച്ചാണ് ചോദിക്കുന്നത് എന്ന് വ്യക്തമല്ലാത്തതുകൊണ്ട് രണ്ടാമത്തെ ചോദ്യത്തിനും മറുപടി പറഞ്ഞില്ല.

ഡയറക്ടറുടെ ചുണ്ടത്തെ ചിരി കുറച്ചുകൂടി വിടർന്നു: കണ്ടാൽ നിങ്ങളൊരു കാട്ടുമൃഗമാണെന്ന് തോന്നുന്നേയില്ല. നിങ്ങളേക്കുറിച്ച് കിട്ടിയ മുന്നറിയിപ്പ് അങ്ങനെയല്ലാതാനും. നിങ്ങളുടെ പേഴ്സണൽ ഫയലിൽ ഇത്തരം റിമാർക്കുകൾ വരാൻ അത്രവലിയ തെററുകൾ എന്താണ് നിങ്ങൾ ചെയ്തതെന്നാണ് ചോദിച്ചത്.

ഈ മുഖം മുൻപെവിടെയാണ് കണ്ടതെന്ന ചികഞ്ഞുനോക്കൽ ഉള്ളത്തിൽ നടക്കവേ പറഞ്ഞു: അറിയണമെന്ന ആഗ്രഹം എനിക്കുമുണ്ട്.

തട്ട് കുലുങ്ങുമാറ് ഉച്ചത്തിൽ കേട്ട ചിരിയിൽ നാടകാഭിനയ ശൈലിയാണ്, മനസ്സിൽത്തട്ടിയ തമാശയേക്കാൾ, ഏറെയുണ്ടായത്.

കണ്ണുകൾ പാതി ചിമ്മിപ്പിടിച്ച് മുഖത്ത് ഗൗരവംവരുത്തി തുരുതുരെ ചോദ്യങ്ങളായി പിന്നെ.

നിങ്ങൾ ആളുകളെ കൊല്ലുമോ?

കൊന്നിട്ടില്ല.

അനുസരണം എന്ന വാക്കിന്റെ അർത്ഥമേ അറിയില്ലെ?

അറിയാമെന്ന് കരുതുന്നു.

അച്ചടക്കം എന്നു കേട്ടിട്ടുണ്ടോ?

ഉണ്ട്.

നിങ്ങളുടെ മീശയ്ക്കുപോലും അച്ചടക്കമില്ല. കത്രികയുടെ ഉപയോഗം അറിഞ്ഞുകൂടെ?

പരിമിതമായ അറിവേയുള്ളൂ.

പെട്ടെന്ന് പൊട്ടിയ ചിരി ഡയറക്ടറുടേതുതന്നെ എന്ന് അറിയാൻ ഒരു നിമിഷം വേണ്ടിവന്നു.

അടുത്ത ചോദ്യം. ആ ചിരിയുടെ അനുബന്ധംപോലെയായിരുന്നു: നിങ്ങൾ കവിത എഴുതുമല്ലേ?

ഉവ്വ്, വല്ലപ്പോഴും.

അക്കാദമിയുടെ അവാർഡു കിട്ടിയത് പ്രേമഗാനങ്ങൾക്കാണോ?

അല്ല.

സർക്കാർ സർവ്വീസെന്നാൽ എന്തെന്ന് അറിയാമോ?

രണ്ടുകൊല്ലത്തെ പരിചയമേ ആയുള്ളൂ.

ടെറിലിൻ ഷർട്ടിന്റെ പോക്കററിലെ സിഗരററുപാക്കററ് കണ്ണിൽപ്പെട്ടതു കൊണ്ടാവണം അടുത്ത ചോദ്യമുണ്ടായത്. ഒരു ദിവസം എത്ര സിഗരററ് വലിക്കും?

സിഗരററ് വലിച്ചുകൊണ്ടോ സിഗരററു പാക്കററ് വെളിയിൽക്കാണെ പോക്കററിലിട്ടുകൊണ്ടോ അവരുടെ മുന്നിൽ ആരും ചെല്ലാറില്ലെന്നും അപ്പോൾ ഓർ വില്ലായിരുന്നു.

സത്യം പറഞ്ഞു: കണക്കാക്കിയിട്ടില്ല.

വയസ്സെത്രയായി?

ഇരുപത്തിമൂന്ന്.

കളവുപറയുന്നു, അല്ലെ?

ഇല്ലല്ലൊ.

പേഴ്സണൽ ഫയൽ അനുസരിച്ച്, ഇരുപത്തിരണ്ടേ ആയുള്ളുവല്ലൊ.

സർട്ടിഫിക്കററിൽ ഒരു വയസ്സ് കുറവാണ്.

പുകവലിയുടെ ദൂഷ്യങ്ങളെപ്പററി പറാ

മർശം വരുമെന്ന് വിചാരിച്ചു. ഉണ്ടായിട്ടില്ല.

പേഴ്സണൽ ഫയൽതന്നെയാവണം, കെട്ടിവച്ച ഒരു ഫയൽ മുന്നിലേക്കെടുത്തുവച്ച് ഫ്ളാപ്പുകൾ തുറന്നു. ദീർഘവൃത്താകൃതിയിൽ ചില്ലുകളുള്ള സ്വർണ്ണക്കണ്ണട മൂക്കത്തുവച്ച് ഫയലിൽ കണ്ണുനട്ടു.

മുഖം എവിടെയാണ് കണ്ടിട്ടുള്ളതെന്നു പെട്ടെന്നാണ് മനസ്സിലായത്. സന്ധ്യയ്ക്ക് രാമായണം വായിക്കാൻ കണ്ണടയുമായി ഇരിക്കുന്ന അമ്മയുടെ മുഖം!

കുടിയുണ്ടോ?

ഇല്ല.

ഫയലടച്ച് കണ്ണടയൂരി ഒരു നിമിഷം ചിന്തിച്ച് മേശപ്പുറത്ത് വിരലുകൾകൊണ്ട് താളമിട്ടു. നറുചിരി ചുണ്ടത്ത് വീണ്ടും മൊട്ടിട്ടു. ബെല്ലടിച്ചു ഉടൻ ഓടിയെത്തിയ ശിപായിയോട് ഗോപിഎന്ന രണ്ടക്ഷരം മാത്രം പറഞ്ഞു. ശിപായി പോയപ്പോൾ പറഞ്ഞു: ഇവിടെ ഗവേഷണമൊന്നും ഇല്ല. വെറും ഉപകരണ–വിഭാഗം. തലമുടി വെട്ടാൻ വൈകിയിരിക്കുന്നു. തൽക്കാലം ഭൂകമ്പമാപിനികൾ നോക്കുക. എൻെറ നേരിട്ടുള്ള ചുമതലയിലുള്ളതാണ് എന്ന് ഓർമ്മയിരിക്കട്ടെ.

ഗോപി വന്നു. വന്ദിച്ചു.

ഈയാൾ നിലയറയിൽ പോകട്ടെ.

പുറത്തു പോന്നു.

ഗോപിയാണ് ചോദിച്ചത്: എന്തിന് ഇരിക്കാൻപോയി? സിഗരറ്റ് പാക്കറ്റ് മാറത്തെ പോക്കറ്റിൽ എന്തിന് ഇട്ടു? ചോദിക്കുന്നതിനെല്ലാം മറുപടി പറയേണ്ട വല്ല ആവശ്യവുമുണ്ടോ?

ചെയ്തതെല്ലാം തെറ്റാണെന്നും അതെല്ലാം തെറ്റാണെന്ന് നേരത്തെ പറഞ്ഞുതരാത്ത തെറ്റ് തൻേറതാണെന്നുമുള്ള ധ്വനി ഗോപിയുടെ ഭാവത്തിൽ തെളിഞ്ഞുനിന്നു.

ചുമതലകൾ നിർവ്വചിക്കപ്പെട്ടു: ജോലിക്ക് കൃത്യമായ സമയമില്ല. രാവിലെ ആറിനും ഏഴിനുമിടയിൽ ചാർട്ടുകൾ മാറ്റണം. എട്ടുമണിയോടെ സ്പന്ദവിവരങ്ങൾക്ക് ഡെൽഹിയിലേക്കു കമ്പി അടിക്കണം. സ്പന്ദമാപിനികൾ ദിവസത്തിൽ നാലുതവണയെങ്കിലും പരിശോധിക്കണം. ഞായറാഴ്ച ഒഴിവുവേണമെങ്കിൽ മുൻപേ പറയണം. വേണ്ടെങ്കിൽ വല്ലപ്പോഴും അവധിയെടുക്കുമ്പോൾ ഞായറാഴ്ചകളുടെ എണ്ണവും അനുവദിച്ചു കിട്ടും. ഭൂകമ്പമാപിനികളുടെ സംരക്ഷണച്ചുമതലയും ആ ഉപകരണങ്ങളോടനുബന്ധിച്ചുള്ള കലവറയുടെ ചുമതലയും വഹിക്കണം.

നിലവറയിൽ കൊണ്ടുചെല്ലരുതാത്ത സാധനങ്ങളുടെ പ്രാഥമിക ലിസ്റ്റും കിട്ടി. പ്രധാനപ്പെട്ടതു് മദ്യം! സ്ഫോടകവസ്തുക്കളും തീ പിടിക്കാവുന്നവയുമൊക്കെ അതിനുശേഷമേ വരുന്നുള്ളു.

അന്ന് ആ ആദ്യത്തെ ദിവസം നിലയറയിൽ ഒറ്റപ്പെട്ടപ്പോൾ ജയിലിലെത്തിയ വികാരമായിരുന്നു. പൂപ്പൽ മണമുള്ള വായു. ഇരുട്ട്. മൂകത.

സ്പന്ദമാപിനികളുടെ പ്രവർത്തനരീതി വിവരിക്കുന്ന മാന്വലുകൾ വായിക്കുകയാണ് നിലയറയിൽ ഇരുന്ന് ആദ്യം ചെയ്തത്. കഴിഞ്ഞ നൂറ്റാണ്ടിലെ ഉപകരണങ്ങളാണെന്ന് മനസ്സിലായി.

ചുവന്ന ചില്ലിട്ട ടോർച്ച് തെളിച്ച് ഉപകരണങ്ങൾ കണ്ടു. അവയ്ക്കുമീതെ ചരമാവരണങ്ങൾ വീണ്ടും ഇട്ട് ടോർച്ച് മുറിയുടെ മൂലകളിലേക്ക് അടിച്ചു. എട്ടുകാലിവലകൾ, പൊടി, ചിതൽപ്പുറ്റ്.

തടവറ വൃത്തിയാക്കാൻ തീരുമാനിച്ചു. ഒഴിഞ്ഞ വീഞ്ഞപ്പെട്ടികളിലൊന്നിൽ നിന്ന് ഒരു കറ്റിയായ ചൂൽ കിട്ടി. ഒരു കൈയിൽ ടോർച്ചും മറ്റേകൈയിൽ ചൂലുമായി തൂപ്പുവേല തുടങ്ങി.

പൊങ്ങിപ്പറന്ന പൊടികൊണ്ട് ശ്വാസംകഴിക്കാൻ വയ്യാതായി. തുവാല മടക്കി മൂക്കടക്കിക്കെട്ടി ജോലി തുടർന്നു.

ഈ കുരുക്ഷേത്രത്തിലേക്കാണ് ഡയറക്ടറും പിന്നാലെ ഗോപിയും കടന്നു വന്നത്.

മൂക്കു പൊത്തിപ്പിടിച്ചാണ് ഡയറക്ടർ സംസാരിച്ചത്: കണ്ടാൽ മുഖം മൂടിയണിഞ്ഞ കള്ളൻ, ചെയ്യുന്നതോ ഒരു തൂപ്പുകാരൻെറ ജോലിയും! ഇതു് എന്തൊരു വൈപരീത്യം! നിർത്തൂ. പുറത്തുവരൂ. പറയട്ടെ.

ചൂലുമായിത്തന്നെയാണ് ചെന്നത്.

മൂക്കുവിട്ട് ചോദ്യം: ഇതെന്തു കഥ?

വൃത്തിയായിക്കിടക്കട്ടെ എന്നു വിചാരിച്ചു.

നിങ്ങൾ നിങ്ങളുടെ ജോലിമാത്രം ചെയ്താൽ മതിയെന്ന കല്പന കർശനസ്വരത്തിലായിരുന്നു.

എസ്റ്റാബ്ലിഷ്മെൻറ് ഓഫീസറും തൂപ്പുകാരും ഓടിയെത്തി. ബഹളമയമായ അന്തരീക്ഷത്തിൽ നിലയറ വൃത്തിയാക്കപ്പെട്ടു. പൊടിയുടെ തരിപോലും അതിനകത്ത് അവശേഷിക്കരുതെന്നായിരുന്നു ഡയറക്ടറുടെ ആജ്ഞ.

നിശ്ശബ്ദമെങ്കിലും സുശക്തമായ ഒരു ബന്ധത്തിൻെറ തുടക്കമാണതെന്ന് അന്നു തോന്നിയില്ല.

ഇന്നിപ്പോൾ ഒന്നുകിൽ മരണം അല്ലെങ്കിൽ രഹസ്യ സംഘത്തിൻെറ ലക്ഷ്യപ്രാപ്തി എന്ന് അസന്ദിഗ്ധമായി നില്ക്കുമ്പോൾ മനസ്സ് അല്പമെങ്കിലും ഉഴറുന്നെങ്കിൽ അതു് ഈ ബന്ധത്തോട് നീതി പുലർത്താൻ കഴിയുന്നില്ലേയെന്ന സംശയത്തിൻെറ ഫലമായിട്ടാണ്.

സംശയിച്ചുനില്ക്കാൻ ഭാവമില്ല, സംശയിക്കുന്നതു് വെറുതേയാണ് എന്ന് അറിയാം. എന്നിട്ടും സംശയം.

തീരെ അപ്രതീക്ഷിതമായാണ് ഫോൺ ശബ്ദിച്ചുതുടങ്ങിയത്, നിശ്ശബ്ദതയിൽ മണിയടി ഉരുണ്ടുമുഴങ്ങി. എടുക്കണോ വേണ്ടയോ എന്ന് സംശയിച്ചു നിന്നു. അകത്ത് ഈ അസമയത്ത് ആളുണ്ടെന്ന് ആരറിഞ്ഞു? വല്ല റോങ്ങ് നമ്പറുമാണോ?

(തുടരും)


Statement about ownership and other particulars about Periodical KALA KAUMUDI (Weekly) to be published in the first issue every year after last day of February

FORM IV

(See Rule 8)

| | | | |
|---|---|---|---|
| 1. | Place of Publication | : | Trivandrum |
| 2. | Periodicity of its Publication | : | Weekly |
| 3. | Printer's Name | : | M. S. Sreenivasan |
| | Whether citizen of India? | : | Indian |
| | Address | : | "Archana Sreemulam Road Kumarapuram Trivandrum-11 |
| 4. | Publisher's name | : | M. S. Sreenivasan |
| | Whether citizen of India? | : | Indian |
| | Address | : | "Archana Sreemulam Road Kumarapuram Trivandrum-11 |
| 5. | Editor's Name | : | M. S. Mani |
| | Whether citizen of India? | : | Indian |
| | Address | : | Sreemulam Road Kumarapuram Trivandrum-11 |
| 6. | Name & Address of individuals who own the newspaper/periodical and partners or shareholders holding more than one percent of the total capital | | 1 M. S. Mani<br>2 M. S. Madhusoodanan<br>3 M. S. Sreenivasan<br>4 M. S. Ravi<br>5 The Kerala Kaumudi (P) Ltd. |

I, M. S. Sreenivasan, hereby declare that the particulars given above are true to the best of my knowledge and belief.

Sd/–
(M. S. Sreenivasan)
Signature of Publisher.

Date 1–3–1985



## എം. എം. മേനോൻ

# ഒൺസ് എ വീക്ക്



പുതുതായി നിയമനം ലഭിച്ച ലേഡി ക്ലാർക്ക് വലതുകാൽ വച്ച് കടന്നുവന്നപ്പോൾ ഉറങ്ങിക്കിടന്നിരുന്ന ഓഫീസ് ഞെട്ടിയുണർന്നു.

പെൻഷൻ പററാൻ പതിനെട്ടുദിവസം മാത്രം ബാക്കിയുള്ള സൂപ്രണ്ട് സ്വാമി പോലും തരിച്ചിരുന്നുപോയി.

എന്നാ അളഹാന പൊണ്ണ്! വെളിച്ചം കുറഞ്ഞ സ്വാമിയുടെ കൊച്ചു കണ്ണുകളിൽ ആയിരം വോൾട്ടിൻെറ ബൾബുകൾ കത്തി. പെട്ടെന്നുതന്നെ അവ പൊലിയുകയും ചെയ്തു.

ഇക്കാലമത്രയും ഉണ്ടായിട്ടും പെൻഷൻ പററാൻ നാളുകൾ മാത്രം ബാക്കിയുള്ളപ്പോഴാണല്ലൊ ഇങ്ങനെ ഒരു ശിങ്കിയെ ഈ ഓഫീസിലേക്ക് പോസ്ററുചെയ്യാൻ ഡിപ്പാർട്ടുമെൻറിന് കനിവുണ്ടായതു്. കഷ്ടമേ കഷ്ടം!

വെറും പതിനെട്ടുദിവസം... അതിനിടയിൽ മൂന്നു ഞായറാഴ്ച. ഇനി വേറെ വല്ല അവധിദിവസങ്ങൾ കൂടിയുണ്ടോ?

സ്വാമി ഹോളിഡെ ലിസ്റ്റിനു പരതി.

അല്ലെങ്കിലും ഈ പടച്ചവനു് കണ്ണില്ലെന്നു പറയുന്നതു് നേരാണ്. തീരെ കണ്ണിൽ ചോരയില്ലാത്ത ശിലാഹൃദയൻ. പടച്ചവിട്ടതു് ഒരു കാൽനൂററാണ്ടു താമസിച്ചായിരുന്നെങ്കിലോ?

എങ്കിൽ!...എങ്കിൽ ഇപ്പോൾ മുപ്പതുകളുടെ തുടക്കത്തിൽ...

മേദസ്സു മുററിയ, ആവതില്ലാത്ത ശരീരത്തിനു്, ചെറുപ്പം കൈവന്നതുപോലെ. ഇക്കിളി.

പെട്ടെന്നു് സ്വപ്നത്തിൽനിന്നുണർന്ന് മുന്നിൽ നില്ക്കുന്ന പെൺകൊടിയോടു് സ്വാമി പറഞ്ഞു:

''ഉക്കാരുങ്കോ. പ്ലീസ് സീററ് ഡൗൺ''

അവൾ ഇരുന്നു. സ്വാമിയുടെ മുഖത്തു നോക്കി ഹൃദ്യമായി പുഞ്ചിരിതൂകി. അപ്പോൾ അവളുടെ കവിളിണകളിൽ അഴകുള്ള നുണക്കുഴികൾ വിരിഞ്ഞു. കണ്ണുകളിൽ നക്ഷത്രങ്ങൾ മിന്നി.

മുപ്പതുകളുടെ ആരംഭത്തിലായിരുന്നെങ്കിൽ...സ്വാമിക്ക് പടച്ചവനോടുള്ള കലി തികട്ടിത്തികട്ടി വന്നു. അമ്മ-അപ്പൻമാരെ അയാൾ മനസ്സുകൊണ്ടു പ്രാകി.

വെറും പതിനെട്ടു ദിവസങ്ങൾ. അതിനിടയിൽ ഞായറാഴ്ച മൂന്ന്. മററവധി ദിവസങ്ങളുണ്ടോ എന്നറിയാൻ ഹോളിഡെ ലിസ്റ്റിനു പരതിയിട്ടു് കാണുന്നുമില്ല.

''ലെററസ് ഗോ ആൻഡ് സീ ദി ആഫീസർ. നമക്ക് ആഫീസറെ പോയി കാണാം.'' നിയമന ഉത്തരവു വാങ്ങി നോക്കിയിട്ടു് സ്വാമി പറഞ്ഞു: ''വാ ഡു യു സെ? എന്തു പറയണു?''

''ശരി സർ'' അവൾ എഴുന്നേററു.

അയാൾ മുമ്പിലും അവൾ പിറകിലുമായി ഓഫീസറുടെ മുറിയിലേക്ക്. ഹാഫ് ഡോർ തുറന്നു് അവർ അകത്തു കടന്നു.

''അവർ ന്യൂ ലേഡി ക്ലാർക്ക്, സാർ'' സ്വാമി മലക്കെ ചിരിച്ചു. ''പുതിശായി അപ്പായിൻറ് പണ്ണിയിരുക്ക്''

''ഐ സീ'' സ്വാമി കൊടുത്ത അപ്പോയിൻറുമെൻറ് ഓർഡർ വാങ്ങി ഓഫീസർ നോക്കി. പിന്നീടു് ആളിനേയും.

കൊള്ളാം. ഓഫീസർക്കും ബോധിച്ചു. ഇനിയെങ്കിലും ഈ ഓഫീസിലെ പൊന്നുതടിയന്മാർ മര്യാദയ്ക്ക് ഷേവുചെയ്തും കുളിച്ചും ഓഫീസിൽ വരുമല്ലൊ. ഒരുപക്ഷേ, സമയത്തിനു മുമ്പുതന്നെ.

സ്വാമി കാണാതിരുന്ന ഒരു കാര്യംകൂടി ഓഫീസറുടെ ശ്രദ്ധയിൽപ്പെട്ടു. ഇവൾ സുമംഗലിയാണ്. കഴുത്തിൽ താലി.

''ഐസീ'' പേനയുടെ മൂടു് പല്ലിൽ മുട്ടി ഓഫീസർ അല്പസമയം ചിന്തിച്ചിരുന്നു. എന്നിട്ടു് തുടർന്നു: ''ട്രാൻസ്ഫർ പോയ കൃഷ്ണൻകുട്ടീടെ സീററിലിരിക്കട്ടെ ഈ കുട്ടി.''

''ആഹട്ടും സാർ.''

അവൾ കൃഷ്ണൻകുട്ടിയുടെ സീററിൽ പ്രതിഷ്ഠിക്കപ്പെട്ടു.

അന്ന് ഓഫീസിൽ ഒരു ജോലിയും നടന്നില്ല. ക്ഷേമാന്വേഷകരുടെ തിരക്ക്.

എവിടെയാണ് വീടു്? എന്താവശ്യമുണ്ടെങ്കിലും പറയാൻ മടിക്കരുതു്. നമ്മളെല്ലാം ഒരു കുടുംബത്തിലെ അംഗങ്ങൾ.

ഓഫീസ് സമയത്തിനുമുമ്പ് ചാടിപ്പുറത്തു കടക്കുന്നവർക്കാർക്കും അന്ന് തിരക്കു കണ്ടില്ല. പകലിനു് ദൈർഘ്യം കുറഞ്ഞതുപോലെ.

അടുത്ത പ്രഭാതത്തിനുമുമ്പുള്ള നീണ്ട രാത്രിയെ ശപിച്ച് അവർ മനസ്സില്ലാമനസ്സോടെ പിരിഞ്ഞു.

ഓഫീസർ പ്രതീക്ഷിച്ചതുപോലെ മുഖക്ഷൗരവും കുളിയും കഴിഞ്ഞു് സുന്ദരക്കുട്ടപ്പന്മാരായി പൊന്നുതടിയന്മാർ പിറേറന്നു് പതിവിലും നേരത്തെ ഓഫീസിൽ ഹാജരായി.

കൃത്യസമയത്തു് അവളും എത്തി.

അവൾ വശ്യമായി മന്ദഹസിച്ചു. സഹപ്രവർത്തകർക്ക് പ്രഭാതവന്ദനം പറഞ്ഞു.

''ഇന്ത ഫാംസ് ഫിൽ പണ്ണ്. യു ഫില്ലപ്പ് ദീസ് ഫാംസ്'' ചില കടലാസുകൾ അവൾക്കു നൽകിക്കൊണ്ടു് സൂപ്ര



ണ്ട്സ്വാമി പറഞ്ഞു. ''സർവീസ് ബുക്കിൽ ഇൻസർട്ട് പണ്ണാനാണ്, ടു ബി കൗണ്ടർ 'സൈൻഡ്' ബൈ ദി ഓഫീസർ.''

ഫോറങ്ങൾ വാങ്ങി സശ്രദ്ധം പൂരിപ്പിച്ചതിനുശേഷം അവൾ അവയെല്ലാം സ്വാമിയെ തിരിച്ചേൽപ്പിച്ചു.

ഹാൻഡ്റൈററിങ് ബഹുജോർ. സ്വാമിക്ക് നന്നേ ബോധിച്ചു.

റബ്ബർസ്റ്റാമ്പു കുത്തി ഓഫീസറുടെ ഒപ്പു വാങ്ങാൻ സ്വാമി തന്നെയാണ് ഫോറങ്ങൾ അകത്തേക്കു കൊണ്ടുപോയതു്.

ഫോറത്തിലൂടെ കണ്ണോടിച്ചപ്പോൾ ഓഫീസറുടെ നെററി ചുളിഞ്ഞു. പുരികങ്ങൾ വളഞ്ഞു.

''വാട്ടീസ് ദിസ് സ്വാമി?'' കോപത്തിൻെറ സ്പർശമില്ലായിരുന്നു ഓഫീസറുടെ സ്വരത്തിൽ. എങ്കിലും...

കണ്ണട മുഖത്തു് ഉറപ്പിച്ചുവച്ച് ഓഫീസർ പേന ചൂണ്ടിയ കോളത്തിലേക്ക് സ്വാമി നോക്കി.

ഗ്രഹപ്പിഴ. എന്തേ ഇതു കണ്ണിൽപ്പെടാതെ പോയതു്? സ്വാമി വിയർത്തു. കൈയക്ഷരത്തിൻെറ സൗന്ദര്യത്തിൽ മയങ്ങി കണ്ണുകൾക്ക് ആന്ധ്യം ബാധിച്ചെന്നു പറഞ്ഞാൽ മതിയല്ലൊ.

എങ്കിലും ഉള്ളിൽ ചിരിപൊട്ടി. നന്നെ പണിപ്പെട്ടു് സ്വാമി ആ ചിരി കടിച്ചമർത്തി.

അപ്പോൾ അടുത്ത കല്പന:

''കാൾ ദാററ് ലേഡി.''

പ്യൂൺപോയി അവളെ വിളിച്ചുകൊണ്ടു വന്നു.

അവൾ പ്രഭാതവന്ദനം പറഞ്ഞപ്പോൾ പ്രത്യഭിവാദ്യം ചെയ്യാൻ മിനക്കെടാതെ ഓഫീസർ ചോദിച്ചു:

''യു ഫിൽഡപ്പ് ദിസ് ഫോം?''

''യസ് സർ.''

''വാട്ടീസ് ദിസ്?''

ഫോറം ഇംഗ്ലീഷിലാണ്. പൂരിപ്പിച്ചിരിക്കുന്നതും ഇംഗ്ലീഷിൽത്തന്നെ.

വല്ല തെററും പററിയോ? പൂരിപ്പിച്ച ഫോറം അവൾ കൈയിൽവാങ്ങി.

എല്ലാം ശരിയാണല്ലോ.

പേരു്: വിശാലാക്ഷി. എൻ.

അച്ഛൻെറയോ ഭർത്താവിൻെറയോ പേരു്: നടരാജൻ. എസ്. (ഭർത്താവ്).

വയസ്സ്: ഇരുപത്തിനാല്.

സെക്സ്: വൺസ് എ വീക്ക്.

തെറെറാന്നും കാണാൻ കഴിഞ്ഞില്ല. എന്താണ് കുഴപ്പമെന്ന ചോദ്യഭാവത്തോടെ കണ്ണുകൾ ഉയർത്തി നോക്കിയപ്പോൾ ഓഫീസറുടെ പേന 'സെക്സ്' എന്ന കോളത്തിനു നേരെ നീണ്ടു.

അതാണോ? അവളുടെ മിഴികൾ കൂമ്പി. മുഖം തുടുത്തു. ലജ്ജാവനമ്രമുഖിയായി ക്ഷമാപണസ്വരത്തിൽ അവൾ മൊഴിഞ്ഞു.

''ക്ഷമിക്കണം സർ, മിസ്റററിനു് കുറച്ചകലെയാണ് ജോലി. ആഴ്ചയിൽ ഒരിക്കലെ വരാറുള്ളു.''

''വാട്ട്!''

കാർക്കോടകൻെറ മുഖഭാവമുള്ള ഓഫീസർ സർവ്വ നിയന്ത്രണങ്ങളും വിട്ടു് പൊട്ടിപ്പൊട്ടിച്ചിരിക്കുന്നതു കണ്ടു് വിശാലാക്ഷി എൻ. അന്തംവിട്ടുനിന്നു.



## നെല്ലിക്കൽ മുരളീധരൻ

# ഇനിയുറങ്ങരുത്

*അരക്കില്ലങ്ങൾക്കു തീപ്പിടിക്കുമ്പോൾ
ഉറങ്ങരുതു്;
സ്വപ്നാടകാ, ഉറങ്ങരുതു്
ശിബിരങ്ങൾക്കു കാവൽനില്ക്കുന്നവരേ,
ഉറങ്ങരുതു്
—അശ്വത്ഥാമാവിൻെറ വാളാണീരാത്രി...*

മലയിറങ്ങിപ്പുലിവരുന്നുണ്ടേ;
വേട്ടനായ്ക്കളിറങ്ങിയിട്ടുണ്ടേ
തോട്ടിറമ്പത്തിടവരമ്പത്താററുവക്ക-
ത്തിരുളിൽ വേതാളങ്ങൾ
നാക്കുനീട്ടിച്ചു തലകീഴായ്-
ക്കിടക്കുകയാ,ണുറങ്ങരുതേ
മാടനും മറുതായു-
മെരിതീപ്പന്തവും ചൂണ്ടി
ഇടിമുഴക്കമലർച്ചയോടിരതേടി-
യലയുന്നു
കണ്ണുകെട്ടിക്കടലിലെറിയും
ഭൂതമൊന്നുണ്ടേ
കന്നിനങ്ങേച്ചെരിവി;ലാവഴി
യാത്ര പോകരുതേ
ആരുമൊററതിരി-
ഞ്ഞലഞ്ഞു നടന്നുപോകരുതേ
ഇനി മനസ്സിലൊരിററു ദയയും
മിഴിയിലുറവിൻ മുത്തുമണിയും
ബാക്കിവയ്ക്കരുതേ

പാത തണൽതേടുന്നു;
ചില്ലകൾ പൂവു തേടുന്നു;
പുഴകൾ നീർ തേടുന്നു.
കിളികൾ കൂടുതേടുന്നു
ഇവിടെ മഞ്ഞും മരണവും തീയും,
പെയ്തിറമ്പുമിരുണ്ടോരാകാശം...
ഭൂതദയതൻ പഞ്ജരങ്ങ-
ളൊരുക്കുവാനുഴറും ശകുന്തശതങ്ങൾ
കൂരമ്പേററു വീഴുമ്പോൾ,
കൊടിയ മുൾമുടിയല്ല വേണ്ടതു
തലയിലലതല്ലുന്നൊരാററ്, നിലാവല;
ഒരു മരക്കുരിശല്ല വേണ്ടതു
ചുമലിൽ മഴവും ശൂലവും തുടിയും...

ഇനിയുറങ്ങരുതു്;
ജാലകങ്ങളടച്ചു പൂട്ടരുതു്;
വില്ലുമമ്പും താഴെ വയ്ക്കരുതു്;
പാൽക്കിനാവുകളുറയൊഴിച്ചു-
കിടന്നുറങ്ങരുതു്!



## മൂന്ന്

സന്ധ്യ.

ഫാദർ സ്റ്റേവ ഗ്ലോറിയയുടെ വീട്ടിലെത്തുമ്പോൾ എഡ്വിൻ തന്റെ വളർത്തുനായ്ക്കൾക്ക് മുന്നിലായിരുന്നു. കൈയിൽ ഇറച്ചിക്കഷണം ഉയർത്തിപ്പിടിച്ച് അവയെ ചാടിക്കുകയായിരുന്നു എഡ്വിൻ. അയാൾക്കതൊരു രസമാണ്. കുറച്ചു സമയം അത് നോക്കിനിന്നശേഷം ഫാദർ സ്റ്റേവ ലോണിലേക്ക് നടന്നു. അവിടെ സോക്സ് തുന്നിക്കൊണ്ട് കസേരയിൽ ഇരിക്കുകയായിരുന്ന ആൻറി, ഫാദർ സ്റ്റേവയെ നേരത്തെ കണ്ടിരുന്നു. കൈയുയർത്തിച്ചിരിച്ചിരുന്നു.

ഫാദർ സ്റ്റേവ കസേര നീക്കി ഇരുന്നു. എവിടെ ഗ്ലോറിയ. കുറച്ചപ്പുറം മാറി അവളുടെ കുതിര പുല്ല് തിന്നുന്നു. ഫാദർ സ്റ്റേവയുടെ കാൽപെരുമാററം അറിഞ്ഞ പോലെ കുതിര മുഖമുയർത്തി. പിന്നീടതിന്റെ ശ്രദ്ധ നായ്ക്കളുടെ മുറുമുറുപ്പിലായി.

ആൻറി വെറുപ്പോടെ പറഞ്ഞു:

ഇവന് ഇതിന്റെയൊക്കെ വല്ല ആവശ്യവുമുണ്ടോ? അവയ്ക്കതൊക്കെ ഒരു പാത്രത്തിലിട്ട് മുന്നിൽ വച്ചുകൊടുത്താൽപോരെ. ഇങ്ങനെ തുള്ളിക്കണോ?

''ആൻറി ഇവിടെ ഉള്ളതുകൊണ്ടാണ്. ഇല്ലെങ്കിൽ ഞാനും അങ്ങോട്ടു ചെന്നേനെ. എനിക്കും ഇവററകളെ വലിയ ഇഷ്ടമാണ്.

രണ്ടുപേരെയും ഒരു വണ്ടിക്ക് കെട്ടാം എന്നു മനസ്സിലോർത്ത് ആൻറി ധൃതിയിൽ സോക്സ് തുന്നി. പാതിരിയോട് കളിച്ചാൽ ഇങ്ങനെയിരിക്കും എന്നു ചിരിച്ചുകൊണ്ട് ഫാദർ സ്റ്റേവ അവരുടെ കൈയിലെ സൂചികളുടെ ചലനവും നോക്കി ഇരുന്നു. ട്രേയിൽ കാപ്പിയുമായി ഗ്ലോറിയ എത്തുമ്പോഴും ആൻറി സംസാരിക്കാതെ ഇരിക്കുകയായിരുന്നു. ഫാദർ സ്റ്റേവയുടെ ശ്രദ്ധ നായ്ക്കളിലും.

''ആൻറിക്കെന്തു പററി? അച്ചനോടു പിണങ്ങിയോ?''

''നായ്ക്കളുടെ കാര്യം പറഞ്ഞ് ഞങ്ങളൊന്ന് വഴക്കടിച്ചു. അതിനുശേഷം ഈ നിമിഷംവരെ മിണ്ടാട്ടമില്ല.''

''എന്റെ ആൻറി പാവമാണ്.''

ഗ്ലോറിയ കഴുത്തിലേക്കു നീട്ടിയ കൈ ആൻറി തട്ടിമാററി. വയസ്സികളും പിണങ്ങും. അവർക്കുംവരും കോപം. എന്നോടാരാ തർക്കുത്തരം പറയാൻ.

''കുട്ടിയുടെ ആൻറിയെ ആരെങ്കിലും ക്ഷമ്യംപിടിപ്പിച്ചുകൊണ്ടിരുന്നാൽ മതി. എന്നാലെങ്കിലും ഈ സോക്സ് വേഗം തുന്നിക്കിട്ടും.''

അവിടെ ആൻറി ചിരിച്ചുപോയി.

എത്രനേരം ഈ ചിരി ഇങ്ങനെ പിടിച്ചുനിറുത്തുക.

എഡ്വിൻ അവർക്കരികിലേക്ക് വന്നു. ദേഹം നിറയെ പച്ച ഇറച്ചിയുടെ മണം. ആൻറി മൂക്കുപൊത്തി. നിനക്കൊന്ന് കൈകഴുകിവന്ന് ഇരുന്നൂടെ.

''ആൻറി പറയുന്നതൊക്കെ അനുസരിച്ചുകൊണ്ടിരുന്നാൽ പിന്നെ ജീവിക്കാൻ സമയം കിട്ടിയെന്നുവരില്ല. ആൻറി മൂക്കുപൊത്തിക്കോ. ഞാനിവിടെ ഇരിക്കും.''

ഒരു നിമിഷം എഴുന്നേററുപോയാലോ എന്ന് ആൻറിക്കു തോന്നി. അതൊരു അഹംഗിയാണ്. ഇത്തരം കൂടിച്ചേരൽ വല്ലപ്പോഴുമേ കിട്ടൂ. അതിലൊന്നു നഷ്ടപ്പെട്ടാൽ നഷ്ടപ്പെട്ടതുതന്നെ.

ആൻറി എഴുന്നേററുപോയില്ല. ഗ്ലോറിയ കപ്പു നീട്ടി. ആദ്യം ഫാദർ സ്റ്റേവയ്ക്ക്. പിന്നെ പപ്പയ്ക്ക്. പിന്നെ ആൻറിക്ക്. ഒടുവിൽ അവൾക്ക്.

ഫാദർ സ്റ്റേവ കപ്പിൽ ചെറുതായി

രഘുനാഥ് പലേരി

# കാഴ്ച



ഊതി. ഗ്ലോറിയയുടെ കാപ്പിക്ക് ചൂട് കൂടുതലാണ്. പിന്നെ മധുരവും.

''അച്ചൻ ആ നായയെ വാങ്ങിയോ?''

''ഇല്ല എഡ്വിൻ. അതിനെ വാങ്ങുവാൻ സാധിച്ചില്ല. കഴിഞ്ഞ ആഴ്ച മുഴുവൻ സെമിനാരിയിൽ കള്ളന്മാരുടെ ശല്യമായിരുന്നു. അതുകൊണ്ടാണ് അതിനെ വാങ്ങുവാൻ ഞാൻ പ്ലാനിട്ടത്. നല്ലൊരു കൂടും തീർത്തു. പക്ഷേ, ആ മൈക്കിൾ സമ്മതിച്ചില്ല. അയാൾക്ക് നായ്ക്കളെ വലിയ പേടിയാണ്. ഇങ്ങനെ പേടിയുള്ള ഒരു മനുഷ്യനെ ഞാനെന്റെ ജീവിതത്തിലിതുവരെ കണ്ടിട്ടില്ല.''

''അയാൾക്ക് പേടിയുണ്ടെന്നുവച്ച് അച്ചൻ ആ കൂട്ടിൽ ഇനി പന്നിയെ വളർത്താണോ?''

''അതുണ്ടാവില്ല. മൈക്കിളിന്റെ പേടി ഒന്നു മാറിക്കിട്ടട്ടെ. എന്നിട്ടു വാങ്ങണം ഒന്നുരണ്ടെണ്ണത്തിനെ.''

ഗ്ലോറിയ സശ്രദ്ധം കേൾക്കുകയായിരുന്നു. പിയാനോ വായനക്കാരൻ ഇത്ര വലിയ പേടിത്തൊടലനാണോ. അവൾക്കതിശയം തോന്നി.

ചിരിച്ചിട്ടും ചിരിക്കാതിരുന്ന—

മുഖത്തേക്കുതന്നെ വാതിൽ വലിച്ചടച്ച—

പനിനീർപ്പൂക്കൾ കുഞ്ഞുലക്ഷ്മികളാണെന്നു പറയുന്ന—

പിയാനോ വായനക്കാരാ, നിനക്കെന്തുപററി.

''ആളെക്കണ്ടാൽ വലിയ പാവമാണെന്നു തോന്നും. പക്ഷേ, വലിയ തലക്കനമാണ്. അയാൾ പിയാനോ വായിക്കുന്നത് ആരെങ്കിലും നോക്കിനില്ക്കുന്നുണ്ടെന്നറിഞ്ഞാൽ പിന്നത്തെ പൊങ്ങച്ചം പറയുകയും വേണ്ട.''

ഫാദർ സ്റ്റേവ അതിശയിച്ചു. ഇവൾക്കെന്തുപററി. ഇവൾ ആരുടെ പൊങ്ങച്ചത്തെക്കുറിച്ചാണ് പറയുന്നത്.

''മൈക്കിളിനെപ്പററി പറയുമ്പോൾ അച്ചൻ നോക്കി പേടിപ്പിക്കയൊന്നും വേണ്ട. എനിക്കുണ്ടായ അനുഭവമാണ് ഞാൻ പറഞ്ഞത്. ഞാനൊന്നു നോക്കിയപ്പോൾ അയാൾ വാതിൽ വലിച്ചടച്ചുകളഞ്ഞു.''

ആൻറിയും എഡ്വിനും അതു കേട്ടു. ഫാദർ സ്റ്റേവ കപ്പ് താഴെവച്ച്, എന്തോ പറയുവാൻ ഒരുങ്ങിയെങ്കിലും, എന്തോ കണ്ട് പെട്ടെന്നു കുരച്ചു തിമർത്ത നായ്ക്കളുടെ ബഹളം അയാളുടെ വാക്കുകൾക്കു മുന്നിൽ തിരശ്ശീലയായി.

സെമിനാരിയുടെ ഗെയ്ററ് കടന്ന് കുതിരവണ്ടി അകത്തേക്കു കടന്നതും, ഒരു രസത്തിനുവേണ്ടി മാത്രം ഗ്ലോറിയ കുതിര വേഗത്തിലോടുവാനായി തിടുക്കംകൂട്ടി. വണ്ടിയുടെ വേഗതയേറി. കുതിരയുടെ കഴുത്തിലെ മണികൾ ചിലങ്കപോലെ കിലുങ്ങി. നടപ്പാതമരങ്ങൾക്കു കീഴെ പതഞ്ഞുപൊങ്ങിയ കാററിൽ കൈയിലെ പൂക്കൾ കീറി.

ഒരു വളവു കഴിഞ്ഞ് തോട്ടത്തിനു നേരെയുള്ള വഴിയിലെത്തവേ, വഴിയിലേക്കിറങ്ങിവന്ന ആരെയോ പെട്ടെന്നു കണ്ടതും ഗ്ലോറിയ ഞെട്ടി.

കുതിര തെന്നിമാറുവാൻ നോക്കി. സാധിച്ചില്ല, അതിനു മുൻപെ കരച്ചിൽപോലെ ഗ്ലോറിയ ശബ്ദം പുറപ്പെടുവിച്ചതിനൊപ്പംതന്നെ അയാൾ വണ്ടിയിൽ ഇടിച്ചു തെറിച്ചുവീണു.

ഈശ്വരാ...അതു മൈക്കിളാണ്.

പൂക്കൾ നിലത്തിട്ട് ഗ്ലോറിയ ചാടിയിറങ്ങി. നിൽപ്പുറച്ചില്ല. അയാൾ നിലത്തുവീണ് ഒന്നു പിടച്ചപോലെ. ഓടിച്ചെന്ന് വാരിയെടുത്ത് അവൾക്ക് ദേഹത്തോടൊതുക്കുവാൻ തോന്നി. അയാൾക്ക് വേദനിച്ചുവോ. അയാൾ നിലവിളിച്ചുവോ.

എഴുന്നേൽക്കാൻ ശ്രമിക്കെ മൈക്കിളിനെ ഗ്ലോറിയ താങ്ങി.

''ശരിക്കും നോക്കി നടന്നൂടെ. വണ്ടി വരുമ്പോഴാണോ വഴി മുറിച്ചു കടക്കുന്ന



ത്. എനിക്ക് ഒന്നും ചെയ്യുവാൻ സാധിച്ചില്ല...''

താങ്ങിയ വിരലുകൾ മൈക്കിൾ വേദനയമർത്തിപ്പിടിച്ചു. നെററിയിലെ മുറിവിൽ രക്തം പൊടിഞ്ഞ് കണ്ണിന്നരികിലൂടെ ചാലുകീറുന്നത് അയാൾ അറിഞ്ഞു. എന്നിട്ടും പൂർണ്ണമായി എഴുന്നേൽക്കാതെ, അയാളുടെ വലംകൈ നിലത്തെന്തോ തിരഞ്ഞു.

''എന്റെ വടിയെവിടെ...എന്റെ വടി...?''

ഗ്ലോറിയയുടെ ഹൃദയം വീണു.

ഈശ്വരാ...

ഇയാൾ അന്ധനാണ്.

ഉയർന്നുവന്ന വിങ്ങൽ തൊണ്ടയിൽ അമർത്തി, ദേഹം പൊള്ളിയപോലെ ഗ്ലോറിയ അയാളുടെ ദേഹത്തിലെ പിടിവിട്ടു.

ഇയാൾ അന്ധനാണ്.

അന്ധനോടാണ് വഴിനോക്കി നടക്കുവാൻ പറഞ്ഞത്.

മൈക്കിൾ പറഞ്ഞുകൊണ്ടിരുന്നു.



ഞാൻ കണ്ടില്ല. വണ്ടിവന്നത് ഞാനറിഞ്ഞില്ല. എന്റെ വടിയെവിടെ.

തലയിൽ കൈവച്ച് അഗസ്റ്റിൻ എവിടെനിന്നോ ഓടിയെത്തി. അയാൾ കിതച്ചിരുന്നു. നിലത്ത് തെറിച്ച മൈക്കിളിന്റെ വടിയെടുത്ത് കൈയിൽ പിടിപ്പിക്കെ അഗസ്റ്റിൻ ആരോടെന്നില്ലാതെ പറഞ്ഞുകൊണ്ടിരുന്നു.

''സ്ഥലമൊക്കെ പരിചയപ്പെട്ടിട്ട് ഒറ്റയ്ക്ക നടന്നാൽ മതിയെന്ന് അച്ചൻ പറഞ്ഞിട്ടില്ല. പിന്നെ എന്തിനാ നടന്നത്. നെററി മുറിഞ്ഞിട്ടുണ്ട് ഇനി എവിടെയൊക്കെ മുറിവുണ്ടെന്ന് ദേഹം തെളിയുമ്പോഴേ അറിയൂ...''

''എനിക്കൊന്നും പററിയിട്ടില്ല.''

''വേഗം അച്ചന്റടുത്ത് പോവാം. ഒറ്റയ്ക്ക് നടന്നെന്നറിഞ്ഞാൽ അച്ചനെന്നെ കൊല്ലും.''

അഗസ്റ്റിന്റെ ചുമലിൽ കൈവച്ച്, വടികുത്തി, മൈക്കിൾ സാവകാശം നടന്നകന്നു. ഗ്ലോറിയ ചെവിപൊത്തി. അന്തരീക്ഷം നിറയെ മൈക്കിളിന്റെ പുറത്തുവരാത്ത കരച്ചിൽ. വിരലുകൾ നിറയെ അയാളുടെ രക്തത്തിന്റെ തണുപ്പ്. ഗ്ലോറിയ അവിടെത്തന്നെനിന്നു. പിന്നീട് കുതിരയുടെ ദേഹത്തിൽ തല ചായ്ച്ചു വിങ്ങി.

വേണ്ടിയിരുന്നില്ല. ഇന്ന വേഗത വേണ്ടിയിരുന്നില്ല.

കല്ലറമേൽ ഉടഞ്ഞ പൂക്കൾവച്ച് ഗ്ലോറിയ അമ്മയോട് മാപ്പു പറഞ്ഞു. ഞാനൊരു തെററ ചെയ്യുള്ളൂ. സെക്കന്റുനേരം ബന്ധയായി. പ്രപഞ്ചത്തിൽ ഞാൻ തനിച്ചാണെന്നു വിചാരിച്ച് സ്വല്പം വേഗത്തിൽ കുതിരയെ തെളിച്ചു. എന്റെ ആഹ്ളാദം മറെറാരാൾക്ക വേദനയായി. തീരാത്ത വേദനയായി. കല്ലറയുടെ തണുപ്പിൽ കവിളമർത്തി വിങ്ങി വിങ്ങി അവൾ അമ്മയുടെ മാറിന്റെ ചൂടറിഞ്ഞു.

സെമിത്തേരിയിൽനിന്നും ഗ്ലോറിയ തിരിച്ചുവരുന്നതും കാത്ത് കുതിര വളരെ നേരം പുറത്തുനിന്നു. കെട്ടഴിച്ചു വിട്ടിരുന്നുവെങ്കിൽ പോയി നോക്കാമായിരുന്നു.

ഇതൊന്നും സാരമില്ലെന്ന് ഒരു സ്വകാര്യംപോലെ ചെവിയിൽ പറയാമായിരുന്നു.

ഫാദർ സ്റ്റേവ വിരലുയർത്തി കണക്കുകൂട്ടി, ഒന്ന് രണ്ട് മൂന്ന്. ഇങ്ങനെ ഇരുന്ന് കൂട്ടി കുറയുവാൻ തുടങ്ങിയിട്ട് സമയം മൂന്നു മണിക്കൂറായി. മൈക്കിളിന് ഒന്നും പററിയിട്ടില്ലെന്ന് അനവധി തവണ ഞാൻ കുട്ടിയോട് പറഞ്ഞുകഴിഞ്ഞുവല്ലോ.

''നല്ല വീഴ്ചയായിരുന്നു. എന്റെ വണ്ടിയല്ലേ തട്ടിയത്. ഞാനല്ലേ കണ്ടത്.''

''എന്നാൽ കുട്ടിതന്നെ എന്റെ കൂടെ വാ. മൈക്കിളിന് എത്ര വലിയ മുറിവാണ് പററിയതെന്ന് നേരിട്ടു വന്നുനോക്ക്. എന്താ വന്നു നോക്കില്ലേ?''

ഗ്ലോറിയ മുഖമുയർത്തി.



''കുട്ടിയുടെ വിഷമം എനിക്കറിയാം. മൈക്കിൾ അന്ധനാണെന്ന കാര്യം കുട്ടി അറിഞ്ഞു കാണുമെന്നായിരുന്നു എന്റെ ധാരണ. പോട്ടെ. ഒന്നും വേണമെന്നു വച്ചിട്ടല്ലല്ലോ. അറിയാതെ സംഭവിച്ചതല്ലേ. വാ. കുട്ടിയുടെ വിഷമം ഞാൻ തീർത്തുതരാം...''

കട്ടിലിൽ ഇരുന്ന് സിതാറിൽ പതിയെ വിരലോടിക്കവെ മൈക്കിൾ മുന്നിൽ ആരുടെയോ കാൽപ്പെരുമാററം കേട്ടു. ആ ചുവടുകളുടെ ഈണങ്ങളിലൊന്ന് അപരിചിതമായിരുന്നു. മൈക്കിൾ പെട്ടെന്നു കൈനീട്ടി.

''ആരാ? എന്താ?''

''ഞാനാണ് മൈക്കിൾ''

ഫാദർസ്റ്റേവ മൈക്കിളിന്റെ കൈപിടിച്ചു. സിതാർ അയാൾ തന്നെയെടുത്ത് കട്ടിലിൽവച്ചു.

''മൈക്കിൾ സിതാർ വായിക്കുവാനൊരുങ്ങുന്നതു കണ്ടതുകൊണ്ട് അകത്തേക്കു വരണമോ എന്നു ഞാൻ സംശയിച്ചു. അതിനു മുൻപെ മൈക്കിൾ എന്നെ കണ്ടു പിടിച്ചുകളഞ്ഞു.''

മൈക്കിൾ കൈനീട്ടിയതും, ഫാദർ സ്റ്റേവ അതിൽ സ്നേഹപൂർവ്വം പിടിച്ചതും ഗ്ലോറിയ വാതിക്കൽ നിന്നും കാണുകയായിരുന്നു.

അയാളുടെ കണ്ണ് തുറന്നിട്ടാണല്ലൊ. അതിന് തിളക്കമുണ്ടല്ലൊ. കൺപോളകൾക്ക് ഒരു പൂവിതളിന്റെ ഭംഗിയുണ്ടല്ലൊ.

എന്നിട്ടും എന്തേ അയാളുടെ വിരലുകൾ വായുവിൽ പരതുന്നത്. നോട്ടം ശബ്ദം കേൾക്കുന്നിടത്തേക്ക് തറച്ചു നില്ക്കുന്നത്.

ഗ്ലോറിയ സംശയിക്കുകയായിരുന്നു. ആ കണ്ണുകൾക്കു ചുററും വെളിച്ചമുണ്ടല്ലൊ ഈശ്വരാ. എന്നിട്ടും അയാൾക്കെന്തെ കാണാത്തെ.

''ഞാൻ തനിച്ചല്ല. മൈക്കിളിനെ കാണുവാൻ വേറൊരാൾകൂടി എന്നോടൊപ്പം വന്നിട്ടുണ്ട്.''

''ആരാ അച്ചോ. എന്നിട്ടെവിടെ.''

അകത്തേക്കു കടന്നതും, ഗ്ലോറിയയുടെ കൈപിടിച്ച് ഫാദർസ്റ്റേവ മൈക്കിളിന്റെ നീട്ടിയ കൈയിൽ വച്ചുകൊടുത്തു. കാണട്ടെ രണ്ടുപേരും.

''ഇവളാണ് ഗ്ലോറിയ. മറെറാരു തരത്തിൽ പറഞ്ഞാൽ നിന്നെ തട്ടിവീഴ്ത്തിയ കുതിരക്കാരി.''

മൈക്കിൾ ഉച്ചത്തിൽ ചിരിച്ചു.

ആ ചിരിയിൽ ഗ്ലോറിയയുടെ കണ്ണീരുണങ്ങി.

''എനിക്കു മനസ്സിലായി അച്ചോ. ഇവിടെ കുട്ടികളെ പഠിപ്പിക്കുന്ന ആളല്ലെ. അന്നു ഞാൻ പാട്ടു കേട്ടിരുന്നു.

''ഞാൻ പറഞ്ഞിട്ട് ഇവൾക്കു വിശ്വാസം വരുന്നില്ല. നിനക്കു നല്ല മുറിവു പററിയിട്ടുണ്ടെന്നാണ് ഇവളുടെ പക്ഷം. ആ വിശ്വാസം തീരാനാണ് ഇവിടേക്കു തന്നെ ഞാൻ കൂട്ടിയത്.''

ഫാദർ സ്റ്റേവ ഗ്ലോറിയയോടു ചോദിച്ചു.

''എന്താ? ഇപ്പോൾ കുട്ടിക്കു വിശ്വാസമായോ?''

''എനിക്കൊന്നും പററിയിട്ടില്ല. ഇതൊരു ചെറിയ മുറിവേ ഉള്ളു. സത്യത്തിൽ വീഴ്ച പററിയപ്പോൾ ഞാൻ ഭയന്നിരുന്നു. ഇപ്പോൾ ഭയമൊക്കെ മാറി. എനിക്കു പരിചയമില്ലാത്ത സ്ഥലമായതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്. എല്ലാം ഒന്നു പരിചയപ്പെട്ടു കഴിഞ്ഞാൽ ഞാൻ ഇവിടെയൊക്കെ കണ്ണുകെട്ടി ഓടും. എനിക്കിതത്രയെ ഉള്ളു.

ഒരു ഫലിതം പറഞ്ഞതുപോലെ മൈക്കിൾ ചിരിച്ചു. ഞാൻ പറഞ്ഞത് സത്യമാണ്. അന്ധനാണെങ്കിലും എനിക്കും കണ്ണുകെട്ടാം. എനിക്കും കാഴ്ച മറയ്ക്കാം.

എല്ലാം ചോദിച്ചു കഴിഞ്ഞപോലെ, എല്ലാം കേട്ടുകഴിഞ്ഞപോലെ അവൾ നിശ്ശബ്ദയായി മൈക്കിളിനു മുൻപിൽ ഇരുന്നു. മൈക്കിൾ ഇടയ്ക്കിടെ സിതാറിന്റെ ഇഴകളിൽ വിരൽതൊട്ടു ശബ്ദമുണ്ടാക്കി. ഫാദർ സ്റ്റേവയുടെ ശ്രദ്ധ അഗസ്റ്റിൻ മുറിയിൽ എടുത്തുവച്ച പൂപാത്രങ്ങളിലെ പൂക്കളിലായി. ഗ്ലോറിയ മൈക്കിളിന്റെ കണ്ണുകളിൽത്തന്നെ നോക്കി. അവിടെ എവിടെ കരിന്തിരി കത്തിയമർന്നതിരിയുടെ ചാരം.

''ഇവിടെ ഇങ്ങനെതന്നെ ഇരിക്കാറാണോ പതിവ്. പുറത്തൊന്നും പോവാറില്ലെ?

''പുറത്തൊക്കെ പോവണമെന്നും എല്ലാം ചുററിനടന്ന് പരിചയപ്പെടണമെന്നും ആഗ്രഹമുണ്ട്. പക്ഷേ കൂടെവരാൻ ഒരാളുവേണ്ടെ.''

ഫാദർ സ്റ്റേവ മൈക്കിളിന്റെ പരാതി കേട്ട് അതിശയിച്ചു.

''ഹ...! ഇനി അതിനാണോ മൈക്കിളിന് വിഷമം. എല്ലാംകൊണ്ടു നടന്നു പരിചയപ്പെടുത്താൻ ഇനി ഗ്ലോറിയ ഇല്ലെ ഇവിടെ. അല്ലെ മോളെ?''

ഗ്ലോറിയ സമ്മതഭാവത്തിൽ ചിരിച്ചു. അതൊരു വരമായി അവൾക്കനുഭവപ്പെട്ടു. ഓങ്കാരം മുതൽ തുടങ്ങുക. വിരൽത്തുമ്പുകൊണ്ട് മറെറാരാൾക്ക് വെളിച്ചം തെളിക്കുക.

മൈക്കിൾ സന്തോഷത്തോടെ ആ ചിരികേട്ടു. ഈ സ്വകാര്യലോകത്തിൽ തനിക്കും ഒരു കൂട്ടുകിട്ടുകയാണോ. അയാൾ ഒന്നും പറഞ്ഞില്ല. അയാൾക്കൊന്നും പറയുവാൻ തോന്നിയില്ല. അടുത്തദിവസവും അതിനടുത്തദിവസവും അതിനടുത്തടുത്ത ദിവസങ്ങളിലും പൂക്കൾ വയ്ക്കുവാൻ സെമിത്തേരിയിലേക്കു പോകുംവഴി ഗ്ലോറിയ കുതിരവണ്ടി മൈക്കിളിന്റെ മുറിക്കു മുന്നിൽ നിറുത്തി. കുതിരയെ അഴിച്ചു മേയാൻവിട്ടു. ചെടികളൊന്നും തിന്നരുത്. പുല്ല് മാത്രം തിന്നുക. പുല്ല് തിന്നു തിന്നു ബോറടിക്കുന്നുണ്ടെങ്കിൽ നിനക്കും ഞങ്ങളുടെ കൂടെ വരാം. സെമിത്തേരിയിൽ വന്നു മുട്ടുകുത്താം.

മൈക്കിൾ കുതിരയുടെ നെററി തടവി. പിന്നീട് സെമിത്തേരിയിലേക്കുള്ള ഊടുവഴിയിലേക്ക് കയറുന്ന പടവുകൾക്കരികിലേക്ക് ചെല്ലുവാൻ വെളിച്ചം തേടിക്കൊണ്ട് ഗ്ലോറിയയുടെ വിരലുകൾ പിടിച്ചു.

അവർ ഒന്നായി.

''ഇവിടെ പടവുണ്ട്.''

''കണ്ടു.''

''ഇവിടെ കുഴിയുണ്ട്.''

''കണ്ടു.''

''ഇവിടെ ഇറക്കമാണ്.''

''കണ്ടു.''

''ചരല് വഴുക്കും. സൂക്ഷിക്കണം.''

''അതും കണ്ടു.''

അവർ പോകുന്നതും നോക്കി തെല്ലിട കുതിര നിന്നു. പിന്നീടതിന്റെ ശ്രദ്ധ, ജനാല ശബ്ദത്തോടെ തുറന്ന് തോട്ടത്തിലേക്കു നോക്കിയ ഫാദർസ്റ്റേവയിലായി. ഫാദർ സ്റ്റേവ നോക്കുമ്പോൾ ഗ്ലോറിയയും മൈക്കിളും സെമിത്തേരിക്കുള്ളിലെത്തിയിരുന്നു. ഗ്ലോറിയയുടെ വലംകൈ മൈക്കിളിന്റെ ഊന്നുവടിയായി മാറിക്കഴിഞ്ഞിരുന്നു.

വിശാലമായ സെമിത്തേരിയുടെ ഒരു വശം മാറിയാണ് ഗ്ലോറിയയുടെ അമ്മയുടെ ശവക്കല്ലറ. അതിനുമപ്പുറം ഒരു കയററം. കയററത്തിന്നവസാനം കരിങ്കൽ കെട്ടുകൾ. കെട്ടുകൾക്കുമപ്പുറം അനവധി കടൽത്തിരകൾ. സെമിനാരിയിൽ വന്നശേഷം മൈക്കിൾ ആദ്യമായി വളരെ അരികിൽനിന്ന് കടൽത്തിരകളുടെ ശബ്ദം കേൾക്കുകയായിരുന്നു.

''എന്തൊരു ശബ്ദം.''

''കടലാണ്.''

മൈക്കിൾ ഒന്നും പറഞ്ഞില്ല.

''ഞാനിടയ്ക്കെല്ലാം ആ കരിങ്കൽകെട്ടിനരികിൽ പോവാറുണ്ട്. ഒററയ്ക്കിരിക്കാറുണ്ട്: വല്ലപ്പോഴും ഒരു കവിതയെഴുതുവാനോ ഒരു ചിത്രം വരയ്ക്കുവാനോ അപ്പോഴാണ് തോന്നാറ്. അവിടെ ഇരുന്നാൽ സമയം പോവുന്നതറിയില്ല. അനവധി തവണ സ്റ്റേവഅച്ചൻ അവിടെ ഇരിക്കുന്നതിനെന്നെ വഴക്കുപറഞ്ഞിട്ടുണ്ട്.

''എവിടെയാണ് ഗ്ലോറിയുടെ അമ്മ?''

''അതാ അവിടെ.''

അവൾ അകലെ കല്ലറ ചൂണ്ടി. അകലെ കല്ലറയും അതിനുചുററും നട്ടുപിടിപ്പിച്ച പൂച്ചെടികളും, അവിടെ നമസ്കരിച്ചു നമസ്കരിച്ചു പതിയപ്പെട്ട അവളുടെ കാലടികളും ഗ്ലോറിയ വ്യക്തമായി കണ്ടു. പിന്നീടാണ് അവൾക്കതൊരു നൊമ്പരമായത്. മൈക്കിൾ കാണുമെന്നവെന്ന ധാരണയിലാണ് വിരൽ ചൂണ്ടിയത്. അവൾ ചൂണ്ടിയ ഇടം ഊഹിച്ചവണ്ണം അയാൾ മുഖം തിരിച്ചിരുന്നു. ആ കണ്ണുകൾ തിളങ്ങിയിരുന്നു. മൈക്കിൾ അവ കണ്ടുകാണുമോ. കണ്ടുവോ എന്നവൾ ചോദിച്ചില്ല. കണ്ടു എന്നുതന്നെ വിശ്വസിച്ചു.

(തുടരും)







ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

## ഇരുപത്തിമൂന്ന്

**ഷീല** ആ ദിവസം ഇന്നും ഓർക്കുന്നു. പതിന്നാലാംപിറന്നാൾ. പിറന്നാൾ സമ്മാനമായി എന്തുവേണമെന്ന് അച്ഛൻ ചോദിച്ചു. ഏറെനാളായി ഹൃദയത്തിൽ ഒളിപ്പിച്ചുവച്ചിരുന്ന, ആരും കാണാതെ ആക്കാപ്പൂക്കാ കളിച്ചിരുന്ന മോഹത്തിന്റെ കുന്നിക്കുരു. സംശയിച്ചാണെങ്കിലും അച്ഛനോടു പറഞ്ഞു: എനിക്കൊരു വെള്ളക്കുതിരയെ വേണം.

അമ്മ അടുക്കളയിൽ പിറന്നാൾ പാർട്ടിക്ക് വേണ്ടതെല്ലാം തയ്യാറാക്കുന്ന തിരക്കിലായിരുന്നു. വല്ലഭ്ഭവനിലെ ഒട്ടുമിക്കവരേയും ക്ഷണിച്ചിരുന്നു. ചീഫ്സെക്രട്ടറിയും മന്ത്രിമാരും അടങ്ങുന്ന ഒരു വലിയ സുഹൃദ്‌വലയം. അച്ഛൻ ആർക്കോ ഫോൺചെയ്തു. അമ്മയെ അറിയിക്കരുതെന്ന് ശട്ടംകെട്ടി. അച്ഛനും മകളുമായുള്ള ഈ ഗൂഢാലോചനയെക്കുറിച്ച് അമ്മ അറിഞ്ഞതേയില്ല.

പച്ചപ്പുൽവിരിച്ച ലാണിൽ ഷാമിയാനയുയർന്നു. ഹെഡ്ജിങ്ങുകളിൽ വർണ്ണബൾബുകൾ തെളിഞ്ഞു. മൂന്ന് തട്ടുകളുള്ള ജലധാരയെ ഓർമ്മിപ്പിക്കുന്ന പിറന്നാൾ കേക്ക്. അതിഥികളുടെ പ്രവാഹം തുടങ്ങി.

ട്രേയിൽ മദ്യചഷകങ്ങളുമായി തലപ്പാവണിഞ്ഞ പരിചാരകർ അതിഥികൾക്കിടയിൽ ഓടിനടന്നു. വെള്ളഞൊറികളുള്ള മാക്സിയണിഞ്ഞ താൻ കൂട്ടുകാരികൾക്കൊപ്പം പന്തലിലെത്തി. കേക്കിന്റെ നടുവിലുള്ള വർണ്ണത്തിരികൾ കത്തിച്ചു. ആനക്കൊമ്പിൽ ചിത്രപ്പണികളുള്ള പിടിയുള്ള വെള്ളിക്കത്തിയുമായി അമ്മ അടുത്തു. കൂട്ടുകാർ ഹാപ്പിബർത്ത്ഡേ ടു യൂ എന്ന് പാടുന്നതിന്നിടയിൽ, ചുററുമുയർന്ന കരഘോഷങ്ങൾക്കിടയിൽ, മെഴുകുതിരികൾ ഊതിക്കെടുത്തി. കേക്ക് മുറിച്ചു. അച്ഛൻ ഒരു കഷണം കേക്ക് തന്റെ വായിൽവച്ചു. ഫ്ളാഷ് കാമറകൾ തെരുതെരെ മിന്നി.

വർണ്ണപ്പൊതികളും പുഷ്പഹാരങ്ങളുമായി അതിഥികൾ ഓരോരുത്തരായി അടുത്തെത്തി. അച്ഛൻ അകലെയെവിടെയോ നോക്കി ആംഗ്യം കാണിച്ചു.

വിരുന്നുകാരെ വകഞ്ഞ്, പാൽനിറമുള്ള കുതിര അടിവച്ചടിവച്ച് അടുത്തേക്കു വന്നു. കുതിരക്കാരനിൽനിന്ന് തോല്വയർ അച്ഛൻ ഏററുവാങ്ങി. പിന്നെ അതു് തന്റെ കൈയിൽത്തന്നു. കഞ്ചിരോമത്തിന്റെ മൃദുലതയിൽ വിരലോടിച്ചപ്പോൾ അതിന്റെ ആർദ്രമായ കണ്ണുകളിൽ തന്റെ പ്രതിഛായ. താനേററവും ഇഷ്ടപ്പെട്ട തന്റെ രൂപം...

കഴുത്തിലെ കറുത്ത പാടൊഴിച്ചാൽ എങ്ങും തൂവെള്ള. വെൺചാമരംപോലെ വെളുത്ത വാൽ, മുട്ടുകഴിഞ്ഞ് നിലം തൊട്ടുതൊട്ടില്ല എന്ന മട്ടിൽ.

എന്താണവന്റെ പേര്?—അച്ഛനോട് ചോദിച്ചു.

യൂ ഇന്നസൻറ് ഗേൾ...ഇററീസ് ഷീ... നോട്ട് ഹി...ചുററും പൊട്ടിച്ചിരിയുയർന്നു. തന്റെ കവിളുകളിലേക്ക് രക്തം ഇരമ്പിക്കയറിയിരിക്കണം. കണ്ണുകൾ കൂമ്പിയിരിക്കണം. കൂട്ടുകാരികൾ കലുങ്ങിച്ചിരിച്ചു. കുതിരയാവട്ടെ, മുൻകാലുകൾ താളംചവിട്ടി, ചെവികൾ കൂർപ്പിച്ചു നിന്നു.

യൂ നേം ഹേർ...അച്ഛൻ പ്രോത്സാഹിപ്പിച്ചു. ഒരു നിമിഷം സംശയിച്ചു. പിന്നെ അതിന്റെ കാതുകളിൽ മന്ത്രിച്ചു—മൂന്നുവട്ടം...

മീര...മീര...മീര...

നിറപ്പകിട്ടാർന്ന ഭൂതകാലത്തിന്റെ ഓർമ്മകളിൽ നിന്ന് ഉണരാൻ ഷീലയ്ക്ക് മനസ്സു വന്നില്ല. ഒന്നും ചെയ്യാനില്ലാതെ എത്ര മണിക്കൂറാണ് തള്ളിനീക്കുക? റമ്മി കളിക്കാൻ സുഹൃത്തുക്കളില്ല. ആരോടെങ്കിലും അർത്ഥവത്തായി ഇത്തിരി നേരം കൊച്ചുവർത്തമാനങ്ങൾ പറയാൻ പോലും കൂട്ടില്ല. അത്ര വലുതൊന്നുമല്ല ക്വാർട്ടർ. വേണ്ടത്ര ഫർണിച്ചറും ഉപകരണങ്ങളും ഇല്ലാത്തതുകൊണ്ടാവണം ഇത്രയും ശൂന്യത അനുഭവപ്പെടുന്നത്.

രാവിലെ അനിമോൾ കോളേജിൽ പോയാൽ, സതീഷ് ഓഫീസിൽ പോയാൽ, സ്ഥലകാലങ്ങളുടെ ഒന്നുമില്ലായ്മയിൽ താൻ തനിച്ച്. അവരുണ്ടെങ്കിലും വലിയ വ്യത്യാസമൊന്നുമില്ല. ഇവിടെ വാക്കുകളുറങ്ങിയിട്ട് വർഷങ്ങളെത്രയായി? അനിമോൾ പോലും ഈയിടെയായി വാക്കുകളെ ഭയപ്പെടുന്നു. അവൾ

തന്നിൽനിന്നകലുകയാണെന്ന ഭീതി മനസ്സിലിഴയുന്നു. മനസ്സിന്റെ ഉള്ളറകളിലെവിടെയോ അവൾ ഏതോ തീരാപ്പക വച്ചുപുലർത്തുന്നതുപോലെ...തന്റെ തോന്നലാവാം...ലില്ലിയെ കൂട്ടുകിട്ടിയതിനുശേഷം അവൾ വീട്ടിൽ വരുന്നതു് ഭക്ഷണത്തിനും ഉറക്കത്തിനും മാത്രമാണു്.

ഉല്ലാസമായി ഒരു സായാഹ്നം ചെലവാക്കാൻ വഴികളൊന്നുമില്ല. സിററിയിൽ ആകെയുള്ളതു് രണ്ടു് തിയേററുകളാണു്. എയർ കണ്ടീഷൻ ചെയ്യിട്ടില്ലാത്ത അവിടത്തെ മൂട്ടനിറഞ്ഞ മരക്കസേരകളിലിരുന്നു് മൂന്നുമണിക്കൂർ ചെലവാക്കുന്നതിനെക്കുറിച്ചു് ചിന്തിക്കാൻപോലും വയ്യ. വരുന്ന ചിത്രങ്ങളാവട്ടെ പഴയ ഭക്തിചിത്രങ്ങളും അടിപിടിപ്പടങ്ങളും. നിലവാരമുള്ള ഒരു റെസ്ററാറൻറു് പോലുമില്ല. ഷോപ്പിങ്ങിനാണെങ്കിൽ അകലെ ഇൻഡോറിൽ പോകണം.

അവൾ കണ്ണാടിക്കു മുന്നിലിരുന്നു് സ്വയം വിലയിരുത്തി. ഇല്ല. ശരീരവടിവുകളിലെ മിനുപ്പും തിളക്കവും ഒട്ടും നഷ്ടപ്പെട്ടിട്ടില്ല. കവിളുകളിലോ, വയറിലോ ചുളിവുകൾ വീണിട്ടില്ല. അനിമോളുടെകൂടെ നടക്കുമ്പോൾ അവളുടെ ചേച്ചിയാണോ എന്നു് ഷേണായ് ആദ്യത്തെ ദിവസം ചോദിച്ചതോർത്തു്...കപടമായൊരു കോംപ്ളിമെൻറായിരുന്നില്ല, അതു്.

കബോർഡ് തുറന്നു് അവൾ അണിയേണ്ട വസ്ത്രങ്ങളെക്കുറിച്ചു് ചിന്തിച്ചു. കോബാൾട്ട് ബ്ളൂവിൽ വെള്ളയുടെ പൂക്കളെതിർന്നു കിടക്കുന്ന കമ്മീസും ചുരിദാറുമാവാം, ഗോൾഡൻയെല്ലോയിൽ മറൂൺ പ്രിൻററുകളുള്ള ഷിഫോൺ സാരിയായാലോ? വേണ്ട...ഒലീവു് ഗ്രീനിൽ വെള്ള വൃത്തങ്ങളും ചതുരങ്ങളുമുള്ള മാക്സിയാവാം...

ഹാംഗറിൽ നിന്നു് മാക്സിയെടുക്കുമ്പോൾ അടുത്തുതന്നെ തൂക്കിയ ജീൻസും ടോപ്പും താഴെ വീണു. എത്രകാലമായി ജീൻസും ടോപ്പും ധരിച്ചിട്ടു്! ഒരിക്കൽ തനിക്കേററവും ഇഷ്ടപ്പെട്ട വസ്ത്രം അതായിരുന്നു. മുഷിഞ്ഞ നീലനിറമുള്ള ജീൻസും വെള്ള ടോപ്പും. അല്ലെങ്കിൽ ഡർട്ടി ബ്രൗൺ ജീൻസും ഓഫ് വൈററ് ററീഷർട്ടും...കുതിരസ്സവാരിക്കു് ഏററവും യോജിച്ചതു് ആ വേഷമായിരുന്നു.

പിറന്നാൾ സമ്മാനമായി വെള്ളക്കുതിരയെ കിട്ടിയതിന്റെ പിറേറന്നു്, മീരയുമായി ഇണങ്ങാൻ ധൃതിയായി. നേരത്തേയുണർന്നു് . നീലജീൻസും അയഞ്ഞ കുർത്തയും ധരിച്ചു് കൈയിൽ ചാട്ടവാറുമായി ലായത്തിന്റെ ചായ്പ്പിൽ ഉറങ്ങിയിരുന്ന ബീർബഹാദൂറിനെ വിളിച്ചുണർത്തി. മീരയുമായി ഇണങ്ങിച്ചേരാൻ ഏറെ വൈകിയില്ല. ബീർബഹാദൂറിന്റെ സഹായത്തോടെ മീരയുടെ പുറത്തു കയറി. ആദ്യം പതുക്കെ അടിവച്ചു് മീര നടന്നു. ബീർബഹാദൂർ കടിഞ്ഞാൺ പിടിച്ചു് ഒപ്പം. പതുക്കെപ്പതുക്കെ വേഗം കൂടി. ചരൽവിരിച്ച മുററത്തു് കുളമ്പടികൾ താളാത്മകമായി ശബ്ദിച്ചു. ആ താളാത്മകതയ്ക്കു് ആവേശംവന്നു. പിന്നെ കടിഞ്ഞാൺ ഏററുവാങ്ങി. സ്റ്റിറപ്പിൽ കാലൂന്നി, കുതിരയുടെ കുഞ്ചിരോമത്തിൽ തലോടി. പതുക്കെ മീര താളം ചവിട്ടി. ഏതോ ഉൾപ്പുളകങ്ങൾ ശരീരത്തിലത്രയും പടർന്നു.

കാൽക്കുതിക്കൊണ്ടു് മീരയുടെ അടിവയററിൽ പതുക്കെ ഉരസി. വെള്ളത്തൊലിക്കു താഴെ മിന്നിമറഞ്ഞ വിദ്യുത്തരംഗം കാൽവെള്ളയിൽ കിരികിരിപ്പുണ്ടാക്കി.

ചാട്ടവാർ വായുവിൽ പുളഞ്ഞു. മീര ഏതോ ഉൾവിളിയിലെന്നപോലെ കുതിച്ചുചാടി. ഓട്ടത്തിന്നാവേഗംവന്നു. കുതിരക്കുളമ്പടികളുടെ താളാത്മകതയിൽ, കുതിരയുടെ മിനുസമുള്ള മുതുകിൽ ഉയരുകയും താഴുകയും ചെയ്തു,

വേഗതപോരെന്നും ഉയർച്ചയുടേയും താഴ്ചയുടേയും ഇടവേളകൾ ചുരുങ്ങിച്ചുരുങ്ങി ഇല്ലാതാവണമെന്നും അദമ്യമായ മോഹം. അപ്പോൾ ചാട്ടവാർ വീണ്ടും പുളഞ്ഞു. മീരാ ഠാക്കൂറായിരുന്നു മനസ്സിലത്രയും.

എല്ലാ സ്ത്രീകളിലും ഒരു മീരാ ഠാക്കൂർ ഉറങ്ങിക്കിടക്കുന്നുണ്ടാവണം.

മീരയുടെ അണ്ടർബെല്ലിയിൽ പെരുവിരലാഴ്ത്തി. ഭ്രാന്തമായ ആവേഗത്തോടെ അവൾ, പരക്കാൻതുടങ്ങിയ ഇളവെയിലിലൂടെ, മുററത്തെ ചെമ്മണൽ തെറിപ്പിച്ചുകൊണ്ടു് ഓടി. ബാലൻസ് തെററാതിരിക്കാൻ മീരയുടെ കഴുത്തിൽ ചുററിപ്പിടിച്ചു. പെരുവിരൽ കൂടുതൽ അമരുകയും ചാട്ടവാർ വീണ്ടും വീണ്ടും ശബ്ദിക്കുകയും ചെയ്തു.

പേരറിയാത്ത അഭിലാഷങ്ങളുടെ അങ്കുരങ്ങൾ ശമനം തേടാൻ വെമ്പുന്നതുപോലെ. തന്റെ ആദ്യത്തെ ലൈംഗികാനുഭവമായിരുന്നുവോ അതു്?

താളാത്മകമായ ആ ദ്രുതചലനത്തിന്റെ ക്രമപ്രവൃദ്ധമായ ഉയർച്ചയിലൂടെ ഏതോ ഉയരങ്ങൾ എത്തിപ്പിടിക്കാൻ ശരീരവും മനസ്സും ഭ്രാന്തുപിടിച്ചോടിയിരുന്ന ആ നിമിഷം, തളർന്ന ഒരർദ്ധനിമിഷത്തിന്റെ മുനയിൽ തട്ടിയുടഞ്ഞപ്പോൾ, മീരയെ കെട്ടിപ്പിടിച്ചുകൊണ്ടു് കാതിൽ മന്ത്രിച്ചു...

ഓ മീരാ...ഓ മീരാ...

മീരയുടെ കഴുത്തിൽ പൊടിഞ്ഞ വിയർപ്പിന്റെ മണം ഇപ്പോഴും മൂക്കിൽ തങ്ങിനില്ക്കുന്നതുപോലെ. പിന്നീടു് തന്റെ സ്ത്രീത്വമുണർന്നപ്പോഴൊക്കെ ആ മണം തന്നെ മത്തുപിടിപ്പിച്ചിരുന്നു.

ഒരാലസ്യംപോലെ ഇളവെയിൽ. മീര തളർന്നിരുന്നു. തന്റെ ഉള്ളിലെവിടെയോ ഒരഗ്നിപർവ്വതം പൊട്ടിയൊഴുകിയതുപോലെ. വീടിന്റെ ഗേററു കടന്നപ്പോഴേക്കും കിതയ്ക്കുന്നുണ്ടായിരുന്നു.

മീരയുടെ മൃദുലമായ മുതുകിന്റെ ത്രസിപ്പിൽ വേദന. ഏതോ മധുരിക്കുന്ന വേദന.

സ്റ്റിറപ്പിൽ ചവിട്ടി നിലത്തേക്കിറങ്ങുമ്പോൾ ശ്രദ്ധിച്ചു—മീരയുടെ തൂവെള്ളനിറത്തിലുള്ള മുതുകിലത്രയും കുങ്കുമം പുരണ്ടതുപോലെ...ഇളം ചൂടുള്ള ചുവന്ന ഈർപ്പം..

സിററൗട്ടിലിരുന്ന അച്ഛനേയും അമ്മയേയും അവഗണിച്ചു്, കുളിമുറിയിൽ ഓടിക്കയറി.

വസ്ത്രങ്ങളഴിച്ചു് ഷവറിന്റെ ചുവട്ടിൽ നിന്നപ്പോഴേക്കും നിയന്ത്രണങ്ങൾ അററുപോയിരുന്നു.

മുഖംപൊത്തി തേങ്ങിക്കരഞ്ഞു.

എനിക്കെന്റെ ബാല്യം എന്നന്നേക്കുമായി നഷ്ടപ്പെട്ടിരിക്കുന്നു...

* * * *

മാക്സിയണിഞ്ഞു് ആൾക്കണ്ണാടിയുടെ മുന്നിൽനിന്നു. പിന്നിൽ പിടിപ്പിച്ചിരുന്ന സിപ്പറിടാൻ അല്പം വിഷമിക്കേണ്ടിവന്നു. നഗ്നമായ ചുമലും, മാറിന്റെ വെണ്മയും പ്രദർശിപ്പിക്കുന്ന രീതിയിൽ ഇറക്കിവെട്ടിയ കഴുത്തു്...

മുഖത്തു് ക്രീം പുരട്ടി. പൌഡറിട്ടു. നെററിയിൽ മാക്സിയുടെ നിറമുള്ള പൊട്ടണിഞ്ഞു.

പെട്ടെന്നാലോചിച്ചു. സതീഷ് പറഞ്ഞിരുന്നു. മിസ്റ്റർ ഖേർ ഇൻഡോറിലേക്കു് പോവുമ്പോൾ കാറിൽ പിക്ക്ചെയ്യും. രണ്ടരമണിയാവുമ്പോഴേക്കും തയ്യാറായിരുന്നാൽ മതി.

ആരാണാവോ ഈ ഖേർ എന്ന കഥാപാത്രം...ജി. എം ന്റെ ശ്രീമതിയുടെ നേതൃത്വത്തിൽ നടക്കാറുള്ള പാചകക്ലാസ്സുകളിൽ പങ്കെടുത്ത ഏതെങ്കിലും സ്ത്രീയുടെ ഭർത്താവാവാം...

പ്രത്യേകിച്ചൊന്നും വാങ്ങാനില്ല...ഈ മടുപ്പിൽനിന്നു് അല്പനേരമെങ്കിലും മുക്തി കിട്ടുമല്ലോ, സത്യത്തിൽ നാളെ തന്റെ പിറന്നാളാണു്. എല്ലാവരും ആ തീയതി മനപ്പൂർവ്വം മറക്കുന്നു. സ്വയം ഓർമ്മിക്കരുതെന്നു് വിലക്കും. പക്ഷേ, തനിക്കോ, സതീഷിനോ ആ ദിവസം മറക്കാനാവുമോ?

മറെറാരു പിറന്നാളിനെക്കുറിച്ചോർമ്മ വന്നു. അന്നും തനിക്കൊരു സമ്മാനം കിട്ടിയിരുന്നുവല്ലോ.

കിടത്തിയാൽ കൺചിമ്മി ഉറങ്ങുകയും അല്ലാത്തപ്പോൾ തേങ്ങിത്തേങ്ങിക്കരയുകയും ചെയ്യുന്ന പാവക്കുട്ടിയല്ല. ഞൊറികൾ പിടിപ്പിച്ച പട്ടുടുപ്പല്ല. നീലവെൽവററ് പതിച്ച ആഭരണപ്പെട്ടിയിൽ തിളങ്ങുന്ന ആഭരണങ്ങളല്ല.

പാൽപ്പതയുടെ നിറമുള്ള മീരയുമല്ല.

ചുവന്ന വെൽവെററുവച്ച ആഭരണപ്പെട്ടിയിൽ, മഞ്ഞളും, കുങ്കുമവും ഭസ്മവും, പുരണ്ട ഒരുകഷ്ണം മാംസം.

വാടിയ ഉമ്മത്തിൻകായയാണെന്നു് കരുതി ആദ്യം. ആരോ കളിയാക്കാൻ ചെയ്തതാവണം. നേർത്ത ദുർഗ്ഗന്ധം വമിക്കുന്ന പെട്ടിയടച്ചു് ദൂരെയെറിയാൻ തുടങ്ങുമ്പോഴാണു് രക്തം പുരണ്ട ഒരു കടലാസുകഷ്ണം തലനീട്ടിയതു്.

മനസ്സിലെവിടെയോ ഇടിമിന്നലുകൾ പുകഞ്ഞു. വിറയ്ക്കുന്ന കൈകളോടെ കടലാസ് നിവർത്തി.

ചുവന്ന അക്ഷരങ്ങൾ വെള്ളക്കടലാസിൽ പുഴുക്കളായി ഇഴയുന്നു.

താഴെ മീരാ ഠാക്കൂറിന്റെ ഒപ്പു്.

തന്റെ യൗവ്വനസ്വപ്നങ്ങളിലൊളി ചിതറിയ മീരാഠാക്കൂർ.

നിന്റെ പ്രതിശ്രുതവരൻ എന്റെയടു

ത്തു് സുരക്ഷിതനായി കഴിയുന്നു. എന്നേയുംസംഘത്തേയും നശിപ്പിക്കുന്നതിൽ മുൻകൈയെടുത്ത വലിയ തെററിനു് മരണശിക്ഷപോലും ചെറുതാണ്. പക്ഷേ, നിൻെറ ഭാവിയോർത്തു്, നന്നെ ചെറിയൊരു ശിക്ഷ നൽകാൻ ഞാൻ നിർബ്ബന്ധിതയായി. നിൻെറ അച്ഛനെ പ്രേരിപ്പിച്ച്, അമ്പതിനായിരം രൂപ—പത്തു രൂപയുടെ നോട്ടുകളേ ആകാവൂ—ഒരു ചുവന്ന തുണിയിൽ പൊതിഞ്ഞു്, ജാമമസ്ജിതിൻെറ കിഴക്കെ വശത്തുള്ള ഇരുപത്തേഴാമത്തെ കൽപ്പടവിൽ ഈ ശനിയാഴ്ച രാവിലെ പതിനൊന്നു മണിക്കു വയ്ക്കാമെങ്കിൽ, നിൻെറ സതീഷ് അന്നുതന്നെ വീട്ടിൽ തിരിച്ചെത്തും. ഇല്ലെങ്കിലോ, തിങ്കളാഴ്ച ഈ പൊതിയെക്കാൾ തെല്ലു് ഭാരവും വലിപ്പവുമുള്ള ഒരു പാർസൽ, നിൻെറ അച്ഛൻെറ ഓഫീസിലെത്തുന്നതാണ്.

സ്വന്തം മീര.

കത്തു് വായിച്ചുകഴിഞ്ഞപ്പോഴും അകപ്പെട്ടിരുന്ന സാഹചര്യത്തിൻെറ ഗൗരവം മനസ്സിലായിരുന്നില്ല. ദുർഗന്ധം വഹിക്കുന്ന ആ മാംസക്കഷ്ണം, തൻെറ അടിവയററിലൂറിക്കഴിഞ്ഞിരുന്ന അനിമോൾക്കു് ജന്മം നൽകിയ സതീഷിൻെറ വൃഷണമാണെന്നും മനസ്സിലായിരുന്നില്ല.

ആൻറി ഡാക്കോയ്ററി സ്ക്വാഡിൻെറ നേതൃത്വം വഹിച്ച് സതീഷ് ചമ്പൽത്തടങ്ങളിലെവിടെയോ ആണെന്നറിയാമായിരുന്നു.

അച്ഛൻ വന്നപ്പോഴും അതേ മട്ടിൽ പകച്ചിരിക്കുകയായിരുന്നു. കണ്ണുകൾ ഈറനായിരുന്നില്ല. ആഘാതത്തിൻെറ ഞെട്ടലിൽ ഒന്നും മനസ്സിലാവാത്ത മരവിപ്പ്.

അച്ഛൻ കത്തും സമ്മാനപ്പൊതിയും ഒന്നേ നോക്കിയുള്ളൂ.

ഓ മൈഗോഡ്...!

അദ്ദേഹം കൈകളിൽ തലതാങ്ങി സെററിയിൽ വീണു.

ആദ്യത്തെ ഞെട്ടലിൽനിന്നു് മുക്തനായപ്പോൾ ഭീതിയും ദേഷ്യവും അച്ഛനെ കീഴടക്കി.

ഐ വിൽ ഫിനിഷ് ദാററ് ഡർട്ടി ബിച്ച്.

അച്ഛൻ അലറിക്കൊണ്ടെഴുന്നേററു. അലമാര ശബ്ദത്തോടെ തുറന്നു് റിവോൾവർ കൈയിലെടുത്തു.

അകത്തെവിടെയോ ആയിരുന്ന അമ്മ ശബ്ദകോലാഹലം കേട്ടു് ഓടിയെത്തി. പകച്ചിരിക്കുന്ന മകളേയും, എല്ലാം തകർക്കാൻ തയ്യാറായി നില്ക്കുന്ന അച്ഛനേയും, നിലത്തു കിടന്ന കത്തും, അച്ഛൻെറ കൈയിലെ കൈത്തോക്കും, സെററിയിൽ കിടന്ന സമ്മാനപ്പൊതിയും മാറി മാറി നോക്കി, അമ്മ.

അമ്മയുടെ അസാധാരണമായ ആത്മനിയന്ത്രണം കുത്തഴിഞ്ഞ പ്രശ്നങ്ങൾക്കു് പരിഹാരം തേടി.

അമ്മ അച്ഛൻെറ കൈയിൽനിന്നു് കൈത്തോക്കു് വാങ്ങി അലമാരയിൽവച്ചു പൂട്ടി. പിന്നെ അച്ഛനെ സെററിയിൽ ഇരുത്തി. ഫോണെടുത്തു് ഒരുനിമിഷം സംശയിച്ചു.

പിന്നെ സ്വയമെന്നോണം പറഞ്ഞു.

ശനിയാഴ്ച നാളെയാണ്.

അച്ഛൻ തേൾകുത്തിയതുപോലെ വീണ്ടും എഴുന്നേററു.

ഐ വിൽ വൈപ് ഔട്ട് ദാററ് ബ്ലഡി സൈ്വയ്ൻ...

അതൊരാക്രോശമായിരുന്നു.

അമ്മവളരെ ശാന്തതയോടെ പറഞ്ഞു— ഇത്രയും കാലം സാധിക്കാത്തതു് നിങ്ങളിന്നു് സാധിക്കാൻ പോകുന്നില്ല. പ്രശ്നങ്ങൾ നിങ്ങളുദ്ദേശിക്കുന്നത്ര സരളമോ ലളിതമോ അല്ല. അമ്പതിനായിരം കൊടുത്തു് സതീഷിനെ രക്ഷപ്പെടുത്തുക മാത്രമാണ് വഴി.

ഞാനിവിടത്തെ ഐ. ജിയാണെന്ന കാര്യം മറക്കരുതു്...ഐ. കനോട്ട് ബി ബ്ലാക്ക് മെയ്ൽഡ് ലൈക് ദിസ്...

വീണ്ടും അമ്മയുടെ ശാന്തസ്വരം.

നിങ്ങൾ ഐ. ജി.തന്നെ. ഒപ്പം ഷീലയുടെ അച്ഛനുമാണ്...

സോ വാട്ട്...ഷീലാ ഡസ്നോട്ട് നീഡ് ഏ കാസ്ട്രേറററഡ് റോമിയോ...

സത്യത്തിൻെറ മൂർച്ച തന്നെ കുത്തിനോവിച്ചതു് ആ നിമിഷത്തിലായിരിക്കണം, എല്ലാ നിയന്ത്രണങ്ങളും വിട്ടു് താൻ പൊട്ടിക്കരഞ്ഞതു് അപ്പോഴായിരുന്നുവല്ലോ...

അമ്മ തൻെറ ചുമലിൽ കൈവച്ചു് സമാശ്വസിപ്പിച്ചു. തൻെറ തേങ്ങലുകൾ നേർക്കുന്നതു വരെ ആരും സംസാരിച്ചില്ല...

ഷീലയുടെ ഭർത്താവിനെ വിലയ്ക്കെടുക്കാനല്ല. ഷീലയുടെ കുഞ്ഞിൻെറ അച്ഛനെ വീണ്ടെടുക്കാനാണ് ഞാൻ പറഞ്ഞതു്...

അച്ഛൻെറ മുഖം വിളറി.

പരിക്ഷീണമായ ആ കണ്ണുകളെ നേരിടാൻ തനിക്കായില്ല.

ഇത്രയും പരാജിതനായി, പരവശനായി അച്ഛനെ ഒരിക്കലും കണ്ടിട്ടില്ല.

അച്ഛൻ പതുക്കെ എഴുന്നേററു. സേഫ് തുറന്നു.

ചെക്ക്ബുക്കെടുത്തു് ധൃതിയിൽ സംഖ്യയെഴുതി. ഒപ്പിട്ടു.

ഓർഡർലിയെവിളിച്ചു. എല്ലാം പത്തിൻെറ നോട്ടുകൾ വേണമെന്നു് ബാങ്ക് മാനേജർക്കു് ഫോൺചെയ്തു.

* * *

പുറത്തു് മോട്ടോർ ബൈക്കിൻെറ ശബ്ദം അടുത്തടുത്തു് വരുന്നതു് അവൾ കേട്ടു.

എഴുന്നേററു് വാതിൽ തുറക്കുന്നതിനു മുമ്പു് ഒന്നുകൂടി കണ്ണാടിയിൽ നോക്കി.

നെററിയിലേക്കുതിർന്നു വീണിരുന്ന ഒരു മുടിയിഴയൊതുക്കി.

പുറത്തു് ബൈക്കിൻെറ ശബ്ദം നിന്നു..

ജനാല വിരിമാററി അവൾ നോക്കി..

അതെ. മിസ്റ്റർ ഖേർ...

മീരയുടെ കഴുത്തിലെ വിയർപ്പിൻെറ മണം ഘ്രാണേന്ദ്രിയങ്ങളെ അലോസരപ്പെടുത്തുന്നവതും അറിഞ്ഞു.

(തുടരും)



(23-ാം പേജിൽ നിന്നു തുടർച്ച)

ഏററുപറച്ചിലിൽനിന്നു തകഴി സ്ഥാപി
ച്ചെടുക്കുമായിരുന്നു. തൻെറ സമകാലി
കരായ ഈ കഥയെഴുത്തുകാരിൽനിന്ന്
കാരൂരിനെ വ്യത്യസ്തനാക്കുന്നതു് അദ്ദേ
ഹം പിന്തുടർന്ന ലളിതവും നിരലംകൃതവു
മായ—ഒരുപക്ഷേ, തനിച്ചും കേരളീയ
മായ—കഥാകഥനരീതിയുടെ പ്രത്യേക
തയാണ്. സുഘടിത കഥാസങ്കല്പം,
കഥാപാത്രങ്ങളുടെ മുന്നിലുള്ള ഏതെങ്കി
ലും തരത്തിലുള്ള തിരഞ്ഞെടുപ്പിനെ
വലംവച്ചുനീങ്ങുന്ന സംഘട്ടനത്തിൻെറ
ചിത്രീകരണം, ചെറിയതോതിലുള്ള മന
ശ്ശാസ്ത്ര വിശകലനം തുടങ്ങിയുള്ള ചെറു
കഥ എന്ന സാഹിത്യരൂപത്തിൻെറ പര
മ്പരാഗതമായ സിദ്ധികൾ നവോത്ഥാന
കാലഘട്ടത്തിലും എഴുത്തുകാർ ഉപയോഗ
പ്പെടുത്തിയ അളവിൽപ്പോലും കാരൂർ ഉൾ
ക്കൊണ്ടതായി തോന്നുന്നില്ല. പത്മനാഭ
ൻേറയും എം. ടി-യുടേയും മാധവിക്കുട്ടിയു
ടേയും തലമുറ സൂക്ഷ്മഭംഗിയോടെ സാക്ഷാ
ത്കരിച്ച ഐറണി, ബിംബ കല്പന,
പ്രതിരൂപാത്മകത്വം തുടങ്ങിയ ആധു
നികമായ ശില്പസങ്കേതങ്ങൾ അദ്ദേഹ
ത്തെ തീരെ ആകർഷിക്കാതെ പോയി.
കാരൂരിൻെറ ആഖ്യാനകല വർജ്ജന
ത്തിൻെറ കലയാണ്. Art of climina-
tion) തൻെറ മാദ്ധ്യമം തുറന്നുതരുന്ന രച
നാ സാദ്ധ്യതകൾ പരമാവധി ചൂഷണം
ചെയ്യുന്നതിലൂടെയല്ല, ആ സാദ്ധ്യതകൾ
ക്ക് അറിഞ്ഞുകൊണ്ട് നിയന്ത്രണം കല്പി
ക്കുന്നതിലൂടെയാണ് കാരൂർ തൻെറ
ഇഫക്ടുകൾ പലതും നേടിയെടുക്കു
ന്നതു്.

ഒരു പക്ഷേ, 'മരപ്പാവകൾ'ടെ സം
ഘാടന രീതിയും ഇതിലെ നായികയുടെ
ശില്പവൃത്തിയും തമ്മിൽ എന്തോ ഒരു
സാദൃശ്യമുണ്ട്. കാരൂരിൻെറ കലാരഹ
സ്യത്തെ അനുകരിക്കുന്ന ഒരംശം ആശാരി
പറമ്പിൽ നളിനിയുടെ തൊഴിലിൻെറ
വർണ്ണനയിൽ കണ്ടെത്താൻ കഴിഞ്ഞേ
ക്കും. കാരണം കാഥികനായ കാരൂർ
'മരപ്പാവകൾ'ടെ നിർമ്മാതാവാണ്. അ
ദ്ദേഹത്തിനു് ദന്തംകൊണ്ടുള്ള അലങ്കാര
പ്പണി അറിയില്ല, മാർബിൾ കൈകാ
ര്യംചെയ്യാനാവില്ല; പുറമേക്ക് അനാകർ
ഷകമെന്നു തോന്നുന്ന ജീവിത യാഥാർ
ത്ഥ്യങ്ങളിൽനിന്ന് ഒതുക്കവും ശാലീനത
യുമുള്ള കഥാഘടനകൾ ശ്രദ്ധാപൂർവ്വം
മെനഞ്ഞെടുക്കുന്ന വിദ്യയായിരുന്നു കാരൂ
രിൻേറതു്. ഈ ശ്രമത്തിൽ അദ്ദേഹം
എപ്പോഴും വിജയിച്ചതായി കരുതേണ്ട
തില്ല. അതുകൊണ്ടാണ കാരൂരിൻെറ
കഥാലോകം അതിസാധാരണത്വത്തി
ൻെറ മേഖലയിൽ തെന്നിക്കളിക്കുന്നതു്.
എന്നാൽ താനെഴുതിയ അരഡസൻ ചെറു
കഥകളിൽ സ്ഥിരപരിചിതമായ ദൈ
നംദിന സത്യങ്ങൾക്കു പിന്നിൽ മറഞ്ഞു
കിടക്കുന്ന നിഗൂഢമായ ഏതോ വിസ്മയം
പുറത്തുകാണിക്കാൻ അദ്ദേഹത്തിനു് കഴി
ഞ്ഞുവെന്നതു് ഒരു നേട്ടമാണ്.

(21-ാം പേജിൽനിന്നുതുടർച്ച)

ചെയ്തിട്ടുണ്ട്. നേർത്ത മസ്ലിൻ ജുബ്ബാ.
കഴുത്തിൽച്ചുററി മുന്നോട്ടും പിറകോട്ടുമായി
ഇട്ടിരിക്കുന്ന ഗംഭീരൻ കസവുനേര്യതു്;
കസവുവച്ച മുണ്ട്; സ്വർണ്ണക്കണ്ണട, പത്തു
വിരലുകളിലുമില്ലെങ്കിലും അങ്ങനെ തോ
ന്നത്തക്കവണ്ണം മോതിരങ്ങൾ. ഇങ്ങനെ
യാണ് അദ്ധ്യക്ഷനായ ചങ്ങമ്പുഴ പ്രത്യ
ക്ഷപ്പെട്ടതു്—സംഗീതപദ താളമേളബഹു
ലമായ ഒരു ചങ്ങമ്പുഴക്കവിതപോലെ.
അദ്ധ്യക്ഷപ്രസംഗം വായിക്കുകയാണ്
ചെയ്തതു്-കൈയെഴുത്തിൽനിന്നല്ല, അച്ച
ടിച്ച ഒരു പുസ്തകത്തിൽനിന്ന്. ഏതാ
ണ്ട് നൂറോളംപേജ്‌വരും. അദ്ധ്യക്ഷപ്ര
സംഗമായി എഴുതിത്തുടങ്ങി നീണ്ടപ്പോൾ
ഒരു പുസ്തകമാക്കിയതാവണം. ഏതാനും
ദിവസങ്ങളേ എടുത്തുകാണു എഴുതാൻ.
മംഗളോദയം പത്രാധിപരായി തൃശ്ശൂർ
താമസമായിരുന്നതുകൊണ്ട് ഉടൻ അച്ച
ടിച്ചെടുക്കാനും പ്രയാസം വന്നുകാണില്ല.
കലയെപ്പററിയും സാഹിത്യത്തെപ്പററി
യും മൊത്തത്തിലുള്ള ചങ്ങമ്പുഴച്ചിന്തക
ളുടെ ഒരു നല്ല ക്രോഡീകരണമായിട്ടാ
ണ് പുസ്തകം ശ്രദ്ധിച്ചു വായിച്ചപ്പോൾ
എനിക്കന്ന് തോന്നിയിരുന്നതു്. സമ്മേ
ളനത്തിൽ അവിടവിടെ ചില ഭാഗങ്ങ
ളേ വായിച്ചുള്ളു. ചിലയിടത്തു വന്ന
പ്പോൾ—നിരൂപകന്മാരെക്കുറിച്ച്, വി
ശേഷിച്ച് സഞ്ജയനെക്കുറിച്ച് പരാമർ
ശിച്ചപ്പോൾ, കാലിൽ ഉന്തളിച്ചുനിന്നു
കൊണ്ടും ആംഗ്യംകാട്ടിയും ചങ്ങമ്പുഴ
തൻെറ കലി പ്രകടിപ്പിക്കാതിരുന്നില്ല.
പക്ഷേ, ചങ്ങമ്പുഴയുടെ കലിയിലുമുണ്ടാ
യിരുന്നു ചങ്ങമ്പുഴയുടെ കല.

കൂട്ടത്തിൽ പറയട്ടെ, പു. സാ. സമ്മേ
ളനത്തിൽ പങ്കെടുക്കാൻ തിരുവനന്തപുര
ത്തുനിന്നും ഭാനുമതിഅമ്മയും, എത്തിച്ചേർ
ന്നിരുന്നു. അവരും എൻെറകൂടെ ടി. കെ.
കിട്ടൻെറ വീട്ടിലാണ് താമസിച്ചതു്.
മറന്നുകിടന്ന ഈ വിവരം മുമ്പ് സൂചി
പ്പിച്ച പഴയ ഫൈലിൽ പെട്ടുകിടന്ന
ഒരു കത്തിൽനിന്നാണ് ഞാൻ മനസ്സിലാ
ക്കുന്നതു്. ഒരമ്മയെപ്പോലെ സ്നേഹിക്കു
കയും ബഹുമാനിക്കുകയും ചെയ്തിരുന്ന ആ
ശക്തിസ്വരൂപിണിയുടെ ഏതാനും വാക്കു
കളെങ്കിലും ഈ ചെറുകൃതിയെ അണിയി
ക്കുവാനുള്ള മോഹംകൊണ്ട്, ആ കത്തി
ലെ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരി
ക്കുന്നു. വാസ്തവത്തിൽ അനശ്വരതീരം
പൂകിയവരെക്കുറിച്ചുള്ള സ്മരണകളിൽ
തങ്ങുന്ന വികാരങ്ങളുടെ മൂല്യം ഈ വിദൂര
തയിൽ എത്രയോ കൂടുതലായി അനുഭവ
പ്പെടുന്നു.

പ്രഭാകര വിലാസം
ചാക്ക
21-10-20

പ്രിയപ്പെട്ട സുരേന്ദ്രന്,

അന്ന് ബസ്സ് ശരിയായ ആധറിലല്ലാ
യിരുന്നു. ഒരു മണിക്കൂർ താമസിച്ചാ
ണ് തിരുവനന്തപുരത്തു് എത്തിച്ചേർന്ന
തു്...ഞാൻ ആ വീട്ടുകാരോട് യാത്ര
ചോദിക്കാതെ പോന്നതിന് എന്തുസമാ
ധാനമാണ് സുരേന്ദ്രൻ അവരോട് പി
ന്നെ പറഞ്ഞതു്? ചോദിക്കാൻ മാത്രം
ഇനി ഒരിക്കൽ ചെല്ലുമെന്ന് റൈട്ടറോടും
കുടുംബത്തോടും പറയുക. മൂന്നു മണിക്കു
കിടന്ന ആളുകളെ, വെറും മര്യാദയ്ക്കുവേ
ണ്ടിമാത്രം 4.20-ന് ഉണന്ന ഞാൻ 5 മണി
ക്ക് സ്റ്റാൻഡിൽ എത്തേണ്ടിയിരിക്കേ,
യാത്ര ചോദിക്കാതെ പോയതു ക്ഷമിക്കു
മെന്ന് വിശ്വസിക്കുന്നു. റൈട്ടരെ നേര
ത്തേ എനിക്ക് അറിയാമെങ്കിലും വല്ല
പ്പോഴും കോട്ടയത്തു് വിശ്രമിക്കേണ്ടിവ
ന്നാൽ ഇങ്ങനെ ഒരു സ്വന്തം വീടുണ്ടെന്ന്
കരുതാൻ തക്ക അടുപ്പം ആ കുടുംബത്തോട്
ഉണ്ടാക്കിത്തന്നതു് ഈ പു. സാ. സമ്മേള
നവും സുരേന്ദ്രൻെറ സ്ഥലംമാററവുമാണ്.
സ്വന്തമാളുകൾ നാനാ ദിക്കിലുമുള്ളതു്
ഒരു ബലമല്ലേ? കുഞ്ഞുമോൻ തിണ്ണയിൽ
കളിച്ചു കിടക്കുന്നുണ്ടാകും. അവനെ ഇവി
ടെ കിട്ടിയാൽ നമ്മുടെ തിണ്ണയിൽ കിട
ത്തി കളിപ്പിക്കാമായിരുന്നു. എല്ലാവർക്കും
എൻെറ അന്വേഷണങ്ങൾ അയയ്ക്കുന്നു. ആ
നോവൽ ബാക്കകാരൻ ഗൃഹനാഥനും നായി
കയ്ക്കും വന്ദനം.

എന്ന് സ്വന്തം
K. B. A.

ഈ കത്തു് ഉദ്ധരിച്ച സ്ഥിതിക്ക്,
ഭാനുമതി അമ്മയോടൊപ്പം താമസിച്ച
മിസസ് ദേവിൻെറ ഒരു കത്തുകൂടി ഇവി
ടെ കൊടുക്കാൻ പ്രേരിതനാകുന്നു.

പുതുപ്പള്ളി.
4-10-120

Brother,

നല്ലപിള്ള നടിച്ച് അയച്ച എഴുത്തു
കിട്ടി. വളരെ വിരോധമുണ്ട് ഇത്ര
വേഗം എഴുതിയതിൽ. കല കലയ്ക്കു
വേണ്ടിയല്ലെങ്കിൽ എഴുത്തു് എഴുത്തിനു
വേണ്ടിയാണ്. അതിൽ വല്ല പരിഭവവു
മുണ്ടെങ്കിൽ പറഞ്ഞുതീർക്കാം.

കൊച്ചമ്മയ്ക്കു് (ഭാനുമതി അമ്മയ്ക്കു്) ഇതു
വരെ എഴുതിയില്ല. ഇന്ന് എഴുതുന്നുണ്ട്.

അദ്ദേഹം ഇതുവരെ ഇവിടെ വന്നില്ല.
ഇതിനകം നിങ്ങൾ കണ്ടിരിക്കുമെന്ന്
വിശ്വസിക്കുന്നു.

ഞാൻ പു: സാ: സമ്മേളനത്തിനു വരും.
നിങ്ങൾ എവിടെയാണ് താമസിക്കുന്ന
തു് ഞാൻ അവിടെ എത്തുന്നദിവസം അ
റിയിക്കാം. സമ്മേളനപ്പന്തൽ എന്നെ കാ
ണിച്ചുതരണം. അതെൻെറ ആജ്ഞയാണ്
അനുസരിക്കാതിരിക്കാൻ നിവൃത്തിയി
ല്ലെന്നു് ഓർത്തുകൊള്ളണം. കാലിൽ
നീരു ഇപ്പോ അല്പം കൂടിയിരിക്കുകയാ
ണ്. ഇന്ന് ഡോക്ടറെ കണ്ടു് ഒരു ഇൻ
ജക്ഷൻ എടുക്കുന്നുണ്ട്.

നാടകത്തിന് ആക്ട് ചെയ്യാമോ
എന്ന് അദ്ദേഹം എഴുതിയിരുന്നു. പാർട്ട്
എഴുതി അയയ്ക്കണമെന്നും ആക്ട് ചെയ്യാ
മെന്നും മറുപടി കൊടുത്തിട്ടുണ്ട്.

എൻെറ ചെറുകഥ തീർന്ന ഉടനേ പക
ർത്തി അയയ്ക്കും.

ഉടനെ മറുപടി അയച്ചുകൊള്ളണം.

സഹോദരി
ഗോമതി അമ്മ.

കോട്ടയത്തു് രണ്ടോ നാലോ മാസമേ
എനിക്ക് താമസിക്കേണ്ടിവന്നുള്ളു. അ
പ്പോഴേക്കും തിരുവനന്തപുരത്തേക്ക് എ
നിക്കു അപേക്ഷിക്കാതെ തന്നെ മാററം
കിട്ടി.

(തുടരും)



**വിജയകൃഷ്ണൻ**

# സിനിമയിലെ മാജിക്കൽ റിയലിസം

**ലാ**റ്റിനമേരിക്കയിലെ സാഹിത്യം നേടിയെടുത്ത പ്രശസ്തിയും ജനശ്രദ്ധയുമാണ് അവിടത്തെ സിനിമയുടെ നേർക്ക് മുഖം തിരിക്കാൻ പലരേയും പ്രേരിപ്പിച്ചത്. ലാറ്റിനമേരിക്കൻ രാജ്യങ്ങളിലൊന്നായ മെക്സിക്കോയിൽ പണിയെടുത്തുകൊണ്ട് ലൂയിബ്യൂനവൽ നേരത്തേ സഹൃദയലോകത്തിന്റെ ആദരാഭിനന്ദനങ്ങളാർജ്ജിച്ചിരുന്നു എന്നതുനേരു തന്നെ. എന്നാൽ, ചരിത്രഗ്രന്ഥങ്ങളിൽ ലാറ്റിനമേരിക്കൻ സിനിമ മൊത്തമായും ബ്യൂനവലിൽ തുടങ്ങുകയും ബ്യൂനവലിൽ അവസാനിക്കുകയും ചെയ്തിരുന്നു. സിനിമാ നോവോ പ്രസ്ഥാനമാണ് ആദ്യമായി ചരിത്രത്തെ ആകെ പിടിച്ചുലച്ചത്. നമ്മുടെ നാട്ടുകാർക്ക് ഈ പ്രസ്ഥാനത്തേയോ അതിലെ പ്രാതിനിധ്യസ്വഭാവമുള്ള രചനകളേയോ പരിചയപ്പെടാനാവും മുമ്പുതന്നെ പ്രസ്ഥാനം മരിച്ചു മണ്ണടിഞ്ഞു. ലാറ്റിനമേരിക്കൻ സാഹിത്യം നല്കിയ പ്രതീക്ഷയും പരിചിതത്വവുമായി അവിടത്തെ സിനിമയിലേക്കു തിരിഞ്ഞപ്പോഴാവട്ടെ വ്യത്യസ്തമായ ഒരു ഇന്നലെയും അനാഥമായ ഒരു ഇന്നുമാണ് അവിടെ നാം കണ്ടതു്.

പൊതുവിൽപ്പറഞ്ഞാൽ 'സിനിമാ നോവോ'യ്ക്കു് സാഹിത്യബന്ധം കമ്മിയായിരുന്നു. പ്രബന്ധവും പ്രസ്താവനയും പ്രാകൃതതാളങ്ങളും പാരമ്പര്യനൃത്തങ്ങളും ഒക്കെച്ചേർന്ന സവിശേഷമായൊരാഖ്യാനഘടന അവയ്ക്കുണ്ടായിരുന്നു. ലാറ്റിനമേരിക്കൻ സാഹിത്യത്തിൽനിന്നു വ്യത്യസ്തമായി സമകാലീനരാഷ്ട്രീയവുമായി ഈ സിനിമ ഗാഢബന്ധം പുലർത്തിയിരുന്നു. അൻേറാണിയോ ദെ മോർട്ടിസിനേയും അതുപോലുള്ള വിചിത്രരൂപികളായ കഥാപാത്രങ്ങളേയും അവതരിപ്പിച്ചിട്ടുള്ള ഗ്ലോബേർ റോഷയുടെ സിനിമയിൽപ്പോലും മാജിക്കൽ റിയലിസം കണ്ടെടുക്കാൻ ആസ്വാദകന് കഴിഞ്ഞുവെന്നുവരില്ല.

സിനിമാ നോവോയുടെ കാലം കഴിഞ്ഞപ്പോഴാവട്ടെ, ലാറ്റിനമേരിക്കൻ സിനിമയുടെ സുവർണ്ണകാലം അസ്തമിച്ചതായും കാണപ്പെട്ടു. സിനിമാനോവോയിൽ നിന്നു പൊഴിഞ്ഞുവീണ പൊട്ടും പൊടിയും അങ്ങിങ്ങു തൊട്ടുതേച്ച കച്ചവട ചിത്രങ്ങളുടെ ഊഴമായി പിന്നെ. പ്രഖ്യാതമായ സാഹിത്യ കൃതികളിൽ ചിലതൊക്കെ സിനിമയിലേക്കു പകർത്തപ്പെടുകയുണ്ടായി ഈ ഘട്ടത്തിൽ. സാഹിത്യകൃതിയുടെ സൗന്ദര്യം ചോർത്തി അതിന്റെ കഥാംശംമാത്രം അവശേഷിപ്പിച്ചവയായിരുന്നു ഈ ചിത്രങ്ങൾ. ജോർജ് അമാദോവിന്റെ വിഖ്യാതമായ നോവലിനെ അവലംബിച്ച് ബ്രൂണോ ബാരെറോ രൂപപ്പെടുത്തിയ 'ഡോണോ ഫ്ളോർ ആൻഡ് ഹെർ 2 ഹസ്ബൻഡ്സ്' അത്തരത്തിലൊന്നാണ്. നോവലിലെ മായികാംശം സിനിമയിലെ തമാശയ്ക്കു വഴിമാറുകയാണിവിടെ.

ഇത്തവണ ഡെൽഹി ചലച്ചിത്രമേളയിലെ ലാറ്റിനമേരിക്കൻ വിഭാഗത്തിൽ പരിചയപ്പെടേണ്ട ഒരു ചലച്ചിത്രകാരനെ കണ്ടെത്താനിടയായി. 1967–ൽ ചലച്ചിത്രരംഗത്തേക്കു കടന്നുവന്ന ഈ ചിലിയൻ സംവിധായകൻ ഇന്ത്യയിൽ മാത്രമല്ല അമേരിക്ക തുടങ്ങിയ രാജ്യങ്ങളിലും അറിയപ്പെടാൻ തുടങ്ങുന്നേയുള്ളു. വിഖ്യാത ഫ്രഞ്ചു ചലച്ചിത്ര പ്രസിദ്ധീകരണമായ 'കഹേ ദു സിനിമ' 1983–ൽ റൗൾ റൂയിസ് എന്ന ഈ സംവിധായകനെപ്പറ്റി ഒരു പ്രത്യേകപതിപ്പുതന്നെ പ്രസിദ്ധം ചെയ്യുകയുണ്ടായി. ഐസൻസ്റ്റൈൻ, ഗൊദാർദ് തുടങ്ങിയ ചിലരുടെ പേരിൽ മാത്രം പ്രത്യേക പതിപ്പുകളിറക്കിയിട്ടുള്ള പ്രസിദ്ധീകരണത്തിന്റെ ഈ പതിപ്പ് പലരിലും അദ്ഭുതമുളവാക്കി. ആരാണ് ഈ റൂയിസ് എന്ന് പലേടത്തുനിന്നും അന്വേഷണങ്ങളുയർന്നു.

അപൂർവ്വ സിദ്ധികളുള്ള ഒരു ചലച്ചിത്രകാരനാണ് റൗൾ റൂയിസ്. അവിശ്വസനീയമായ വേഗതയിൽ അദ്ദേഹം ചിത്രങ്ങൾ പൂർത്തിയാക്കുന്നു. കൊല്ലത്തിൽ മൂന്നും നാലും ചിത്രങ്ങൾ. പതിനേഴു കൊല്ലത്തെ ചലച്ചിത്ര ജീവിതത്തിനിടയ്ക്കു് നാൽപതിൽപ്പരം ചിത്രങ്ങൾക്ക് അദ്ദേഹം രൂപം നൽകിയിട്ടുണ്ട്.

ഡെൽഹിയിൽ പ്രദർശിപ്പിക്കപ്പെട്ട 'ദ ത്രീ ക്രൗൺസ് ഓഫ് ദി സെയ്ലർ' റൂയിസിന്റെ ചലച്ചിത്ര കലയുടെ സവിശേഷതകൾ മുഴുവൻ പ്രകടമാക്കുന്നു. നാടുവിട്ടുപോയ ഒരുവന്റെ ഗൃഹാതുരത്വവും സാഹസികതയും വിഹ്വലതയും ഇതിലുണ്ട്. ഡോക്യുമെന്ററിയുടേയും പ്രേതകഥകളുടേയും സാഹസിക കഥകളുടേയും അംശങ്ങൾ ചേർന്ന് ലാറ്റിനമേരിക്കൻ സാഹിത്യത്തിലെ മാജിക്കൽ റിയലിസത്തിന്റെ മാനം ഈ ചിത്രത്തിനു നൽകുന്നു.

ചിത്രത്തിന്റെ തുടക്കംതന്നെ കാർലോസ് ഫുവൻറിസിന്റെ 'ഡിസ്റ്റന്റ് റിലേഷൻസി'നെ ഓർമ്മിപ്പിക്കും. ഒരു ഹോട്ടലിലിരുന്ന് പ്രായം ചെന്ന ഒരുവൻ കഥാകാരനോട് വിചിത്രമായ തന്റെ അന്വേഷണത്തിന്റെ കഥ പറയുകയാണല്ലോ 'ഡിസ്റ്റന്റ് റിലേഷൻസി'ൽ. കഥാപാത്രങ്ങളും കഥയുടെ ഭാഗങ്ങളും വിചിത്രമായ സംഭവസന്ധികളിൽവച്ച് കൂട്ടിമുട്ടുന്നു. തണുത്ത സ്വരത്തിൽ പ്രതിപാദിക്കപ്പെടുന്ന ഈ ആഖ്യാനം ദുരൂഹമായ ഒരു ഫാൻറസിയാണെന്ന് പയ്യപ്പയ്യെ കഥാകാരനൊപ്പം നമ്മളും അറിയാൻ തുടങ്ങുന്നു. ഫുവൻറിസിന്റെ നോവലിനെപ്പററി ഇപ്പറഞ്ഞതൊക്കെ റൂയിസിന്റെ ചിത്രത്തെപ്പററിയും പറയാം. ഇവിടെ ഫാൻറസി കറേക്കൂടെ വർണ്ണമയമാണ്, പ്രതിപാദനമാകട്ടെ, അത്ര തണുപ്പൻ സ്വരത്തിലാണെന്നും പറഞ്ഞുകൂടാ.

കഥ പറയുന്നയാൾ ഒരു നാവികനാണ്. ക്രൂരമായ ഒരു കൊലപാതകം നടത്തിയശേഷം ഈ നാവികൻ ഒരു വിദ്യാർത്ഥിയെ നൃത്തമന്ദിരത്തിലേക്കു ക്ഷണിക്കുകയാണ് തന്റെ കഥ കേൾക്കാനായി. വല്പറൈസോ എന്ന തന്റെ കടലോര നഗരത്തിൽനിന്ന് വർഷങ്ങൾക്കുമുമ്പ് പുറപ്പെട്ടുപോയവനാണ് ഈ നാവികൻ. അയാൾ കയറിയ കപ്പലിലെ ജോലിക്കാരെല്ലാം ചത്തു. കപ്പലിൽ പ്രേതങ്ങൾ അലഞ്ഞുനടന്നു. ജീവിതത്തിനും മരണത്തിനുമിടയിലുള്ള നേർത്ത ഇടവഴിയിലൂടെ അയാൾ കറങ്ങിത്തിരിയുന്നു. പല പല തുറമുഖങ്ങൾ. പലതരം മനുഷ്യർ. ഒറ്റനോട്ടത്തിൽ ഈ കഥാപാത്രങ്ങൾക്കും സംഭവഖണ്ഡങ്ങൾക്കും തമ്മിൽ പരസ്പരബന്ധമില്ലെന്നു തോന്നാം. പക്ഷേ, പലേടത്തും വച്ച് അവ തമ്മിൽ കൂട്ടിമുട്ടുന്നുണ്ട്. അത്തരത്തിലൊരുബന്ധം കഥ പറയുന്ന ആളും കഥകേൾക്കുന്ന ആളും തമ്മിലുമുണ്ടെന്ന് ചിത്രം തീരുമ്പോൾ നാമറിയുന്നു. ക്യാപ്റ്റനിൽ നിന്നു കടം വാങ്ങിയ നാണയങ്ങൾ അതേ നാണയങ്ങളിൽത്തന്നെ വീട്ടുന്നുണ്ട് നാവികൻ. എന്നാലയാൾക്ക് താൻ കടംവാങ്ങിയ മട്ടിലുള്ള മൂന്നു ക്രൗൺനാണയങ്ങൾ കണ്ടെത്താൻ കഴിയുന്നില്ല. തികച്ചും അപ്രതീക്ഷിതമായി, തനിക്കു കണ്ടെത്താൻ കഴിയാതിരുന്ന നാണയങ്ങൾ മുന്നിലിരിക്കുന്ന വിദ്യാർത്ഥിയുടെ പക്കലുണ്ടെന്ന് അയാൾ മനസ്സിലാക്കുന്നു. 'ത്രീ ക്രൗൺസ് ഓഫ് എ സെയ്ലർ' ഇവിടെ അവസാനിക്കുന്നു. എന്നാൽ ചിത്രം വീണ്ടും തുടങ്ങാൻ പോകുന്നതായി നമുക്കനുഭവപ്പെടുന്നു.

അനുഭവങ്ങളുടെ ഈ ചക്രം വീണ്ടും തിരിയും. ഒരിക്കൽക്കൂടി ഈ കഥാപാത്രങ്ങളെ നാം കണ്ടുമുട്ടും. ഒരിക്കൽക്കൂടി ഈ സംഭവസന്ധികളിൽ നാം ഭാഗഭാക്കുകളാവും. ഒരിക്കൽക്കൂടി ഈ മൂന്നു ക്രൗൺ നാണയങ്ങൾ നമ്മുടെ വഴിത്താരയിലേക്കു വരും.

റൗൾ റൂയിസിന്റെ ചിത്രങ്ങൾക്കുവേണ്ടി കാത്തിരിക്കാൻ 'ദ ത്രീ ക്രൗൺസ് ഓഫ് എ സെയ്ലർ' നമ്മെ പ്രേരിപ്പിക്കുന്നു.





**എം കൃഷ്ണൻനായർ**

# സാഹിത്യവാരഫലം

**സം**സ്കൃതത്തിൽ പാണ്ഡിത്യവും മലയാളം, ഇംഗ്ലീഷ് ഈ ഭാഷകളിൽ സാമാന്യമായ അറിവുമുള്ള ഒരാളോടൊരുമിച്ചു കൊട്ടാരക്കരയ്ക്കു വടക്കുള്ള ഒരു വിദ്യാലയത്തിന്റെ വാർഷിക സമ്മേളനത്തിനു ഞാൻ പോയി, കൂടെ പ്രശസ്തനായ ഒരു കഥാകാരനുമുണ്ടായിരുന്നു. പണ്ഡിതനും കഥാകാരനും സംഭാഷണവിദഗ്ദ്ധർ. അതുകൊണ്ടു സമയം പോയതു് അറിഞ്ഞതേയില്ല. സമ്മേളനം തുടങ്ങുന്നതിനുമുൻപ് വിദ്യാലയത്തിന്റെ ഉടമസ്ഥരായ നമ്പൂതിരിമാരുടെ വീട്ടിൽ വിശ്രമിക്കേണ്ടിവന്നു. ഉച്ചയ്ക്കുള്ള ഊണും അവിടെത്തന്നെ. ഉണ്ണാൻ സമയമായപ്പോൾ ആരോ ഒരാൾ [illegible]ങ്ങളെ ക്ഷണിച്ചു. പണ്ഡിതനായ അദ്ധ്യക്ഷനും പ്രഭാഷകരും നായർവർഗ്ഗത്തിൽപ്പെട്ടവരായതുകൊണ്ട് പായോ തടുക്കോ നല്കിയിരുന്നില്ല. ഇരിക്കാൻ ഒരു വാഴയില. ഉണ്ണാൻ വേറൊരു വാഴയില. അദ്ധ്യക്ഷൻ നേരമ്പോക്കുകാരനാണ്. ''ഏതിൽ ഇരിക്കണം? ഏതിൽ നിന്ന് ഉണ്ണണം?'' എന്ന് അദ്ദേഹത്തിന്റെ ചോദ്യം. ഇരുന്നു. ഊണ് ആരംഭിച്ചു. സാമ്പാറൊഴിച്ചപ്പോൾ ഊണ് തുടരാൻ സാദ്ധ്യമല്ലെന്നായി. അത്രയ്ക്കുണ്ട് ഉപ്പിന്റെ ചുവ. അദ്ധ്യക്ഷൻ കഥാകാരനോട്: ''ഉപ്പ് തീരെയില്ല സാമ്പാറിന് അല്ലേ?'' ചോറു വിളമ്പുന്ന നായർ (നമ്പൂതിരിമാരെല്ലാവരും ആ സമയത്തു് മറഞ്ഞുനിന്നിരുന്നു. നായന്മാർ ഉണ്ണുന്നിടത്തു നോക്കുകപോലും പാടില്ലത്രേ) ഓടിയെത്തി 'ഉപ്പ് വേണോ?' എന്നു ചോദിച്ചു. അദ്ധ്യക്ഷൻ മറുപടി നൽകി:—''എനിക്ക് ഇത്രയും മതി ഉപ്പ്. പക്ഷേ ഈ കഥാകാരനുണ്ടല്ലോ വലിയ ഉപ്പുതീററിക്കാരനാണ്. അതുകൊണ്ട് കുറെ ഉപ്പുകൂടി സാമ്പാറിൽ ഇട്ടുകൊടുക്കൂ.'' അയാൾ ഉപ്പ് കൊണ്ടുവരുന്നതിനു മുൻപ് ഞങ്ങൾ ഊണു മതിയാക്കി.

ഉപ്പിനെതിരായി അമേരിക്കയിൽ ബഹളം തുടങ്ങിയിട്ട് കുറെക്കാലമായി. സകല രോഗങ്ങളും ഉപ്പു കൂടുന്നതുകൊണ്ട് ഉണ്ടാകുന്നു എന്നാണ് ചിലരുടെ അഭിപ്രായം. അതു സത്യമോ അസത്യമോ ആകട്ടെ. ഉപ്പ് ചേർക്കാതെ കറികൾ കഴിക്കാനൊക്കുകയില്ല. കുറഞ്ഞാലും വയ്യ; കൂടിയാലും വയ്യ. കുറഞ്ഞാൽ ഉപ്പ് ചേർക്കാം. കൂടിയാലോ? കൂട്ടാനെടുത്തു ദൂരെകളയുകയേ തരമുള്ളു. അല്ലെങ്കിൽ ഞങ്ങൾ ചെയ്തതുപോലെ ഊണുമതിയാക്കി എഴുന്നേററു പോകണം. കറിയുപ്പുപോലെയാണ് സന്മാർഗ്ഗം. അതു കുറഞ്ഞാൽ ആപത്തു്, കൂടിയാലും ആപത്താണ്. വാ തോരാതെ സന്മാർഗ്ഗം പ്രസംഗിച്ചുകൊണ്ട് നടക്കുന്ന ഒരുത്തൻ വീട്ടിലുണ്ടെന്നു വിചാരിക്കൂ. ആ വീട് നരകമായിമാറും. വിദ്യാർത്ഥിക്കു ജയിക്കാൻ നൂറിൽ മുപ്പത്തഞ്ച് മാർക്കുവേണം. മുപ്പത്തിനാലേമുക്കാൽ മാർക്ക് കൊടുത്ത ഒരു ഇംഗ്ലീഷ് പ്രൊഫസറെ എനിക്കറിയാം. മുപ്പത്തിനാലര എന്നതു മുപ്പത്തഞ്ചായി പരിഗണിക്കുമെങ്കിലും അയാൾ അതു കൊടുത്തില്ല. കാൽമാർക്കിൽ അയാളുടെ സന്മാർഗ്ഗനിഷ്ഠ അക്കൊന്തിയോടെ വിലസി. ലോകത്തുള്ള ഏതു് ആഭാസനും ഈ ഇംഗ്ലീഷ് പ്രൊഫസറെക്കാൾ മാന്യനാണ്. വീട്ടിലെ സന്മാർഗ്ഗവാദിയെക്കുറിച്ചാണ് നമ്മൾ പറഞ്ഞുവന്നതു്. അയാൾ ഭാര്യയോട്: ''എടീ, മലക്കറി ആറുരൂപ തൊണ്ണൂററിയഞ്ചു പൈസയല്ലേ ആയുള്ളു. ബാക്കി അഞ്ചു പൈസ എവിടെ? എന്തു്? കടക്കാരന്റെ കൈയിൽനിന്നു വാങ്ങിച്ചില്ല എന്നോ? ദ്രോഹി. (വേലക്കാരനോട്) എടാ ശങ്കരാ ആ ബാക്കി അഞ്ചു പൈസ ചെന്നു വാങ്ങിക്കൊണ്ടു വാ. (ഉറങ്ങാൻ കിടന്ന മകനോട്) എടാ സന്ധ്യയ്ക്കു് ആറുമണി തൊട്ടു രാത്രി പത്തുമണിവരെ പഠിക്കണമെന്നു പറഞ്ഞിട്ടില്ലേ? ഒൻപതു് അമ്പത്തഞ്ച് ആയപ്പോൾ കിടന്നുകളഞ്ഞോ? എഴുന്നേല്ക്കു് അഞ്ചു മിനിററുകൂടെ പഠിച്ചിട്ടു കിടന്നാൽ മതി.'' ഇമ്മട്ടിലുള്ള സന്മാർഗ്ഗവാദി ഭാര്യയുടെയും കുഞ്ഞുങ്ങളുടേയും ജീവിതം നശിപ്പിക്കും.

കറിയുപ്പുപോലെയാണ് സാഹിത്യത്തിലെ സന്മാർഗ്ഗ ചിന്ത. കുറഞ്ഞാൽ വെണ്മണിക്കവിതപോലെ നിന്ദ്യമാകും. കൂടിയാൽ ഉള്ളൂർക്കവിതപോലെ അസഹനീയമാകും. അദ്വൈതചിന്ത ഏറിയാൽ, മാർക്സിസം ഏറിയാൽ, ക്രൈസ്തവസിദ്ധാന്തങ്ങൾ ഏറിയാൽ സാഹിത്യസൃഷ്ടി തകരും. നിശ്ചയിക്കപ്പെട്ട അളവിൽ ഈ കറിയുപ്പ് സാഹിത്യത്തിൽ ചേർക്കാം. അതു കുറയരുതു്, കൂടരുതു്.

## ചേസ്

കുററത്തിനും അതിനോടുചേർന്ന സാഹസകൃത്യങ്ങൾക്കും ആധിക്യമുണ്ടായാലും സാഹിത്യത്തിന്റെ മേന്മയ്ക്കു കുറവു സംഭവിക്കുമെന്നതിനു തെളിവു നല്കുന്നു ജേംസ് ഹഡ്ലി ചേസിന്റെ കൃതികൾ. അവയെക്കുറിച്ചു സാമാന്യമായും No Orchids for Miss Blandish എന്ന ത്രില്ലറിനെക്കുറിച്ചു സവിശേഷമായും എം. ഹരികുമാർ കലാകൗമുദിയിൽ എഴുതിയിരിക്കുന്നു. (ചേസ് എത്രകേമൻ— ലക്കം 493). ചേസിന്റെ ''...ബ്ളൻഡിഷ്'' എന്ന നോവൽ വായിക്കാൻ രസമുണ്ട്. ഒരു കോടീശ്വരന്റെ മകളായ ബ്ളൻഡിഷിനെ ഒരു കൊള്ളസംഘം അപഹരിച്ചുകൊണ്ടുപോകുന്നു. ആ സംഘത്തിന്റെ കൈയിൽനിന്നു മറെറാരു സംഘം അവളെ അപഹരിക്കുന്നു. മോചനദ്രവ്യം കൈക്കലാക്കിയതിനു ശേഷം അവളെ കൊല്ലാനായിരുന്നു രണ്ടു സംഘങ്ങളുടെയും ഉദ്ദേശ്യം. രണ്ടാമത്തെ സംഘത്തെ നയിക്കുന്നതു് ഒരു സ്ത്രീയാണ്. അവരുടെ മകൻ ബ്ളൻഡിഷിനെ ലൈംഗിക ലക്ഷ്യത്തോടെ സമീപിക്കുന്നു. അവൻ ധ്വജഭംഗമുള്ളവനാണ്. ബ്ളൻഡിഷിനെ അവൻ ബലാത്സംഗം ചെയ്താൽ ആ ധ്വജഭംഗം മാറുമെന്നാണ് അമ്മയുടെ വിചാരം. പൊലീസ് കൊള്ളക്കാരെ തോല്പിച്ചു. ബ്ളൻഡിഷിനു വീട്ടിൽ പോകാം. പക്ഷേ അവൾ പാർത്തിരുന്ന കെട്ടിടത്തിൽ നിന്നു താഴത്തേക്കു ചാടി ആത്മഹത്യ ചെയ്തു. ചെറുപ്പക്കാരന്റെ പ്രേമപ്രകടനങ്ങൾ അവൾ ഇഷ്ടപ്പെട്ടെന്നും അവനെ ഉപേക്ഷിച്ചുപോകാൻ വയ്യാത്തതുകൊണ്ടാണ് അവൾ ആത്മഹത്യ ചെയ്തതെന്നും ഓർവെൽ എഴുതിയിട്ടുണ്ട്. ഓർവെലിന്റെ ഈ വാദം ശരിയല്ലെന്നു കോളിൻ വിൽസൻ പറയുന്നു. സാഹിത്യപരമായ മേന്മയില്ലെങ്കിലും അവഗണിക്കാൻ വയ്യാത്ത സംഭ്രമ കഥയാണ് ''...മിസ്സ് ബ്ലൻഡിഷ്.''

## രണ്ടു കഥകൾ

വ്യക്തി സ്പർശകങ്ങളായ കാര്യങ്ങളിലാണ് സ്ത്രീക്കു താല്പര്യം. ഭർത്താവുമായുള്ള ബന്ധത്തിലാണ് അവൾ അവ കണ്ടെത്തുന്നതു്. അപ്പോൾ ഭർത്താവ് അകന്നുനിന്നാൽ, അവളിൽ താല്പര്യമില്ലാത്തവനായാൽ അവൾ ശൂന്യകൂടം. മിക്ക ദാമ്പത്യജീവിതങ്ങളും തകരുന്നതു് ഭാര്യയുടെയും ഭർത്താവിന്റെയും ഈ അകൽച്ചയാലാണ്. മുഹമ്മദ് റോഷൻ കലാകൗമുദിയിലെഴുതിയ ''പോയകാലത്തിന്റെ വിത്തുകൾ'' എന്ന ചെറുകഥയിൽ 'പേഴ്സനൽ റിലേഷൻ' നഷ്ടപ്പെട്ട ഒരു സ്ത്രീയുടെ ചിത്രം കാണാം. വിരളമായേ അയാൾ അവളുടെ അടുക്കലെത്തുന്നുള്ളു. വ്യക്തിബന്ധം തകരുന്നുവെന്നു കണ്ട അവൾ വീട്ടിന്റെ മുററത്തു് പൂന്തോട്ടമുണ്ടാക്കാൻ ശ്രമിക്കുന്നു. ഭൂമി കിളച്ചു മറിച്ചപ്പോഴാണ് നടാൻ വിത്തുകളില്ലെന്ന് അവൾ മനസ്സിലാക്കുന്നതു്. അവൾ വീട്ടിലേക്ക് ഓടുന്നു. പക്ഷേ, അവിടെയും വിത്തുകളില്ല. ഉണ്ടായിരുന്ന ഉദ്യാനം നശിച്ചുപോയി. ഭർത്താവിന്റെ ബീജം സ്വീകരിക്കുവാൻ സന്നദ്ധമായ ഗർഭാശയം. ആ വിത്തു വീണു സന്തത്യുൽപാദനം നടക്കുന്നില്ലെന്നു വ്യംഗ്യം. ഈ



പ്രതിരൂപാത്മകത്വവും ആഖ്യാനവും മോരും മുതിരയുമെന്നപോലെ ചേരാതെ കിടക്കുന്നതാണ് ഇക്കഥയുടെ ന്യൂനത. അതു് ആൻറി ക്ലൈമാക്സിൽ ചെന്നു നില്ക്കുന്നതാണ് വേറൊരു ന്യൂനത.

റോഷൻെറ സിംബലിസം ദുർഗ്രഹമല്ല. ദുർഗ്രഹതയുള്ളതു് വി. ആർ. സുധീഷിൻെറ 'തയ്യൽക്കാരൻ' എന്ന കഥയിലെ സിംബലിസത്തിനാണ്. തയ്യൽക്കാരൻ കുപ്പായം തുന്നിക്കൊടുക്കാത്തതും തയ്യൽക്കടയ്ക്കകത്തു് ഒരു സ്ത്രീ കയറിപ്പോയിട്ടു് തിരിച്ചുവരാത്തതുമൊക്കെ പ്രതിരൂപാത്മകതയുള്ള സംഭവങ്ങളാണ്. ആഖ്യാനപാടവം പ്രകടമാകുന്ന ആ കഥയിലെ ദുർഗ്രഹതയാർന്ന ഈ സിംബലിസം ഹൃദയസംവാദത്തിനു പ്രതിബന്ധം സൃഷ്ടിക്കുന്നു. സാർവലൗകിക പ്രാധാന്യമാർജ്ജിക്കാത്ത ഇത്തരം സ്വകീയ പ്രതിരൂപങ്ങൾ ചെറുകഥകളെ പരാജയത്തിലേക്കു തള്ളിവിടുന്നു.

*   *   *

ഗ്രന്ഥശാലയിൽ അനേകം പുസ്തകങ്ങളുണ്ടെങ്കിലും ഒരാൾക്കു് ഒരു സമയം ഒരു പുസ്തകമല്ലേ വായിക്കാനാവൂ എന്നു നവീന സാഹിത്യകാരനു പറയണമെന്നിരിക്കട്ടെ. അങ്ങനെ 'നേരേചൊവ്വേ' അയാളതു പറയുകയില്ല. പറയുന്നതു് ഇങ്ങനെയാവാം. കാട്ടിൽ മരങ്ങൾ അനവധിയുണ്ടെങ്കിലും ഒരു കിളിക്കു് ഒരു സമയത്തു് ഒരു മരക്കൊമ്പിലല്ലേ ഇരിക്കാൻ പറ്റൂ?

*   *   *

ഗോപിനാഥ് പനങ്ങാട്ടു് മനോരാജ്യം വാരികയിൽ കയറിനിന്നു് ''തിമിംഗലങ്ങളേ തിരിച്ചുവരൂ'' എന്നു വിളിക്കുന്നു. അവ തിരിച്ചുവരുമെന്നു തോന്നുന്നില്ല. ഞാൻ പനങ്ങാട്ടു ചെന്നുനിന്നു് ഗോപനാഥേ എന്നോ ഗോപനാഥാ എന്നോ വിളിച്ചാൽ ഗോപിനാഥ് ഞാൻ നില്ക്കുന്നിടത്തു് എത്തുമോ? ഇല്ലേയില്ല. അതുപോലെ 'തിമിംഗലങ്ങളേ തിരിച്ചുവരൂ' എന്നു വിളിച്ചാലും തിമിംഗിലങ്ങൾ വരില്ല. 'തിമിംഗിലങ്ങളേ തിരിച്ചുവരൂ''. എന്നു വിളിച്ചുനോക്കൂ. വരും. തിമി ഒരുതരം മത്സ്യമാണ്. 'ഗില' ശബ്ദത്തിനു വിഴുങ്ങുന്നതു്, ഗ്രസിക്കുന്നതു് എന്നർത്ഥം. തിമിയെ വിഴുങ്ങുന്നതു് തിമിംഗിലം.

## അത്യുക്തിയില്ല

ഭാഷ സൂക്ഷിച്ചു് ഉപയോഗിക്കേണ്ടതാണ്. ഇല്ലെങ്കിൽ ആപത്തുണ്ടാകും. അതിനു ചാൾസ് ബർലിററ്സിനെ അവലംബിച്ചുകൊണ്ടു് ഒരു സംഭവം ചുരുക്കിയെഴുതാം. ജപ്പാനീസ് ഭാഷയിലെ mokusatsu എന്ന വാക്കിനു് ''അവഗണിക്കുക'' ''അഭിപ്രായം തല്ക്കാലം പറയാതിരിക്കുക'' ''അഭിപ്രായമില്ല'' എന്ന അർത്ഥങ്ങളുണ്ടു്. ഹീരോഷീമയിലും നാഗാസാക്കിയിലും ആറ്റംബോംബ് ഇടുന്നതിനു മുൻപ്് അമേരിക്കൻ ഗവണ്മെൻറ് ജപ്പാനീസ് ഗവണ്മെൻറിനു് മുന്നറിയിപ്പു നല്കി. തങ്ങളുടെ കൈയിൽ മാരകായുധമുണ്ടെന്നും അതു് ഉപയോഗിച്ചാൽ പട്ടണങ്ങൾ മരുഭൂമികളായി മാറുമെന്നും അതുകൊണ്ടു കീഴടങ്ങുകയാണു വേണ്ടതെന്നും അമേരിക്ക അറിയിച്ചു. ക്യാബിനററ് ഡിസ്കഷൻ നടത്തിക്കൊണ്ടിരിക്കുന്ന ആ സന്ദർഭത്തിൽ Mokusatsu പരിപാലിക്കുകയാണ് തങ്ങളെന്നു ജപ്പാനീസ് സർക്കാർ മറുപടി കൊടുത്തു. ഭാഗ്യക്കേടുകൊണ്ടു് ആ വാക്കു് 'അവഗണിക്കുന്നു' (ignore) എന്നു തർജ്ജമ ചെയ്യപ്പെട്ടു. 'അഭിപ്രായം പിന്നീടു പറയാം' എന്നാണ് അവർ ഉദ്ദേശിച്ചതു്. പക്ഷേ തർജ്ജമ കേട്ട അമേരിക്കൻ സർക്കാർ ആററംബോംബ് ഇട്ടു.

അത്യുക്തി ഇല്ലാതെ 'വസ്തുനിഷ്ഠത്വം' പരിപാലിച്ചു് എഴുതുന്ന ആളാണ് പ്രൊഫസർ എസ്. ഗുപ്തൻനായർ. അത്യുക്തി ബാലിശമായ മനസ്സിൻെറ സന്തതിയാണെന്നു് അദ്ദേഹത്തിനറിയാം. 'കളിയിൽ പ്രാണരക്ഷയ്ക്കും ഗോബ്രാഹ്മണ ഹിതത്തിനും വേളിക്കും വൃത്തിരക്ഷയ്ക്കും പൊളിചൊല്ലുന്നതുത്തമം' എന്നു വ്യാസൻ പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെ അവതാരിക എഴുതുമ്പോഴും സ്വാഗതപ്രഭാഷണം നടത്തുമ്പോഴും ചരമാനന്തര പ്രഭാഷണം നിർവഹിക്കുമ്പോഴും അത്യുക്തിയാകാമെന്നു് നിസ്സാരനായ ഞാൻ പറഞ്ഞുകൊള്ളട്ടെ. ഗുപ്തൻനായർ അവയിലും അത്യുക്തി കലർത്താറില്ല. അന്തരിച്ച സെബാസ്റ്റ്യൻ കുഞ്ഞുകുഞ്ഞു ഭാഗവതരെക്കുറിച്ചു് അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ ലേഖനം നോക്കുക. അത്യുക്തിയും സ്ഥൂലീകരണവും തൻെറ ശത്രുക്കളാണെന്നു് അദ്ദേഹം പരോക്ഷമായി പറയുന്നു. അന്തരിച്ച വ്യക്തിയുടെ കഴിവുകളും സ്വഭാവ സവിശേഷതയും എടുത്തു കാണിക്കുന്ന ഹൃദ്യമായ ലേഖനമാണതു്.

## നായേ വരൂ

വിരസവും ക്ഷുദ്രവും അടുക്കളയിൽ ജോലിചെയ്യുന്ന പെണ്ണുങ്ങളെ മാത്രം രസിപ്പിക്കുന്നതും ആയ ഒരു പംക്തിയുണ്ടു് മനോരമ ആഴ്ചപ്പതിപ്പിൽ; 'ദാമ്പത്യദുഃഖങ്ങൾ' എന്നാണ് അതിൻെറ പേരു്. ഇത്തവണ ഒരു പദ്മാവതി അമ്മയാണ് ആ പംക്തിയിൽ എഴുതിയിട്ടുള്ളതു്. കഥ പറയുന്ന ആൾ (സ്ത്രീ) സ്നേഹത്തിൻെറ നീർച്ചുഴിയിൽ വീണു. വിനോദിനെയാണ് അവർ സ്നേഹിച്ചതു്. പക്ഷേ, അയാൾ കടലിൽ വീണു ചത്തുപോയി. കാലം കഴിഞ്ഞു് അവളെ വിജയൻ വിവാഹം ചെയ്തു. ഒരു ദിവസം രതിക്രീഡകളിൽ പെട്ടിരിക്കുമ്പോൾ അവൾ വിജയനെ അറിയാതെ വിനോദേ എന്നു വിളിച്ചുപോയി. ഭർത്താവിനു തെററിദ്ധാരണയുമായി. ഈ തെററിദ്ധാരണ മാററാൻ എന്താണു വഴിയെന്നു് കഥ പറയുന്ന ആൾ അല്ലെങ്കിൽ കഥാനായിക ചോദിക്കുന്നു. ഉത്തരം പറയാൻ കടപ്പെട്ടവരാണ് വായനക്കാരായ നമ്മൾ. സംഭവിച്ചതു് അങ്ങു പോകട്ടെ. വിനോദ് എന്നൊരുത്തനെ പരിചയമില്ലെന്നു കള്ളം പറഞ്ഞാൽ മതി. പിന്നെ ഇനി സംബുദ്ധി ഒന്നു മാററണം. തിരുവനന്തപുരത്തെ പെണ്ണുങ്ങൾ ഇപ്പോൾ ഭർത്താവിൻെറ പേരിൻെറ ആദ്യത്തെ അക്ഷരമാണു് 'ചെല്ലം കൊഞ്ചി' വിളിക്കുന്നതു്. 'നായേ ഇങ്ങോട്ടു വരൂ' എന്നു് അവൾ വിളിച്ചാൽ നാരായണൻ നായരെന്ന ഭർത്താവു് അവളുടെ അടുക്കലെത്തും. അതുകൊണ്ടു് 'വീയേട്ടാ' എന്നു വിളിച്ചാൽ മതി അയാളെ. വിനോദിനും വിജയനും അതു ചേരുമല്ലോ. തന്നെയാണ് അവൾ വിളിക്കുന്നതെന്നു് വിജയൻ കരുതും. തൻെറ പൂർവ്വകാമുകനെ ഉദ്ദേശിച്ചുള്ള വിളിയാണ് അതെന്നു് അവൾക്കു് അകമേ വിചാരിച്ചു് ആഹ്ലാദിക്കുകയും ചെയ്യാം. ഒരു വെടിക്കു് രണ്ടു പക്ഷികൾ.

*   *   *

മലയാക്കാർ പശുക്കളെ എണ്ണുമ്പോൾ അവയുടെ തലനോക്കിയല്ല എണ്ണുന്നതു്. അവയെ തിരിച്ചുനിറുത്തി വാലു് എണ്ണും. സാഹിത്യത്തിൻെറ ചന്തിതൊട്ടു് എണ്ണുന്ന രീതിയാണ് നമ്മുടെ എഴുത്തുകാർക്കു് ഇഷ്ടം.

## തൊപ്പി എടുക്കുന്നു

എം. പി. പോൾ ഖദർ വേഷമണിഞ്ഞു് തീവണ്ടിയിലിരിക്കുന്നു. ഒരു സുഹൃത്തു് ചോദിച്ചു: ''അല്ല മാഷ് ഖദറാക്കിയോ വേഷമൊക്കെ?'' പോൾ മറുപടി പറഞ്ഞു: ''ഓർക്കായ്കയല്ല, വല്ല കരിഞ്ചന്തക്കാരനോ കള്ളനോ ആണെന്നു് എന്നെ തെററിദ്ധരിക്കാനിടയുണ്ടെന്ന കാര്യം.'' ഖദറുടുപ്പും ഖദർ മുണ്ടും പോയിട്ടു് തൊപ്പിക്കായി പ്രാധാന്യം. നെഹ്റു തൊപ്പിവച്ചിരുന്നല്ലോ. ഇന്നു ഷാളിനാണ് പ്രാധാന്യമെന്നു് അനുഗ്രഹീതനായ കാർട്ടൂണിസ്റ്റ് യേശുദാസ് ഹാസ്യചിത്രങ്ങളിലൂടെ ധ്വനിപ്പിക്കുന്നു. (ഈ ആഴ്ച വാരികയിലെ 'കഴിഞ്ഞ യാഴ്ച' എന്ന ചിത്രപരമ്പര). മദ്യക്കുപ്പി വലിയ ഷാളിനകത്തുവച്ചു രണ്ടുപേർ നില്ക്കുന്നു. അതിനു് ഒരു കമൻറും യേശുദാസൻേറതായി: ''ഷാൾ പുതച്ചാൽ രാജീവ് ഭക്തനാകില്ല. ഷാൾ ഒരു കർട്ടനാണ്. ഭക്തന്മാരുടെ അറയും മറയും രാജീവ് ഇഷ്ടപ്പെടില്ല'' സായ്പിൻെറ മട്ടിൽ പറയുകയാണ് ഞാൻ. യേശുദാസൻെറ മുൻപിൽ ഞാൻ തൊപ്പിയെടുക്കുന്നു.

## തൊപ്പി എടുക്കുന്നില്ല

To take off one's hat to എന്നു പറഞ്ഞാൽ ബഹുമാനം കാണിക്കുക, പ്രശംസിക്കുക എന്നർത്ഥം. ചെറുകഥയ്ക്കു് ഒരു വികാസവും ഇല്ലാതിരുന്ന കാലത്തു് 'മധുമതി' എന്ന കാല്പനിക കഥ രചിച്ച പൂർണ്ണചന്ദ്ര ചട്ടോപാദ്ധ്യായയുടെ മുമ്പിൽ എനിക്കു തൊപ്പിയെടുക്കാൻ വയ്യ എന്നു പറഞ്ഞാൽ ഞാൻ ബുദ്ധിശൂന്യനാണെന്നു കരുതണം. കരുതൂ. എങ്കിലും തൊപ്പി എൻെറ തലയിൽത്തന്നെ ഇരിക്കട്ടെ.



ഡോക്ടറുദ്യോഗം കിട്ടിയ ഒരു യുവാവു് ജോലിസ്ഥലത്തേക്കു പോകുമ്പോൾ നദീതീരത്തു് മരണത്തോടടുത്തു കിടന്ന ഒരു യുവതിയെ കണ്ടു. ആ അതിസുന്ദരിയെ അയാൾ ശുശ്രൂഷിച്ചു; ജീവൻ നൽകി. അവൾ ആ ഡോക്ടറുടെ ഭാര്യയായി. പക്ഷേ, അവൾ നേരത്തെതന്നെ വിവാഹിതയായിരുന്നു. ആപത്തു സംഭവിച്ചപ്പോൾ പൂർവ്വകാലജീവിതം വിസ്മരിച്ചുപോയി അവൾ. അങ്ങനെ ഡോക്ടറോടൊത്തു താമസിക്കുമ്പോൾ ആദ്യത്തെ ഭർത്താവു് പാട്ടുപാടി അലയുകയായിരുന്നു. ആ ഗാനംകേട്ട അവൾക്കു പൂർവ്വസ്മൃതിയുണ്ടായി. ഡോക്ടറെ ഉപേക്ഷിക്കാൻ അവൾ അശക്ത. ആദ്യത്തെ ഭർത്താവിനെ വേണ്ടെന്നുവയ്ക്കാനും വയ്യ. ഗംഗയിൽ ചാടി അവളും ആദ്യത്തെ ഭർത്താവും ആത്മഹത്യ ചെയ്യുമ്പോൾ കഥ അവസാനിക്കുന്നു. സ്നേഹം, ചാരിത്രം ഈ മൂല്യങ്ങളെ പ്രകീർത്തിക്കുന്ന ഈ കഥ 1873-ലാണ് രചിക്കപ്പെട്ടതു്. ബംഗാളി ഭാഷയിലെ ആദ്യത്തെ ചെറുകഥയുമാണിതു്. അതുകൊണ്ടു നവീനകഥകൾക്കു പററിയ മാനദണ്ഡംകൊണ്ടു് ഇതിനെ അളക്കാൻവയ്യ. കഥാകാരൻെറ ആന്തരചരിത്രത്തോടും അക്കാലത്തെ സമുദായ ചരിത്രത്തോടും ബന്ധപ്പെട്ടാണ് ഇക്കഥയുടെ ജനനം. ആ രണ്ടു ചരിത്രങ്ങളോടും ബന്ധപ്പെടുത്തി നോക്കുമ്പോഴും, അക്കാലത്തെ വികാരങ്ങളോടും ചിന്തകളോടും ചേർത്തുവച്ചു് സംവീക്ഷണം ചെയ്യുമ്പോൾ ഇതിൻെറ നേർക്കു് ഒരു കല്ലുപോലും എറിയാൻ വയ്യെന്നു വരും. എന്നാൽ തികച്ചും വിഭിന്നങ്ങളായ ഇന്നത്തെ പരിതഃസ്ഥിതികളിൽ ഇതു രോഗാർത്തമായ റൊമാൻറിസിസമായി പ്രത്യക്ഷപ്പെടുന്നു. അതിനാലാണു തൊപ്പിതലയിൽത്തന്നെ ഇരിക്കട്ടെ എന്നു ഞാൻ ആദ്യമേ പറഞ്ഞതു്. (കഥ കുങ്കുമം വാരികയിൽ. തർജ്ജമ. പ്രൊഫസർ പി. കൃഷ്ണൻേറതു്.)

## പലരും പലതും

(1) ഷേർലി ഒരു ചെറുപ്പക്കാരനെ സ്നേഹിക്കുന്നു. അയാൾ അവളെ പററിക്കുന്നു. ഷേർലി കന്യാസ്ത്രീയാകുന്നു. യുവാവു് കോൺവെൻറിൽ ഭാര്യയുമൊത്തു് അവരെ കാണാൻ വരുന്നു. പഴയ ഓർമ്മകൾ കന്യാസ്ത്രീയെ പീഡിപ്പിക്കുന്നു—മേരിക്കുട്ടി നെല്ലിപ്പൊയിൽ പൗരധ്വനി വാരികയിലെഴുതിയ ''ഓർമ്മകളേ ഇനിയുറങ്ങൂ''എന്ന കഥയാണിതു്. —ഇത്തരം കഥകൾക്കെതിരായി ശബ്ദമുയർത്തു. വസൂരി നിർമ്മാർജ്ജനം ചെയ്യപ്പെട്ടു. പൈങ്കിളിക്കഥാവസൂരിക്കു മരുന്നില്ല. ബഹുജനരോഷമേ അതിനു പ്രതിവിധിയായുള്ളു.

(2) ''ദേവാ നിന്നാരാധികയ്ക്കുകമീ
നിർമ്മാല്യങ്ങൾ
ഭാവസൂനമായ് നീയെ
ന്മേനിയിൽ ചൊരിഞ്ഞാലും''

— ഗോപാലകൃഷ്ണൻ കോട്ടയ്ക്കൽ പൗരധ്വനി വാരികയിലെഴുതിയ 'ഇനി ഞാൻ മടങ്ങട്ടെ' എന്ന കാവ്യത്തിൻെറ തുടക്കമാണിതു്.—ക്ലീഷേകൊണ്ടു വായനക്കാരെ ഇങ്ങനെ ഉപദ്രവിക്കുന്നവരിൽനിന്നു രക്ഷ നേടാൻ എന്തുചെയ്യണം? പൊലീസിനോടു ചോദിക്കാം. ടെലിഫോൺ എവിടെ? നൂറ് എന്ന നമ്പർ കറക്കട്ടെ.

(3) ''വൈക്കം മുഹമ്മദ്ബഷീർ ഒരു മിഥ്യയോ'' എന്ന പേരിൽ ദീപിക ആഴ്ചപ്പതിപ്പിൽ ഒരു റിപ്പോർട്ട്. ഡോക്ടർ ജോർജ്ജ് ഇരുമ്പയത്തിൻെറ ഒരു ഗ്രന്ഥം പ്രകാശനം ചെയ്തതിനെക്കുറിച്ചുള്ളതാണതു്. ചിത്രത്തിൽ ഡോക്ടർ കെ. രാമചന്ദ്രൻനായരുടെ ശിരസ്സിൻെറ കാൽഭാഗം കാണാം. ഈ ലേഖകൻെറ ബ്രഹ്മക്ഷൗരംചെയ്ത തല മുഴുവനും. പ്രൊഫസർ എസ്. ഗുപ്തൻനായർ ചിരിക്കുന്നു. പ്രൊഫസർ പി. സി. ദേവസ്യ പ്രസംഗിക്കുന്നു. അദ്ദേഹം എന്നെ 'നിരൂപക വ്യാഘ്രം' എന്നു വിശേഷിപ്പിച്ചപ്പോഴാണ് ചിരിക്കാത്ത ഞാൻ ചിരിച്ചതു്. ആ ചിരിയോടുകൂടിയ ചിത്രമാണ് എൻേറതു്. ഭാഗ്യം. നിരൂപക വ്യാഘ്രം എന്നല്ലേ പറഞ്ഞുള്ളു. ''നിരൂപകക്കുട്ടവ'' എന്നു ദേവസ്യ പറഞ്ഞില്ലല്ലോ. നന്ദി. പിന്നെ റിപ്പോർട്ട് നന്നായിട്ടുണ്ടു്. മലയാളഭാഷ നല്ലപോലെ കൈകാര്യം ചെയ്യാൻ അറിയാവുന്ന ആരോ ഒരാൾ എഴുതിയതാണിതു്. ഡോക്ടർ ജോർജ്ജ് ഇരുമ്പയം എഴുതിയാൽ എത്രത്തോളം നന്നാകുമോ അത്രത്തോളം നന്നായിട്ടുണ്ടു്. എഴുതിയ എം. കെ. എൻ. പോററിയെ സവിനയം അഭിനന്ദിക്കട്ടെ.

(4) സാവിത്രിയുടെ ഭർത്താവു് മാധവൻ പണം അപഹരിച്ചുവെന്നു് വാർത്ത പരന്നു. മാധവൻ ആത്മഹത്യചെയ്തു. സാവിത്രി മകനെ വളർത്തിക്കൊണ്ടു വന്നു. പ്രായം ചെന്നെത്തിയ മകൻ മറുനാട്ടിൽനിന്നു് വരുമെന്നു പ്രതീക്ഷിച്ചു് സാവിത്രി കാത്തുനില്ക്കുമ്പോൾ കമ്പിസന്ദേശം എത്തുന്നു. മകൻ 'ആക്സിഡെൻറി'ൽ മരിച്ചത്രേ. ഇതാണ് ഉണ്ണികൃഷ്ണൻ തേവള്ളി കുമാരി വാരികയിലെഴുതിയ ''വേഴാമ്പലിൻെറ ദുഃഖം'' എന്ന ചെറുകഥ.—സർ, ദിസ് ഈസ് എ വെരി സീരിയസ് ഒഫൻസ്.

(5) ചില്ലക്കോണിൽച്ചിറകു കടയും
പക്ഷിജാലം വിദൂര

ത്തല്ലിൻറാഴം കുറയുമകലെ ച്ചക്ര
വാളം ചുവക്കും

മുല്ലപ്പൂവിൻ മണമൊടിളകും മന്ദ
വാതം ചരിക്കും

നല്ലൂർ ഗ്രാമം തെളിയുമുണരാനന്ത്യ
യാമം വിശേഷം

സഖിവാരികയിലെ ''ചന്ദ്രലേഖയ്ക്കൊരു സന്ദേശം'' എന്ന സന്ദേശകാവ്യത്തിലെ ഒരു ശ്ലോകം. എഴുതിയ ആളിൻെറ പേരു് അച്ചടിച്ചിട്ടില്ല. ആറന്മുളസത്യവ്രതനായിരിക്കും കവി. അദ്ദേഹത്തിനു് ഒഴുക്കുള്ള ശ്ലോകങ്ങൾ രചിക്കാനറിയാം.

(6) ചന്ദ്രികവാരിക, 28-ാം ലക്കം. എത്രതവണ മറിച്ചുനോക്കിയിട്ടും ചെറുകഥ കാണുന്നില്ല.—ചെറുകഥ മരിക്കുന്ന കലയാണെന്നു മനസ്സിലായി വരുന്നു.



## ഒരു പുതിയ നോവൽ

ഹംഗറിയൻ നോവലിസ്റ്റ് ദ്യോർദ്യ കോൺറാററ് (Gyorgy Konrad-ജനനം 1933) The Case Worker എന്ന നോവലിൻെറ രചനയോടുകൂടി മഹായശസ്കനായി. അതിനെക്കുറിച്ചു് ഈ പംക്തിയിൽ മുൻപ്് ഞാനെഴുതിയിരുന്നു. കോൺറാററിൻെറ പുതിയ നോവലാണ് The Loser എന്നതു്. ''പ്രസ്ഥാനമെന്ന നിലയിൽ ലോകമുതലാളിത്തം അസാദ്ധ്യതയാണ്. ലോകകമ്മ്യൂണിസം അങ്ങനെയല്ല. വാഗ്ദത്തഭൂമി ചരിത്രത്തിൻെറ അതിരുകൾക്കുള്ളിൽ ഇവിടെത്തന്നെ സൃഷ്ടിക്കാം. ഇരുപതാംശതാബ്ദത്തിലെ മതപരങ്ങളായ സംഘടനകളാണ് കമ്മ്യൂണിസ്റ്റ്പാർട്ടികൾ. ബുദ്ധമതക്കാരനോ മുഹമ്മദീയനോ ക്രിസ്ത്യനാകാൻ പററില്ല. പക്ഷേ, അയാൾക്കു കമ്മ്യൂണിസ്റ്റാകാം'' (പുറം 174) എന്ന വിശ്വാസത്തോടുകൂടി പ്രവർത്തിച്ച 'ററി' എന്ന ഒരുത്തൻെറ മോഹഭംഗമാണ് ഈ നോവലിലെ വിഷയം. 'ററി' ജൂതനാണ്. കമ്മ്യൂണിസ്റ്റ്വിപ്ളവകാരിയായ അയാളെ നാത്സികൾ അറസ്റ്റ്ചെയ്തു. നാത്സികളിൽനിന്നു രക്ഷനേടിയ അയാൾ സ്വന്തം നാടു് (ഹംഗറി) ആക്രമിച്ച സോവിയററ് സേനയിൽ ചേർന്നു കൊലപാതകങ്ങൾവരെ ചെയ്യുന്നു. (After all, I too, had already committed murder--പുറം 138) കാലം കഴിഞ്ഞപ്പോൾ കമ്മ്യൂണിസത്തിലുള്ള വിശ്വാസം അയാൾക്കു് ഇല്ലാതെയായി. പിന്നെ ആശ്രയസ്ഥാനമേതു്? ഭ്രാന്താലയം. 'ററി' ഹംഗറിയിലെ ഒരു ഭ്രാന്താലയത്തിലിരുന്നുകൊണ്ടു് കയ്പാർന്ന അനുഭവങ്ങളെക്കുറിച്ചു വിചാരിക്കുന്നു. ആ ഓർമ്മകൾ ഫാൻറസികളുമായി യോജിക്കുന്നു. ഒരു നീണ്ട രോദനമാണ് ഈ നോവൽ. ഭ്രാന്താലയത്തിൽ താൻ കഴിഞ്ഞുകൊള്ളാമെന്നു് 'ററി' പറയുമ്പോൾ നോവൽ അവസാനിക്കുകയാണ്. വധപരിപാടികൾ അവസാനിച്ച തൻെറ രാജ്യം (ഹംഗറി) ഭ്രാന്താലയമാണെന്നു കോൺറാററ് അങ്ങനെ സൂചിപ്പിക്കുന്നു. അസാധാരണമായ ശക്തിവിശേഷമുള്ള നോവലാണിതു്.

*   *   *

ചോദ്യം: പുതിയ വാരികകൾ എവിടെക്കിട്ടും?

ഉത്തരം: വാരികകൾ വില്ക്കുന്ന കടകളിൽ.

ചോദ്യം: കഴിഞ്ഞയാഴ്ചത്തെ വാരികകളോ?

ഉത്തരം: ഓഫീസിൽപോകുന്ന പെണ്ണുങ്ങളുടെ കൈയിൽ കാണും.

ചോദ്യം: ആറുമാസം പഴക്കമുള്ളതും നാറുന്നതുമായ വാരികകൾ എവിടെക്കിട്ടും?

ഉത്തരം: ഡെൻറിസ്ററുകളും സ്കിൻസ്പെഷലിസ്ററുകളും തങ്ങളുടെ വീട്ടിൻെറ വരാന്തയിൽ ഇട്ടിരിക്കുന്ന ടീപ്പോയിയുടെ പുറത്തു ധാരാളമായി കാണും.



(9--ാം പേജിൽ നിന്നു തുടർച്ച)

ഏതു സംസ്ഥാനത്തെ ഫാക്ടറിയിൽ നിന്നു കൊണ്ടുവരുന്നോ ആ ഫാക്ടറിയെ ഏല്പിക്കണം. ഒരു പകർപ്പ് എക്സൈസ് വകുപ്പിലും, നാലാമത്തേതു് ബീവറേജസ് കോർപ്പറേഷൻ ഗോഡൗണിലും സൂക്ഷിക്കണമെന്നാണ് വ്യവസ്ഥ. ഈ പെർമിററിൽ, മദ്യം കൊണ്ടുവരേണ്ടതു് ഏതു റൂട്ടുവഴിയാണെന്നും രേഖപ്പെടുത്തിയിരിക്കും. ഒന്നാമത്തെ പകർപ്പാണല്ലോ ലോറിയിൽ കൊണ്ടുവരേണ്ടതു്. എന്നാൽ ലോറിക്കാരന്റെ പക്കൽ നാലാമത്തെ പകർപ്പുകണ്ട വില്പന നികുതി ചെക്ക് പോസ്റ്റ് ഇൻസ്പെക്ടർമാർ അന്തം വിട്ടു. ഇതെങ്ങനെ സംഭവിച്ചു? ചോദ്യം ആരംഭിച്ചു. അതു് യു. പി. യിൽ കളഞ്ഞുപോയത്രേ. അങ്ങിനെയെങ്കിൽ നാലാമത്തെ കോപ്പി എങ്ങിനെ കൈയിൽ വന്നു? ഉത്തരമില്ല. ലോറികൾ തടഞ്ഞിട്ടു. ഏതാനും മണിക്കൂറുകൾക്കകം കാറിൽ ആളുകൾ എത്തി. സംസ്ഥാനത്തെ ഒരു മന്ത്രിപ്രമുഖന്റെ ഏററവും അടുത്ത ആളുകൾ ഭയപ്പെടുത്തലായി; വാഗ്ദാനങ്ങളായി. ലോറികൾവിടാൻഡെപ്യൂട്ടി സെക്രട്ടറിയുടെ ഉത്തരവു വന്നു. അതുംഫലിക്കാതായപ്പോൾഭീഷണിയായി.

ഒടുവിൽ 19-ാമത്തെദിവസം ആ ഉദ്യോഗസ്ഥന്മാരെ സ്ഥലംമാററി. അന്നുതന്നെ ലോറികളും പോയി. പെർമിററിന്റെ നാലാമത്തെ പകർപ്പ് ഉപയോഗിച്ചുപോലും മദ്യം കൊണ്ടുവരുന്നു എന്നതിന്റെ അർത്ഥം, ഒരു ലോഡ് വരേണ്ട സ്ഥാനത്തു് നാലു ലോഡ് മദ്യം വരുന്നുണ്ടെന്നല്ലേ. മൂന്നുലോഡ് മദ്യവും കള്ളക്കടത്തു്. അതായതു് വില്പന നികുതിയും (അമ്പതു ശതമാനം.) അഡീഷണൽ വില്പന നികുതിയും (പതിനഞ്ചുശതമാനം) അവർ വെട്ടിക്കുന്നു. ഓരോ നൂറു രൂപയുടെ മദ്യം വരുമ്പോഴും അറുപത്തിയഞ്ചുരൂപയുടെ നികുതി നഷ്ടം. പെർമിററിന്റെ ഒന്നാംകോപ്പി അനുസരിച്ചു് വരുന്ന മദ്യത്തിനുമാത്രമേ ബീവറേജസ് കോർപ്പറേഷൻ വില്പന നികുതി അടക്കേണ്ടതുള്ളു. അങ്ങനെ ഇതുവരെ എട്ടു കോടി രൂപാ ബീവറേജസ് കോർപ്പറേഷൻ വില്പനനികതിയായി അടച്ചിട്ടുണ്ടു്. അതിന്റെ മൂന്നിരട്ടി, അതായതു് 24 കോടി രൂപയുടെ വില്പനനികുതി ഈ കള്ളക്കടത്തുവഴി നമ്മുടെ ഖജനാവിനു് നഷ്ടം. ഇങ്ങനെ ഒന്നിനു് മൂന്നു് എന്ന തോതിൽ മദ്യക്കള്ളക്കടത്തു് എങ്ങനെ നടക്കുന്നുവെന്നല്ലേ? ഒരുമന്ത്രി മാത്രം വിചാരിച്ചാൽ ഇതു നടക്കുമോ. ഏതെല്ലാം മന്ത്രിമാർ ഈ കള്ളക്കടത്തിൽ പങ്കാളികളാണു്! ഇതിൽ പങ്കില്ലാത്ത മദ്യ കൺട്രാക്ടർമാർ പല കഥകളും പറയുന്നു.

മറെറാരു കള്ളക്കടത്തു സാധനം സ്പിരിററ് ആണു്. പഴയ സ്പിരിററു തന്നെ. ഷാപ്പു കാൺട്രാക്ടറന്മാർക്കു് ഗവൺമെൻറ് ചാരായം നൽകിയിട്ടു് മൂന്നുമാസമായത്രേ. അതുകൊണ്ടെന്തു്? നാട്ടിലെങ്ങും ചാരായത്തിനു് ക്ഷാമമില്ല. സ്പിരിററ് ഇഷ്ടംപോലെവരുന്നു. മദ്യംകൊണ്ടു വരുന്നതുപോലെ. ഒന്നാംതരം കള്ളക്കടത്തു്. വീണ്ടും കോടിക്കണക്കിനു് രൂപയുടെ നികുതി നഷ്ടം.

മാഹിയിലേക്കു് കൊണ്ടുപോകുന്നു എന്ന വ്യാജേന കേരളത്തിലേക്കു് ധാരാളം വിദേശമദ്യവും സ്പിരിററും വരുന്നുണ്ടത്രേ. അതിർത്തിയിലെ ചെക്ക്പോസ്റ്റ് കടന്നുകിട്ടിയാൽ, പിന്നെ മാഹിയിലേക്കുതന്നെ അവ കൊണ്ടുപോകണമെന്നുണ്ടോ? അല്ലെങ്കിൽ തന്നെ, അതെല്ലാം ആരു് പരിശോധിക്കുവാൻ! മാസങ്ങളായി നടന്നുവരുന്ന ഈ കള്ളക്കടത്തിനു് നേതൃത്വം നല്കുന്നതു് തൃശ്ശൂരിലെ പ്രസിദ്ധനായ ഒരു മദ്യരാജാവാണു്. മറെറാരാൾ കൊച്ചിയിലേയും. രണ്ടുപേരും ഭരണനേതൃത്വവുമായി അടുത്ത ബന്ധമുള്ളവർ.

ഖജനാവു വെട്ടിച്ചെടുക്കുന്ന ഈ പണമെല്ലാം എവിടെപ്പോകുന്നു?

**ആ പണം കൊണ്ടു് സംസ്ഥാനത്തു് ഒരു സമാന്തര സമ്പദ്ഘടന കെട്ടിപ്പടുക്കുന്നു. അതു തന്നെ.**

സർക്കാരിനു ചെല്ലേണ്ട നികുതി വരുമാനം ഇല്ലാതാക്കി സ്വന്തമാക്കുന്നതിൽ മാത്രം ഒതുങ്ങിനില്ക്കുന്നില്ല ഈ വൻ അട്ടിമറി. മററുവിധത്തിൽ ഖജനാവിൽ ചെന്നുചേരുന്ന പണംപോലും സ്വന്തം സമാന്തരധനസാമ്രാജ്യത്തിൽ ചെന്നുചേരത്തക്കവിധം ചെലവഴിക്കുന്നതിനു് എത്ര ഉദാഹരണം വേണമെങ്കിലും ഈ ലേഖകനു് നിരത്തിവയ്ക്കുവാൻ കഴിയും.

●

ഈ ഗവണ്മെൻറിന്റെ അന്യായച്ചെലവുകൾക്കു് ഏററവും നല്ല ഉദാഹരണമാണു് വിദ്യാഭ്യാസരംഗത്തുണ്ടാക്കിയിട്ടുള്ള അതിഭീമമായ അധികച്ചെലവു്. സ്കൂളിൽ ചേരുന്ന കുട്ടികളുടെ എണ്ണം ക്രമമായി കുറഞ്ഞുവന്നിട്ടും സ്കൂളുകളനുവദിച്ചു—നൂറു കണക്കിനു്. നായനാർ ഗവണ്മെൻറിന്റെ കാലത്തു് 230 കോടിരൂപയായിരുന്ന വിദ്യാഭ്യാസച്ചെലവു് ഇപ്പോൾ 320 കോടിരൂപയാണു്. പുതുതായി അനുവദിച്ച നാന്നൂറിലേറെ സ്കൂളുകളുടെ തൊണ്ണൂറുശതമാനവും ക്രിസ്തീയ വിഭാഗങ്ങൾക്കാണു് എന്നു് ഇതര വിഭാഗങ്ങൾ പരാതിയോടു പരാതിയും. 1957 നു മുമ്പു് സംസ്ഥാനത്തെ വിദ്യാഭ്യാസരംഗത്തു് ക്രിസ്തീയ സഭകൾക്കുണ്ടായിരുന്ന പ്രാമുഖ്യം ഇപ്പോഴത്തെ വിദ്യാഭ്യാസമന്ത്രി വീണ്ടെടുത്തുകൊടുത്തിരിക്കുകയാണു്.

●

ഗവൺമെൻറ് കൂടക്കുടെ പണം മുടക്കുന്ന രണ്ടു സ്ഥാപനങ്ങളുടെ പ്രവർത്തനരീതി നോക്കിയാൽ മതി പാഴ്ച്ചെലവുകളുടെ തോതു മനസ്സിലാക്കാൻ. കെ. എസ്. ആർ. ററി. സി. ക്കു് പണമില്ലാതെ വന്നു, പതിവുപോലെ ഇക്കൊല്ലവും. ഗവൺമെൻറ് നാലുകോടിരൂപ നല്കി, ബസ്സുവാങ്ങാൻവേണ്ടി. ആ സ്ഥാപനം എന്തുചെയ്തെന്നോ? പഴയ ഒരു കെട്ടിടം പൊളിച്ചുകളഞ്ഞു പകരം ഏഴുകോടിരൂപയുടെ പുതിയ കെട്ടിടം പണിയുന്നു. എന്നിട്ടു്, ലക്ഷക്കണക്കിനു രൂപയുടെ വാടകയ്ക്കു് താല്ക്കാലിക ഓഫീസുകെട്ടിടങ്ങൾ എടുത്തിരിക്കുന്നു. എന്നിട്ടു് ബസ് ചാർജ് വർദ്ധിപ്പിക്കാൻ നോക്കുന്നു. ഇതുപോലൊരു മുടിയനായ മകനാണു് വൈദ്യുതിബോർഡ്. അവിടെയുമുണ്ടു് കൂടക്കൂടെ ചാർജ് വദ്ധിപ്പിക്കൽ. എന്നിട്ടും സക്കാരിനു കൊടുക്കേണ്ട ഡ്യൂട്ടി (43 കോടി രൂപ)യോ അതിന്റെ പലിശയോ കൊടുക്കുന്നില്ല. അഴിമതിയുടെമണം പരത്തുന്ന പുത്തൻ കോൺട്രാക്ടുകളിലും വിദേശസഹായം തേടിയുള്ള യാത്രകളിലുമാണു് അവരുടെ ശ്രദ്ധ. സ്വകാര്യലാഭമില്ലാത്തതൊന്നും ചെയ്യേണ്ടതില്ല എന്നുതന്നെ.

മിക്ക വകുപ്പുകളും, മിക്കഗവണ്മെൻറ് സ്ഥാപനങ്ങളും ഇതേ ശൈലിയിൽത്തന്നെയാണു നീങ്ങുന്നതു്. ജല-മലിനജല അതോറിററിയുടെ കഥകൾ പറഞ്ഞാൽ തീരുകയില്ല.

എന്നിട്ടും മന്ത്രി മാണി പറയുന്നതു് ജീവനക്കാർക്കു് 500 കോടിരൂപ ക്ഷാമബത്തയായി നൽകിയതു കൊണ്ടാണു് ഇപ്പോൾ കമ്മി വന്നിരിക്കുന്നതെന്നാണു്. 500 കോടി രൂപ കൊടുക്കേണ്ട സ്ഥാനത്തു് 300 കോടി രൂപയേ കൊടുത്തിട്ടുള്ളു എന്നതാണു് സത്യം. ശേഷിച്ച 200 കോടി രൂപയും പ്രോവിഡൻറ് ഫണ്ടിൽ നിക്ഷേപിക്കുന്നു എന്ന പേരിൽ പരോക്ഷമായി സർക്കാർ തന്നെ കൈയിൽ വച്ചു കളിച്ചുകൊണ്ടിരിക്കുകയാണു്!

എല്ലാ വകുപ്പുകളിലും നടക്കുന്ന ലക്കും ലഗാനുമില്ലാത്ത ചെലവിടൽ രീതി വ്യക്തമാക്കുന്നതു് ഗവണ്മെൻറിന്റെ കടബാദ്ധ്യതയാണു്. ഒട്ടേറെ രീതിയിൽ ഗവണ്മെൻറിന്റെ വരുമാനം വർദ്ധിച്ചിട്ടുണ്ടു്. ഭൂനികുതി (3 കോടി,) സ്റ്റാമ്പുംരജിസ്ട്രേഷൻ ഫീസ്(20 കോടി) എക്സൈസ് (ഇരുപതുകോടി) വാഹന നികുതി (ഇരുപത്തിനാലുകോടി) കൂടാതെ വില്പനനികുതി, വനവിഭവങ്ങൾ കേന്ദ്രസഹായം തുടങ്ങിയ ഇനങ്ങളിലുള്ള വരുമാനങ്ങൾ കഴിഞ്ഞ അഞ്ചുവർഷക്കാലത്തു് ഗണ്യമായി വർദ്ധിച്ചിട്ടുണ്ടു്. അവയോടൊപ്പം ഗവണ്മെൻറിന്റെ കടബാദ്ധ്യതകൾ വർദ്ധിപ്പിക്കാനുംഅവക്കു് കഴിഞ്ഞു. നായനാർ ഗവണ്മെൻറിന്റെ കാലത്തു് നാല്പത്തഞ്ചുകോടി അമ്പതുലക്ഷം രൂപയായിരുന്ന ഗവണ്മെൻറ്വായ്പയായി വാങ്ങിയ തുകകൾക്കു് പലിശയായി നല്കിയിരുന്നതു്. അതാകട്ടെ ഇപ്പോഴത്തെ ഭരണം മൂലം ഇരട്ടിയിലധികമായി വർദ്ധിച്ചിരിക്കുന്നു. 99 കോടി രൂപയാണു് ഈ വർഷം പലിശയായി നല്കേണ്ടതു്. കഴിഞ്ഞ രണ്ടു വർഷത്തിനുള്ളിൽ മാത്രം 38 കോടി രൂപയുടെ പലിശ വർദ്ധനവു് ഈ രംഗത്തുണ്ടായി.

എന്നിട്ടും കിട്ടാവുന്നിടത്തുനിന്നെല്ലാം കടം വാങ്ങുന്നു. ഇക്കഴിഞ്ഞ ഏഴാം തീയതി ഇരുപതുകോടി രൂപയാണു് ചെത്തുതൊഴിലാളി ക്ഷേമനിധിയിൽനിന്നും വാങ്ങിയതു്. മന്ത്രിമാർ സ്വകാര്യമായി ഒരുക്കുന്ന സമാന്തര ധനസാമ്രാജ്യം തഴച്ചുവളരണമെങ്കിൽ ഇതെല്ലാം തുടരാതെ കഴിയില്ലല്ലോ. നേതാക്കൾ ഉൾപ്പെടെ എല്ലാവരും ഇതുതന്നെ ചെയ്യുമ്പോൾ ആരു് ആരെ നിയന്ത്രിക്കാൻ!